ആരെങ്കിലും ന്യായമായി തന്റെ സമുദായത്തിന്ന ചെയ്യാവുന്നതിനെ ചെയ്യാതിരിക്കുമ്പോൾ അദ്ദേഹം മനസ്സുകൊട്ടു തന്നെ ശകാരിക്കാറുണ്ടു്. എന്നാൽ അദ്ദേഹത്തിൻെറ ഉദ്യോഗജീവിതകാലത്തു താൻ സ്വജനപക്ഷപാതി എന്ന വല്ലവരും പറയുകയും തന്നിമിത്തം ഗവമ്മെൻറിന്ന തന്നോടുവിരോധം ഉണ്ടാവുകയും ചെയ്യേണ്ടതില്ലോ എന്ന അന്ന നിവൃത്തിയുള്ളിടത്തോളം അന്യായമായും സ്വജനങ്ങളെ ദ്രോഹിക്കുകമാത്രമേ അദ്ദേഹം ചെയ്തിട്ടുള്ളു. എങ്കിലും താൻ തൻെറ സമുദായത്തിന്ന വേണ്ടി ന്യായംവിട്ടും പ്രവത്തിച്ചുകൊണ്ടിരുന്ന ഒരു സമുദായഭക്തനാണെന്ന ഗൃഹസദസ്സുകളിലിരുന്ന സാഭിമാനം അദ്ദേഹം പ്രസ്താവിക്കാറുണ്ടായിരുന്നു. ഇദ്ദേഹം കിട്ടുണ്ണിക്കുറുപ്പെന്ന ഒരു സ്നേഹിതൻെറ ഭവനത്തിൽ അദ്ദേഹത്തിൻെറ ജന്മനക്ഷത്രമാകകൊണ്ടു ഭക്ഷണത്തിന്ന പോകുംവഴിയാണു വണ്ടിയപകടം ഉണ്ടായതു്. അവർ തിരിച്ചുപോന്ന ഹീറാൻവണ്ടി ആ കുറുപ്പിൻേറതായിരുന്നു.

വണ്ടിക്കാരൻ തിരികെച്ചെന്നു വിവരംപറഞ്ഞയുടൻ കുറുപ്പു ചെന്തിട്ടയുള്ള പേഷ്കാരുടെ ഭവനത്തിലേക്കു തിരിച്ചു. പേഷ്കാരും മകളും ഭാര്യയും ഉണ്ടായ സംഭവങ്ങളെല്ലാം വിവരിച്ചു പറഞ്ഞപ്പോൾ കുറുപ്പിന്ന രാജശേഖരൻനായരെ കാണണമെന്നുള്ള ആഗ്രഹം കലശലായി.

പേ:—ആ കുട്ടൻ ഇപ്പോൾവരും, ഇന്ന കുറുപ്പും പോകേണ്ട. നമുക്കുത്സാഹമായികഴിക്കാം.

കു:—അതല്ല, അവിടുന്നു് ഇന്ന വിശ്രമിക്കണം.

പേ:—എൻെറ ക്ഷീണമെല്ലാം മാറി. കാലിൻെറ മുട്ടിന്നും ഈ കൈയ്ക്കും അല്പം വേദനയുണ്ടു്. ഡാക്കുരുടെ മരുന്നുകുടിച്ചിട്ടു നല്ല ഉന്മേഷം തോന്നുന്നു.

കു:—അതു ബ്രാണ്ടിയൊ മറേറാ ആയിരിക്കും.

പേ:—അതെ എന്നു തോന്നുന്നു.

ക:—അപ്പോൾ എന്നെ കുററപ്പെടുത്തുന്നതു വെറുതെയല്ലെ.
ഈ സമയം രാജശേഖരൻ ആ രംഗത്തു് പ്രവേശിച്ചു.

പേ:—അ്! ഇതാ വന്നല്ലൊ. വരൂ വരൂ. എൻെറ അടുത്തിരിക്കൂ.

രാജൻ പേഷ്ക്കാരുടെ മഞ്ചത്തിനടുത്തുള്ള ഒരു കസേരയിൽ ചെന്നിരുന്നു. ഉടനെ കാപ്പികൊണ്ടുവരുവാൻ പേഷ്കാർ ആജ്ഞ കൊടുത്തു.

രാ:—വേണ്ട ഞാനിപ്പോൾ കാപ്പി കുടിച്ചതേയുള്ളൂ.

പേ:—എവിടുന്നു്?

കു:—എൻെറ ഭക്ഷണസ്ഥലത്തുനിന്നു്.

പേ:—കൊള്ളാം. ഇങ്ങോട്ടുപോരുമ്പോൾ അതു വേണ്ടായിരുന്നു. ഇദ്ദേഹത്തെ കുട്ടൻ അറിയില്ലല്ലോ. ഞങ്ങൾ ഇദ്ദേഹത്തിൻെറ ഭവനത്തിലേക്ക പോകുമ്പോഴാണു വണ്ടി മറിഞ്ഞതു്. ഇന്നിദ്ദേഹത്തിന്റെ പുറന്നാളാണു്.

രാ:—ഞാൻ അറിയില്ല. നാം ഇങ്ങോട്ടുവന്നതു് ഇദ്ദേഹത്തിൻെറ വണ്ടിയിലാണോ?

പേ:—അതെ

ക:—എവിടെയാണു താമസം?

രാ:—ക്ലബ്ബിൽ

ക:—ഇവിടെ പരിചയക്കാർ ആരുമില്ലയോ?

രാ:—ഇല്ല.

ക:—വീടെവിടെ?

രാ:—എനിക്കൊരപേക്ഷയുണ്ടു്. കളവുപറവാൻ വളരെ സങ്കടമാണു്. എൻെറ വീടും വീട്ടുപേരും കുടുംബസ്ഥിതിയും ഒന്നും ചോദിക്കാതിരിക്കണമെന്നു് എനിക്കപേക്ഷയുണ്ടു്. ഞാൻ ഒരു അജ്ഞാതവാസം അനുഷ്ഠിക്കയാണു്.

സകലരും അത്യത്ഭുതത്തോടുകൂടി സൂക്ഷിച്ചുനോക്കി.

രാ:—എനിക്ക പരിചയക്കാരാരുമില്ല. ആരെയ്യെയും പരിചയപ്പെടണമെന്ന് ആഗ്രഹവും ഉണ്ടായിരുന്നില്ല. എന്നാൽ അപ്രതീക്ഷിതമായി ഇവിടെ പരിചയപ്പെട്ടവാൻ സംഗതി ആയി എന്നേയുള്ളു. എൻെറ കുടുംബസ്ഥിതികളേയും മററും കുറിച്ചു ചോദിക്കുന്ന പക്ഷം ഈ പരിചയം എനിക്ക സങ്കടകരമായിട്ടേ പരിണമിക്കയുള്ളു.

പേ:—കുട്ടാ. കുട്ടനെ ഞങ്ങൾ ബുദ്ധിമുട്ടിക്കയില്ല. ഇനി അക്കായ്യത്തെപ്പററി യാതൊന്നും ചോദിക്കയില്ല. ഏതു സമയവും കുട്ടൻെറ വീട്ടപോലെ ഇവിടെ സ്വാതന്ത്ര്യം ഉപയോഗിക്കുന്നതു ഞങ്ങൾക്ക വളരെ സന്തോഷമാണ്.

കു:—ഇടയ്ക്കു ഞാനുമൊന്ന് അറിയിച്ചുകൊള്ളട്ടെ. എനിയ്ക്ക് എന്തോ കുട്ടനോട്ട് ഒരു വാത്സല്യം അതിരുകവിഞ്ഞു തോന്നുന്നു. കുട്ടൻ്റെ രഹസ്യമൊന്നും എനിക്കറിയേണ്ട. എന്നാൽ കുട്ടന് എന്തെങ്കിലും കാര്യം സാധിക്കാനുണ്ടെങ്കിൽ, ഒരു മനുഷ്യനാൽ സാധ്യമെങ്കിൽ, ഞാനതിനു മുമ്പിട്ടുപ്രയത്നിക്കുവാൻ തയ്യാർ. ഇതു് അങ്ങുന്നിനേരക്ഷിച്ചതിലുള്ള പ്രതിഫലമല്ല. കിട്ടുണ്ണിക്കുറുപ്പിന്റെ മനസ്സലിഞ്ഞു പുറപ്പെട്ട ഒരു വാഗ്ദത്തം മാത്രം. കൂടാതെ കുട്ടൻ എന്നും എൻെറക്കൂടേത്താമസിക്കുന്നതു് എനിക്ക വളരെ സന്തോഷമാണ്. എൻെറ സ്ഥിതികൾ കുട്ടന് എവിടെ അന്വേഷിച്ചാലും അറിയാം.

രാ:—അവിട്ടത്തെ മഹാമനസ്കതയ്ക്കു ഞാൻ നന്ദി പറയുന്നു. യഥാകാലം എൻെറ സ്ഥിതിഗതികൾ ഞാൻ അവിടെ അറിയിച്ചുകൊള്ളാം.

പിന്നിട്ട് അവർ ഓരോന്നു സംസാരിച്ചുകൊണ്ടിരുന്നു. ഈ സദസ്സിലെ ഒരംഗമായി ചേന്നില്ലെങ്കിലും രാജൻ

രക്ഷിച്ച യുവതിയായ ചെല്ലമ്മ ആ സദസ്സിലെ സംഗതികൾക്കു ഒരു സാക്ഷിണിയായി അടുത്തുതന്നെ ഇരിക്കുന്നുണ്ടായിരുന്നു. സംഭാഷണത്തിനിടയ്ക്കു് രാജൻ അടുത്തു കിടന്ന 'തിരുവനന്തപുരം ഡെയിലിന്യൂസ്'' പത്രമെടുത്തു ഒന്നു നോക്കി. അപ്പോൾ കുറുപ്പു ചോദിച്ചു.

കു:—കുട്ടൻ പരീക്ഷ വല്ലതും ജയിച്ചിട്ടുണ്ടോ?

രാ:—ഇല്ല. പള്ളിക്കൂടത്തിൽ പഠിച്ചിട്ടുതന്നെയില്ല.

കു:—പിന്നെ അതു വായിക്കുന്നതെങ്ങനെ?

രാ:—വീട്ടിൽ ഇരുന്നു പഠിച്ചതാണു്.

കു:—അതെന്താണു സ്കൂളിൽ പോകാതിരുന്നതു്?

രാ:—അടുത്തു സ്കൂളുണ്ടായിരുന്നില്ല. ദൂരെ അയക്കാൻ അച്ഛന്റെ സമ്മതവുമുണ്ടായിരുന്നില്ല.

കു:—വീട്ടിൽ ഇരുന്നു പഠിച്ചിട്ടു സാമാന്യം എഴുതുവാനും വായിക്കുവാനും ശേഷിയുണ്ടോ?

രാ:—ഉണ്ടു്. ഏകദേശം ഒരായിരം ഗ്രന്ഥങ്ങൾ വായിച്ചിട്ടുമുണ്ടു്.

കു:—അതു് അത്ഭുതം തന്നെ! അങ്ങനെ വീട്ടിൽ ഇരുന്നു പിന്നെ വല്ലതും അഭ്യസിച്ചിട്ടുണ്ടോ?

രാ:—ഉണ്ടു്. സംസ്കൃതം, തമിഴ്, ഹിന്ദുസ്ഥാനി ഇത്രയും ഭാഷകൾ കൂടി വിശേഷാലായി പഠിച്ചു. കൂടാതെ അല്പം സംഗീതവും അഭ്യസിച്ചിട്ടുണ്ടു്.

കു:—സമർത്ഥൻതന്നെ. സംശയമില്ല. അത്താഴം കഴിഞ്ഞിട്ടാകട്ടെ നമുക്കല്പമൊന്നു പാടണം.

അല്പം കഴിഞ്ഞു് അവർ ഭക്ഷണംകഴിച്ചു. സല്യയ്ക്കു പേഷ്കാരും മകളും അങ്ങോട്ടു ചെന്നില്ലെങ്കിലും അവിടെനിന്നും പകച്ച് ഇവിടെ എത്തിയിട്ടുണ്ടായിരുന്നു. അതിനാൽ അത്താഴത്തിന്റെ വട്ടങ്ങളെപ്പററി ഒന്നും പറയാനില്ല. ഭക്ഷണവും വിശ്രമവും കഴിഞ്ഞപ്പോൾ കുറുപ്പു പാട്ടു് എന്നു വിളിച്ചുതുടങ്ങി. സംഗീതത്തിൽ അല്പം ഭ്രമമുള്ള ആളാണു കുറുപ്പു്. പേഷ്ക്കാരുടെ ഭവനത്തിൽ

വന്നാൽ മകളെക്കൊണ്ടു ഒന്നു പാടിക്കാതെ കുറുപ്പു പോകാറും പതിവില്ല. ചെല്ലമ്മ സാമാന്യം വ്യുല്പത്തി സംഗീതത്തിൽ സമ്പാദിച്ചിട്ടുള്ള ഒരു തരുണിയാണു്. അന്നു ചെല്ലമ്മക്കു നല്ല സുഖമില്ലാതിരുന്നതുകൊണ്ടു കുറുപ്പു രാജശേഖരനെത്തന്നെ പിടികൂടി. രാജശേഖരൻ ഒട്ടും മടികൂടാതെ ഹാർമ്മോണിയത്തിൻെറ സമീപത്തുചെന്നു ശ്രുതി മുറുക്കി പാടിത്തുടങ്ങി. ആ സുകുമാരൻെറ അത്യാകർഷകമായ മുഖത്തുനിന്നും ഹാർമ്മോണിയത്തിന്റെ ശബ്ദത്തെയും വെല്ലുന്ന മധുരിമയോടും ശ്രോതാക്കളെ രസിപ്പിച്ചുലിക്കുന്ന രാഗക്കൊഴുപ്പോടും കൂടി പുറപ്പെട്ട പാട്ടുകേട്ടു കിട്ടുണ്ണിക്കുറുപ്പു് ആനന്ദപരവശനായി ചെല്ലമ്മയെ നോക്കിയപ്പോൾ ആ യുവതി സലജ്ജം തലതാഴ്ത്തി. രാജൻ രണ്ടു പാട്ടേ പാടിയുള്ളു. അതുകഴിഞ്ഞയുടനെ പറഞ്ഞു.

രാ:—വയറു നിറഞ്ഞിരിക്കുന്നതുകൊണ്ടു വീർപ്പു മുട്ടുന്നു. വീരൻസദ്യയുണ്ടശേഷം പാടുവാൻ ആർക്കും സാധിക്കയില്ല.

കു:—എങ്കിലും കുട്ടൻെറപാട്ടു് ഇതാ ചെല്ലമ്മയെ ലജ്ജിപ്പിച്ചിരിക്കുന്നു.

രാ:—ഞാൻ വീട്ടിലിരുന്നു പഠിച്ചതുപാടി. പട്ടണത്തിലെ പരിഷ്കാരമുറകളൊന്നും എനിക്കറിഞ്ഞുകൂട.

കു:—ഈ പട്ടണത്തിൽ കുട്ടനോടു കിടനിൽക്കുവാൻ സംഗീതത്തിൽ ആരും കാണുകയില്ല. ഇതുപോലെ തന്നെ വീട്ടിലെ മററു പഠിത്തങ്ങളിലും സാമത്ഥ്യം സമ്പാദിച്ചിട്ടുണ്ടോ?

രാ:—എന്തോ എനിക്കറിഞ്ഞുകൂടാ.

കു:—ഏതായാലും അങ്ങത്തെ അപകടംകൊണ്ടു എൻെറ ജന്മനക്ഷത്രദിവസം ഒരു ദുർദ്ദിനമെന്നു ഞാൻ ഇങ്ങോട്ടു വന്നപ്പോൾ ശപിച്ചെങ്കിലും, കുട്ടൻെറ സൗഹാർദലാഭത്താൽ അങ്ങത്തേയ്ക്കും എനിക്കും ഇന്നു

സുദിനംതന്നെ. അങ്ങത്തേയ്ക്കുറങ്ങാറായി. ഞങ്ങൾ പോകട്ടെ.

പേ:—ഞങ്ങളൊ?

ക:—അതെ—നമ്മുടെ രാജശേഖരൻനായർ എൻെറ കൂട്ടത്തിൽ പോരുമെന്നു ഞാൻ വിശ്വസിക്കുന്നു.

പേ:—ഛെ. കുട്ടൻ ഇവിടെ കിടക്കട്ടെ. ഈ രാത്രി നിങ്ങളോടൊരുമിച്ചുലയേണ്ട.

ക:—ചെറുപ്പമല്ലെ. അലച്ചിലിൽ ഇത്ര ഭീരുവാണൊ കുട്ടൻ ?

രാ:—ഒന്നിലും ക്രുസലില്ല. എവിടെ പോകണമെങ്കിലും വരാം.

ക:—എന്നാൽ പോകാം.

പേ:—കുട്ടാ. കുട്ടൻ എന്നും ഇവിടെത്താമസമാക്കണമെന്നാണു് എൻെറ ആഗ്രഹം. ഇല്ലെങ്കിലും ദിവസവും ഇവിടെ വരണം എന്നു പ്രത്യേകം അപേക്ഷയുണ്ടു്.

ക:—ഛെ, ഞാനീകുട്ടനെ വിടാനല്ല ഭാവം. ഒന്നുകിൽ അവിടെ, ഇല്ലെങ്കിൽ ഇവിടെ.

എന്നു പറഞ്ഞു കുറുപ്പു രാജശേഖരൻെറ കയ്യിൽ പിടിച്ചുംകൊണ്ടു യാത്രയായി.

---

# അദ്ധ്യായം ൧൮

---

## വമ്പന്റെ ആതിഥ്യം.

കിട്ടുണ്ണിക്കുറുപ്പ് ആരെന്നറിവാൻ വായനക്കാൎക്കു ജിജ്ഞാസയുണ്ടായിരിക്കാം. കുറുപ്പിനു് ഉദ്ദേശം അമ്പതു വയസ്സു പ്രായംകാണും. എങ്കിലും ഒരു മുപ്പതു വയസ്സുചെന്ന ഒരു ബലിഷ്ഠകായന്റെ ഉന്മേഷവും ഓജസ്സും അദ്ദേഹത്തിനുണ്ടു്. കാഴ്ചയിൽ കുറുപ്പു സുമുഖനാണു്. എന്നാൽ ഒരു നിമിഷംപോലും നല്ല സ്വബോധത്തോടുകൂടി കുറുപ്പിനെ കാണുന്നതല്ല. അദ്ദേഹത്തിന്റെ സ്വദേശം കിഴക്കെക്കല്ലടയാണെങ്കിലും പത്തുമുപ്പതുകൊല്ലമായിട്ടു കുറുപ്പു താമസിക്കുന്നതു തിരുവനന്തപുരത്താകുന്നു. ഇവിടെയും അദ്ദേഹത്തിനു ഒരുഗ്രസൗധം സ്വന്തമായുണ്ടു്. എന്നാൽ അവിടെ താമസക്കാരായി കുറുപ്പും ഭൃത്യന്മാരും അല്ലാതെ വേറെ ആരുമില്ല. കുറുപ്പു കുടുംബത്തിൽ ഏകനും നല്ല സ്വത്തുള്ളവനും വളരെ ഉദാരശീലനും എഫ്-ഏ. ജയിച്ച ആളും ആയിരുന്നതുകൊണ്ടു തിരുവനന്തപുരത്തെ ഉയൎന്ന സദസ്സുകളിൽ അദ്ദേഹം ഗണ്യനായ ഒരു മാന്യൻ ആയിരുന്നു. അദ്ദേഹത്തിനു ഭാൎയ്യയൊ മക്കളൊ മരുമക്കളോ അച്ഛനമ്മമാരോ ആരുമില്ല. ചെറുപ്പത്തിൽ ഒരു വിവാഹംചെയ്തെങ്കിലും, ആ ഭാൎയ്യ ആയിടതന്നെ മരിച്ചുപോയതുകൊണ്ടു് പിന്നെ വിവാഹം ചെയ്തിട്ടില്ല. പാശികളി, മധുപാനം ഈ ദുൎവ്വിഷയങ്ങളിൽ ഒട്ടുവളരെ പണം അദ്ദേഹം ചിലവിട്ടിരുന്നു. ശങ്കരപ്പിള്ളപേഷ്കാർ തുടങ്ങിയ മാന്യന്മാരായ പല സ്നേഹിതന്മാരും 'ഗൗരവ'മായി ശാസിച്ചിട്ടും നിൎബന്ധമായപേക്ഷിച്ചിട്ടും ഈ ദുൎവ്വാസനയെ ഉപേക്ഷിക്കുവാൻ കുറുപ്പു തുനിഞ്ഞിട്ടില്ല. തന്റെ ജീവിതം ഇത്രത്തോളം സമാധാനകരവും ആഹ്ലാദപ്രദവും ആയി നയിക്കുന്നതിനു

സാധിക്കുന്നതുതന്നെ ഈ പാശികളിയും മദ്യപാനവും ആണെന്നാണു കുറുപ്പിന്റെ വിശ്വാസം. മററു യാതൊരു ദോഷവും അദ്ദേഹത്തിനില്ല. സാധുവെന്നും ധനികനെന്നും ഉള്ള ഭേദംകൂടാതെ തന്റെ ധനവും ദേഹവും സ്വാധീനവും ദാനംചെയ്വാൻ അദ്ദേഹം സദാ സന്നദ്ധനാണു്. പാശികളിസ്ഥലങ്ങളിലും മദ്യപാനാവസരങ്ങളിലും കണ്ടുമുട്ടാറുള്ള ആഭാസന്മാരും ചട്ടമ്പികളും അവരുടെ ദൈവമായിട്ടാണു കുറുപ്പിനെ കരുതാറുള്ളതു്. പഠിക്കാൻ പണമില്ലാതെ ക്ലേശിക്കുന്ന അനവധി യുവാക്കന്മാർ കുറുപ്പിന്റെ ഔദാര്യബുദ്ധിയുടെ ആഴം എത്രയുണ്ടെന്നറിവാൻ ഇതുവരെ ശ്രമിച്ചിട്ടും സാധിച്ചിട്ടില്ല. മദ്യസേവകൊണ്ടും സ്വാഭാവികമായ ക്രൂസലില്ലായ്മകൊണ്ടും സംഭാഷണത്തിൽ അല്പം തുറന്ന മട്ടുകാരനായ കുറുപ്പിൽ വിടത്വംകൂടി ചില അബദ്ധന്മാർ ആരോപിക്കാറുണ്ടെങ്കിലും പരമാൎത്ഥത്തിൽ അദ്ദേഹം ആ വിഷയത്തിൽ കഠിനമായ വൈരാഗ്യം അനുഷ്ഠിക്കുന്നവനാണു്. വയസ്സു് അമ്പതോളമായെങ്കിലും ഇന്നും ക്രമമായി വ്യായാമംചെയ്തു സുഖമായി ആഹാരം കഴിച്ചു സ്ത്രീവിരക്തനായി ജീവിക്കുന്ന അദ്ദേഹം തന്റെ ജീവിതത്തിൽ വിശേഷാലായി എന്തൊ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരാളെന്നു തോന്നും. ശങ്കരപ്പിള്ള പേഷ്കാർ പലപ്പോഴും തന്റെ പുത്രിയെ കിട്ടുണ്ണിക്കുറുപ്പിനു കൊടുത്താലെന്തു് എന്നു് ആലോചിക്കാതിരുന്നില്ല. ആ യുവതി കുറുപ്പുജ്യേഷ്ഠൻ എന്നു വിളിക്കുന്നിടത്തു തേനൊലിക്കുന്നുണ്ടോ എന്നു യാവരും സംശയിച്ചുപോകും. പ്രായം അല്പം കവിഞ്ഞെങ്കിലും കുറുപ്പിനെ ഒരു വൃദ്ധനായി ഒരു തരുണിയും വിചാരിക്കാറില്ല. എങ്കിലും കുറുപ്പിന്റെ പ്രായക്കൂടുതൽ കൊണ്ടു് തന്റെ ആലോചന തന്റെ ഭാൎയ്യയെപ്പോലും അറിയിക്കുവാൻ പേഷ്കാർ അധൈൎയ്യപ്പെട്ടിരുന്നു. ഇങ്ങനെ ഇരിക്കുന്ന സമയത്താണു മുന്നദ്ധ്യായത്തിൽ വിവരിച്ച സംഭവം നടന്നതു്. പേഷ്കാരും

ചെല്ലമ്മയും രാജശേഖരനു കണിവച്ചിരിക്കുന്നു എന്നു കിട്ടുണ്ണിക്കുറുപ്പു മനസ്സിലാക്കി. അതെസംബന്ധിച്ച് അദ്ദേഹത്തിന് ആ യുവാവിനോട്ട് വല്ല അസൂയയും ഉണ്ടായിട്ടുണ്ടോ എന്നു വഴിയെ അറിയാം.

കുറുപ്പും രാജശേഖരൻനായരും കൂടി മാധവവിലാത്തു നിന്നും ഇറങ്ങിയപ്പോൾ മണി പത്തരയായി. രാജശേഖരൻ ഉന്തിക്കൊണ്ടു നടക്കുന്ന സൈക്കിൾ ഒരുപദ്രവമെന്നു കരുതി തന്റെ കൈമടക്കി വായിൽവച്ച് കുറുപ്പു ഒരു ചൂളംവിളിച്ചു. അല്പംകഴിഞ്ഞപ്പോൾ മൂന്നാലുപേർ ആ സ്ഥലത്തെത്തി. കുറുപ്പു രാജന്റെ കൈയ്യിൽനിന്നും ആ സൈക്കിൾ വാങ്ങി "ഇതാരെങ്കിലും ഇപ്പോൾതന്നെ വീട്ടിൽ എത്തിക്കണം" എന്നു പറഞ്ഞു് അവരെ ഏല്പിച്ച് കുറുപ്പു യാത്രതുടന്നു. പുറകെ രണ്ടുമൂന്നുപേർ അദ്ദേഹത്തെ അനുഗമിച്ചെങ്കിലും "വേണ്ട ആരുംവരണ്ട" എന്നു വിലക്കി അവരെ പുറകോട്ടയച്ചു. അല്പംനടന്നു് ഒരു ഷാപ്പിൽ കയറി കുറുപ്പ് ഒരു കാൽകുപ്പി ബ്രാണ്ടി കുടിച്ചു. തന്റെ നവസ്നേഹിതനായ രാജശേഖരൻനായർ കാണ്മാൻപാടില്ലാത്ത ഒരു നീചകൃത്യമാണു താൻ ചെയ്യുന്നതെന്നു കുറുപ്പിനശേഷം തോന്നിയില്ല. തന്റെ നവമിത്രത്തിനു് ആ വിശേഷ പാനീയം ആവശ്യമുണ്ടോ എന്നു 'ലോഹ്യം' ചോദിക്കുവാനും അദ്ദേഹം തുനിഞ്ഞില്ല. അതിന്റെശേഷം രാജന്റെ തോളിൽ കയ്യുമിട്ടു ഒരു വടിയും ഊന്നി കുറുപ്പു കൊച്ചാററിൻകരെ കൂടി നേരെ കിഴക്കോട്ടു നടന്നു.

കുറു:—കുട്ടാ കുറുപ്പുചേട്ടൻ ഒരു കുടിയനാണു്.

രാ:—ഇതുകൂടാതെ കഴികയില്ലയോ?

കുറു:—എനിക്കു സാധിക്കയില്ല. കുടിക്കാതിരുന്നാൽ പത്തു ദിവസംകൊണ്ടു ഞാൻ മരിക്കും.

രാ:—അതെന്താണു്? ദീനംവന്നാൽ ചികിത്സിക്കണം.

കരു:—ആരാലും ചികിത്സിച്ച ഭേദമാക്കാൻ പാടില്ലാത്ത ഒരു ദീനമാണു് എനിക്കു പിടിപെട്ടതു്.

രാ:—അതെന്താണു്?

കരു:—അതു ഞാനാരോടും പറയാറില്ല. എങ്കിലും കുട്ടനോടു പറയാം. ഞാൻ ഒരു മഹാപാപം ചെയ്തു. അതോൎക്കുമ്പോൾ ഞാൻ നടുങ്ങുന്നു. അതിന്റെ ഓൎമ്മ വരാതിരിക്കുവാനും വന്നാലും മനസ്സിനെ ബാധിക്കാതിരിക്കുവാനും ഞാൻ എന്റെ സ്വബോധം കുടിച്ചു കളയുകയാണു്.

രാ:—ആ പാപം എന്താണു്?

കരു:—അതു ഞാൻ പറയുകയില്ല. ഒരു കാലത്തു കുട്ടനെ അറിയിക്കാം.

രാ:—പശ്ചാത്തപിച്ചല്ലേ പാപം നശിപ്പിക്കേണ്ടതു്?

കരു:—പശ്ചാത്താപത്തിനു ഞാൻ ശക്തനല്ല. മറുതരത്തിൽ ഒരുകാലത്തു പാപവിമോചനം ഉണ്ടാകുമെന്നു് എനിക്കു വിശ്വാസമുണ്ടു്. അതുവരെ ജീവിച്ചിരിക്കുവാനാണു ഞാനിങ്ങനെ ചെയ്യുന്നതു്.

രാ:—അവിടത്തേയ്ക്കു ഭാൎയ്യയും മക്കളും മറ്റുമില്ലയോ?

കരു:—എനിക്കാരും സ്വജനങ്ങളായില്ല. ഞാൻ ഏകൻമാത്രം. ഞാൻ ഒരു ദുൎവ്വിഷയത്തിൽക്കൂടി അകപ്പെട്ടിട്ടുണ്ടു്.

രാ:—അതെന്താണു്?

കരു:—പാശികളി.

രാ:—അതെന്തിനു്?

കരു:—ഒരു നേരംപോക്കിനു്. വാശിയുള്ള കളിയിലല്ലാതെ രസമില്ല.

രാ:—നാടകം കാണുന്നതു രസമല്ലയോ?

കരു:—അതെ. നല്ല നാടകമേ കാണാൻ രസമുള്ളു. ആ ദിവസങ്ങളിൽ ഞാൻ കളിക്കാറില്ല.

രാ:—ഒരുതരം ആഭാസന്മാരല്ലേ ഈ കളിസ്ഥലങ്ങളിൽ കൂട്ടായി വരിക.

കരു:—അതെ. അവരെ വിശ്വസിക്കാം. അവർ എന്തും ചെയ്യും. പക്ഷെ വിശ്വസിക്കുന്നവരെ വഞ്ചിക്കയില്ല. അവരുമായി കളിക്കുക എന്നല്ലാതെ അവരുടെ കൂട്ടത്തിൽ കൂടാതിരുന്നാൽ അപകടമില്ല.

രാ:—ഏതായാലും ഇവ രണ്ടും ചീത്തയാണല്ലൊ.

കരു:—എനിക്കിന്നു വേണമെങ്കിൽ രണ്ടും നിർത്താം. എന്നെ അതിന്റെ ദോഷശക്തി ബാധിച്ചിട്ടില്ല.

രാ:—എന്നാൽ നിർത്തരുതേ?

കരു:—അതെനിക്കു പാപവിമോചനം സിദ്ധിക്കുമ്പോൾ.

രാ:—അതെന്നാണ്?

കരു:—താമസിയാതെ ഉണ്ടാകുമെന്നാണ് എന്റെ വിശ്വാസം

ഈ സംഭാഷണം കൊണ്ടു അവർ കേളിവിലാസത്തു നിന്നു പുറപ്പാടുള്ള റോഡിൽ മുട്ടി കിഴക്കോട്ടു തിരിച്ചു. അപ്പോൾ ചില അട്ടഹാസങ്ങളുടെയും ഭത്സനങ്ങളുടെയും മുഴക്കം കേട്ട് അവർ വേഗം മുമ്പോട്ടു നടന്നു. ഏകദേശം ഒരു ഫർല്ലാംഗ് നടന്നപ്പോൾ ഒരു പേരാലിന്റെ ചുവട്ടിൽ മൂന്നാലു ആളുകൾ കൂടിനിന്നു വാക്കുതർക്കം ചെയ്യുന്നതുകേട്ടു; കുറുപ്പും രാജനും അവരെ സമീപിച്ചു.

"അടുത്തു വരുന്നതു ആരായാലും കൊള്ളാം. ജീവനിൽ കൊതിയുണ്ടെങ്കിൽ നേരെ പൊയ്ക്കൊള്ളണം" എന്നൊരു ഭീഷണാജ്ഞയും "അയ്യോ രക്ഷിക്കണെ ഇവരെന്നെ കൊല്ലുന്നേ" എന്നൊരു ദയനീയ പ്രാർത്ഥനയും "ദ്രോഹി എന്നാൽ കാണട്ടെ" എന്ന ഗർജ്ജനത്തോടുകൂടി ഒരടിയും ഒരു നിമിഷത്തിനിടയിൽ മുഴങ്ങി.

"ആരായാലും അങ്ങേർ. കിട്ടുണ്ണിക്കുറുപ്പിന്റെ ജീവൻ വേണമെന്നുള്ളവരുണ്ടെങ്കിൽ എടുത്തുകൊള്ളുവിൻ"

**എന്നു** പറഞ്ഞുംകൊണ്ടു കറുപ്പു രാജനേയും പിടിച്ചു് ആ കൂട്ടത്തിലെത്തി. കിട്ടുണ്ണികറുപ്പു് എന്ന ശബ്ദംകേട്ടപ്പോൾ ആളുകൾ ഒന്നു ഞെട്ടി അല്പം പുറകോട്ടു വലിഞ്ഞു. കറുപ്പു അടുത്തുചെന്നു് ഓരോരുത്തരെയും നോക്കി. നല്ല ഇരുട്ടായിരുന്നതിനാൽ ആരും മനസ്സിലായില്ല "ആരാണു പറവിൻ" എന്നു കറുപ്പു ചോദിച്ചിട്ടും ഉത്തരമൊന്നും ഉണ്ടായില്ല. ഉടനെ പോക്കറ്റിൽനിന്നു ഒരു കുഴലെടുത്തു് ഒരു ബട്ടണെപ്പിടിച്ചമർത്തി ഒരു വൈദ്യുതദീപം അവിടെ പ്രകാശിപ്പിച്ചു് കറുപ്പു ഓരോരുത്തരെയും നോക്കി. മുമ്പിൽ മാന്യനായ ഒരു വൃദ്ധനേയും അല്പം അകന്നു മുട്ടൻവടിയും അരക്കെട്ടും തലക്കെട്ടും ധരിച്ച മൂന്നു ക്രൂരന്മാരെയും ആണു് കറുപ്പു കണ്ടതു്. ആ മാന്യനെനോക്കി അദ്ദേഹം ചോദിച്ചു "അല്ലാ, തമ്പിയങ്ങുന്നോ! എന്താ ഇവിടെ വഴക്കു്?"

തമ്പി:—ഇവൎക്കു് എന്റെ കയ്യിലുള്ള പണം വേണം. ഞാൻ ന്യായമായി കളിച്ചുജയിച്ചതാണു്.

കറു:—"എന്താ പാച്ചുപിള്ളേ" എന്നു് ആ മൂവരിൽ മുമ്പനും സുമുഖനും ബലിഷ്ഠനും നേതാവും ആയ വീരനോടു ചോദിച്ചു.

പാച്ചു:—കള്ളക്കളിയാണുണ്ടായതു്. അതു കണ്ടുപിടിച്ചപ്പോൾ കിട്ടിയതുംകൊണ്ടു തമ്പിയങ്ങുന്നു നടപ്പായി. അതുപാടില്ല എന്നു കണ്ടു ഞങ്ങൾ പുറകെ എത്തി.

തമ്പി:—ഞാൻ അവസാനം ഒരു കള്ളക്കളി കളിച്ചു. അതിവർ കണ്ടുപിടിക്കയും ചെയ്തു. ഞാൻ ഉടനെ കളിനിർത്തി.

കറു:—ആഹാ! അപ്പോൾ അങ്ങുന്നു കള്ളക്കളിക്കാരനാണു്. പാച്ചുപിള്ളയ്ക്കു എത്ര നഷ്ടമുണ്ടു്?

പാച്ചു:—എനിക്കു നഷ്ടമൊട്ടുമില്ല. കാരാളിക്കും കൊല്ലത്തിനുംകൂടി നൂറു രൂപ നഷ്ടമുണ്ടു്. ഇദ്ദേഹം ഇന്നഞ്ഞൂറു രൂപ തട്ടി.

കറു:—അങ്ങനെതന്നെ, അവരുടെ നൂറുരൂപ അങ്ങേക്കു കൊടുത്തേയ്ക്കണം. വഴക്കു തീരട്ടെ.

തമ്പി:—ഒററക്കാശു ഞാനിതിൽ നിന്നു കൊടുക്കയില്ല.

പാച്ചു:—കൊടുക്കരുതേ, ചളംപിളാന്നു പറയാതെ. കറുപ്പങ്ങുന്നെ തീൎച്ചയ്ക്ക് ഏല്പിച്ച്, എന്തു ദോഷം?

തമ്പി:—കറുപ്പങ്ങുന്നു തമ്പുരാനോ?

എവിടെനിന്നോ തലയ്ക്കൊരടി. തമ്പി "അയ്യോ" എന്നു നിലവിളിച്ചു. കറുപ്പ് "[illegible]" എന്നു ഗർജ്ജിച്ചു.

പാച്ചു:—എന്താങ്ങുന്നേ? ഇവനെ ഞാനറിയുകയില്ലയോ. ഇവൻകിടന്നു തിളയ്ക്കുന്നതു്! ഞാൻ പറഞ്ഞാൽ കേൾക്കണം.

കറു:—ഹേ, അങ്ങുന്നു, മാനത്തിനു വിട്ടുകൊടുക്കുന്നെങ്കിൽ പറഞ്ഞതുപോലെ ചെയ്യുക.

തമ്പി:—പിന്നെ എന്നെ ഉപദ്രവിക്കയില്ലല്ലോ?

പാച്ചു:—കള്ളക്കളി കളിക്കാതിരിക്കുന്നിടത്തോളംകാലം ആരും ഉപദ്രവിക്കയില്ല.

ഉടനെ തമ്പി പത്തുരൂപയുടെ പത്തു നോട്ടെടുത്തു കറുപ്പിനു നീട്ടി.

കറു:—എനിക്കുവേണ്ട. അവൎക്കു കൊടുത്തേയ്ക്കുക.

തമ്പി പാച്ചുപിള്ളയുടെ കയ്യിൽ ആ നോട്ടുകൊടുത്തു.

പാ:—ബാക്കി നൂറുരൂപയില്ലേ; അതുകൊണ്ടുംവച്ചാൽ മതി.

കറു:—എന്നാൽ തമ്പി അങ്ങുന്നു പോകണം. പാച്ചുപിള്ളേ, ഇനി ആരും അദ്ദേഹത്തെ ഉപദ്രവിക്കരുതു്.

തമ്പി ഉടനെ പടിഞ്ഞാറോട്ടു നടന്നു. കറുപ്പു വിളക്കണച്ചു കിഴക്കോട്ടും തിരിച്ചു. പാച്ചുപിള്ള കൂട്ടർ കുറേ നേരം കറുപ്പിനെ അനുഗമിച്ചു.

പാച്ചു:—കൂട്ടത്തിൽ ആരാണു്.

കറു:—നമ്മുടെ ഒരു അനുജൻ. ഇതാ കണ്ടുകൊള്ളൂ. ഈ കുട്ടനെ ആരെങ്കിലും ഉപദ്രവിച്ചാൽ അവർ എന്നെ കൊല്ലുന്നതുപോലെയാണു്.

കറുപ്പനെ വിളക്കെടുത്തു രാജന്റെ മുഖം കാണിച്ചുകൊടുത്തു.

പാച്ചു:—ഞാൻ ഇദ്ദേഹത്തെ മിനിയാന്ന് സൈക്കിളിൽ പോകുന്നതു കണ്ടു.

കറു:—ആ്, കണ്ടോ. ഇനി സൂക്ഷിച്ചുകൊള്ളുക.

കാരാളി—അവിടത്തെ ആളുകളെല്ലാം ഞങ്ങളുടെ ആളുകളാണല്ലൊ.

കറു:—നന്നായി. ഇനി പൊയ്ക്കൊള്ളുക. ഞങ്ങളും പോകട്ടെ.

പാച്ചുപിള്ളയും കൂട്ടരും പാലത്തിൻകരെയുള്ള ഒരു ചാരായക്കടയിലേക്കു അങ്ങനെ പിരിഞ്ഞു് അവിടെ കയറി. രാത്രി മണി പന്ത്രണ്ടു കഴിഞ്ഞതെങ്കിലും ചാരായഷാപ്പുകാരൻ അവരുടെ ഒച്ച കേട്ടപ്പോൾ വാതൽ തുറന്നു.

കറുപ്പും രാജനും അല്പം നടന്നപ്പോൾ കറുപ്പു പറഞ്ഞു "കുട്ടാ, കണ്ടില്ലേ, അധഃപതനത്തിലെ അക്രമരംഗം."

രാ:—ഇവിടെ പോലീസുകാർ ആരുമില്ലയോ?

കറു:—ചാരായമുള്ളിടത്തു പോലീസുകാരുമുണ്ടു്. ഇപ്പോൾ ആ പാശികളിസ്ഥലത്തു ചെന്നാൽ രണ്ടുമൂന്നുപേരെയെങ്കിലും കാണാം.

രാ:—അതെന്തിനു്?

കറു:—ജയിക്കുന്നവരോടു വല്ലതും വാങ്ങുവാൻ.

രാ:—ഭംഗിയായി. നാമിപ്പോൾ കണ്ടവർ ആരാ?

ക:—അവരെ അറിയേണ്ടതാണു്. അവർ ഈ നഗരത്തിലെ പ്രസിദ്ധന്മാരാകുന്നു. ആ തമ്പിയുടെ പേർ കേശവൻതമ്പി. പതിനായിരം രൂപ അയാളുടെ ഭാര്യയുടെ വകയായി കയ്യിൽ കിട്ടിയതു മുഴുവൻ അയാൾ കുടിച്ചും കളിച്ചും ദാസികൾക്കു കൊടുത്തും

കളഞ്ഞു. ഇനി ഒരു മകൻ മാത്രമേ അയാൾക്കു സ്വത്തായുള്ളു. അവന്റെ പേരു രാമകൃഷ്ണൻതമ്പി എന്നാണു്. അവൻ ഇപ്പോൾ അവന്റെ അമ്മാവന്റെ മകൾ ഒരു പെൺകുട്ടി മാവേലിക്കരെ കനകമംഗലത്തുണ്ടെന്നു കേട്ടു് അവളെ സംബന്ധംചെയ്തു സ്വത്തു കയ്ക്കലാക്കുവാൻ അങ്ങോട്ടു പോയിരിക്കുന്നു എന്നു കേട്ടു.

രാജശേഖരൻ ഒന്നു ഞെട്ടി സ്തംഭിച്ചു. എന്നാൽ കുറുപ്പു് അപ്പോൾ രാജനെ പിടിച്ചുകൊണ്ടു നടക്കുകയല്ലായിരുന്നതിനാൽ കുറുപ്പറിഞ്ഞില്ല. കുറുപ്പു തുടർന്നു പറഞ്ഞു.

ക:—അവർക്കു് ഒരിടത്തും ഗതിപിടിക്കയില്ല. അത്രയ്ക്കു ദോഷനാണു്. അതിനാൽ മുടിഞ്ഞുതിരിഞ്ഞു വരും.

രാ:—അയാൾക്കു സ്വത്തൊന്നുമില്ലയോ?

ക:—കാൽകാശിന്റെ വക ശേഷിച്ചിട്ടില്ല. അച്ഛനും മകനുംകൂടി എല്ലാം സ്വമാറാക്കി.

രാ.—അയാൾക്കു് അമ്മാവന്റെ മകളെ സംബന്ധം ചെയ്താൽ സുഖമാകുമല്ലോ!

ക:—അതു നടക്കുകയില്ല.

രാ:—എന്തുകൊണ്ടു്?

ക:—അതിൽ വേറെ ചില രഹസ്യങ്ങളുണ്ടു്. നടക്കുകയില്ല. അതുമാത്രം എനിക്കറിയാം. അതിൽ വെളുത്തു സുമുഖനായ ആദിൾഷാക്കാരനെ പഠാൻപാച്ചു എന്നാണു് വിളിക്കാറു്. ഇവിടങ്ങളിലുള്ള ചട്ടമ്പിമാരുടെ എല്ലാം തലവൻ അവനാണു്; അന്യായക്കാരെ അടക്കി ശിക്ഷിച്ചും ഉപദ്രവിച്ചും അക്രമംകൊണ്ടു ന്യായം നടത്തിയും അവൻ കാലക്ഷേപം ചെയ്യുന്നു. വേണ്ടിവന്നാൽ കഴുത്തറുക്കുവാനും അയാൾക്കു മടിയില്ല. പണ്ടൊരു പഠാനെ അടിച്ചുകൊന്നു. അന്നു മുതൽ ഈ പേരു കിട്ടി.

രാ:—ഇവരെ പോലീസുകാർ തൊടുകില്ലെന്നോ?

ക:—പോലീസുകാരുടെ ഒരു ശല്യമാണു പറയൻപാച്ചു. അവൎക്കു കള്ളസ്സാക്ഷികൾ ഉണ്ടാക്കുവാനും, കള്ളക്കേസുകൾ സൃഷ്ടിക്കുവാനും, വിരോധികളെ അപമാനിക്കുവാനും പാച്ചുവാണു സഹായം. കൊലക്കേസിൽ ഉൾപ്പെട്ടാലും പാച്ചുവിനെ അവർ തൊടുകില്ല. പോരെങ്കിൽ പാച്ചുവിന്റെ പേരിൽ അത്ര ധൈൎയ്യമായി ആരും കേസുംകൊണ്ടു പുറപ്പെടുകയില്ല.

രാ:—മററവരൊ?

ക:—അവരിൽ ആ കറുത്ത ക്രൂരനാണു പ്രസിദ്ധ കെ. ഡി. ആയ കാരാളിക്കിട്ടൻ. അവൻ എന്തും ചെയ്യും. അവനെ എത്ര അടിച്ചാലും അവൻ നേരു പറകയില്ല. പോലീസുകാർ ഉപേക്ഷിച്ചുവിട്ടിരിക്കുന്ന ഒരു കെ. ഡി. ആണവൻ. അവന്റെയും തൊഴിൽ ഇതുതന്നെ.

രാ:—നല്ല വേഷക്കാർ.

ക:—ആ ഇരുണ്ട മുണ്ടനാണു കൊല്ലത്തു ചാത്തൻ എന്നു പ്രസിദ്ധനായ കള്ളൻ. അവൻ എവിടെയും കടന്നു മോഷ്ടിക്കും. ആരും അറിയുകയില്ല. അവനെപ്പിടിച്ചു എത്ര മർദ്ദിച്ചാലും തൊണ്ടി കിട്ടുകയുമില്ല.

രാ:—ഇവരാരും ഇതുവരെ ഒരു കേസിലും അകപ്പെട്ടിട്ടില്ലയൊ?

ക:—ഒന്നോ രണ്ടോ കേസിൽ അവരുടെ ചെറുപ്പകാലത്തു കുടുങ്ങിയിട്ടുണ്ടു്. ഇപ്പോൾ അവരെ കുടുക്കാൻ ആൎക്കും ധൈൎയ്യമില്ല.

രാ:—ഇവൎക്കെല്ലാം ഇവിടുത്തെ ഇത്ര ഭക്തിയെന്താണു്?

ക:—അവരെ ഞാൻ സ്നേഹിക്കുന്നു എന്നാണു അവരുടെ വിചാരം. വിശ്വസിക്കുന്നവരെ അവർ ഉപദ്രവിക്കയില്ല. പിന്നെ എന്റെ പണംകൊണ്ടായിരിക്കാം കുറച്ചു ഭയവും ബഹുമാനവും ഉള്ളതു്.

രാ:—ഇവരുടെ കൂട്ടുകൊണ്ടു് അവിടത്തേയ്ക്കു ദുഷ്പേരു ണ്ടാകയില്ലയൊ?

ക:—എനിക്കിവരുടെ കൂട്ടൊന്നുമില്ല. ഞാൻ പറയുന്ന തിനെ ധിക്കരിച്ചു് അവർ ഒന്നും പ്രവൃത്തിക്കാറി ല്ല എന്നേയുള്ളു. കളിസ്ഥലത്തു് ഇവരെ പല പ്പൊഴും കാണും.

രാ:—ഈ കള്ളക്കളിക്കാർ അവിടുത്തെയും വഞ്ചിച്ചു നഷ്ട പ്പെടുത്തുകയില്ലയൊ?

ക:—എന്നോടു കളവുകാണിക്കാൻ ആൎക്കും ധൈൎയ്യ മുണ്ടായിട്ടില്ല. ഈ തമ്പിമാർ മാത്രമേ കള്ളന്മാരാ യി അവിടെ വരാറുള്ളു. അവൎക്കും എന്നെ തോല്പി ക്കുവാൻ സാധിച്ചിട്ടില്ല.

രാ:—അപ്പോൾ അവിടുത്തേയ്ക്കു ജയമേയുള്ളൊ?

ക:—മിക്കവാറും അത്രേയുള്ളു. പക്ഷെ ആ പണം ഞാൻ അധികം തോററവൎക്കു കൊടുത്തയച്ചേപോരു. അ ങ്ങനെ ഈ കൂട്ടരെല്ലാം എന്റെയടുക്കൽനിന്നു് ഒട്ടു വളരെ പണം വാങ്ങിയിട്ടുണ്ടു്.

ഇങ്ങനെ ഓരോ വൎത്തമാനംപറഞ്ഞു് അവർ കിട്ടു ണ്ണിക്കുറുപ്പിന്റെ ഭവനത്തിലെത്തി. ഭൃത്യന്മാർ കുറുപ്പിനെ കാത്തിരിക്കുന്നതല്ലാതെ ഇനിയും ഉറങ്ങിയിട്ടില്ല. ഭക്ഷ ണം വേണ്ട എന്നു പറഞ്ഞു് അദ്ദേഹം ഹാളിൽ പ്രവേ ശിച്ചു രാജശേഖരനെ ഒരു ചാരുകസേരയിൽ പിടിച്ചി രുത്തി. ആ ഹാൾ അതിരസികനായ ഒരു ചിത്രകാര ന്റെ മഹിതമനോധൎമ്മത്താലെന്നപോലെ അലങ്കരി ച്ചിരുന്നു. അല്പനേരംകൂടി വെടിപറഞ്ഞിരുന്ന ശേഷം അവർ ഉറങ്ങാനായി പിരിഞ്ഞു.

രാജശേഖരൻനായർ മഞ്ചത്തിൽചെന്നു പതിച്ചു വെങ്കിലും ആ യുവാവിനുറക്കം വന്നില്ല. അന്നത്തെ സംഭ വങ്ങളും അന്നറിഞ്ഞവാൎത്തകളും ആ സുകുമാരന്റെ ഹൃദ യത്തെ വല്ലാതെ ക്ഷോഭിപ്പിച്ചിരിക്കുന്നു. രാമകൃഷ്ണൻതമ്പി

കമലത്തിനെ വിവാഹംചെയ്യാൻ പുറപ്പെട്ടിരിക്കുന്നു എന്നവാൎത്ത രാജശേഖരനെ എത്രയും വ്യസനിപ്പിക്കാതിരിക്കും. അതെന്തായാലും നടക്കുകയില്ല എന്നു കനകമംഗലത്തെപ്പററി യാതൊന്നും അറിവാൻ പാടില്ലാത്ത കിട്ടുണ്ണിക്കുറുപ്പു പറഞ്ഞ ഉറപ്പ് ആ യുവാവ് എങ്ങിനെ വിശ്വസിക്കും. ജീവിതസൎവ്വസ്വമായിത്തന്നെ സ്നേഹിച്ചിരുന്ന കമലം തന്നെ ഭൎത്താവായി സ്വീകരിക്കുവാൻ സാധിക്കയില്ലെന്നു പറഞ്ഞതു തന്റെ നിസ്സാരതകൊണ്ടും തമ്പിയെ ആശിച്ചും അല്ലേ എന്നാണു രാജന്റെ ചോദ്യം. തമ്പിയുടെ സ്ഥിതി ഈവിധമാണെന്നു അവിടെ ആൎക്കും അറിഞ്ഞുകൂട. ഒരു പ്രഭുവിന്റെ പുത്രൻ, കാഴ്ചയിൽ സുന്ദരൻ, പട്ടണവാസിയായ പരിഷ്കാരി, അകന്നതാണെങ്കിലും ബന്ധു, അച്ഛന്റെ ഏക ഭാഗിനേയൻ, ഇതിലധികം എന്തു യോഗ്യതയാണു തമ്പിക്കുവേണ്ടതു് എന്നു രാജൻ തന്നെത്താൻ ചോദിച്ചുതുടങ്ങി. ഏതായാലും തനിക്കു കമലവും കനകമംഗലവും നഷ്ടമായി എന്നു രാജൻ തീൎച്ചപ്പെടുത്തി.

ഹാ കഷ്ടം! എത്ര എളുപ്പം നാം ഒരു തീൎച്ചയെ രേഖപ്പെടുത്തി. എന്നാൽ ആ ധീരയുവാവിന്റെ ഹൃദയം ഈ സംശയത്തു വെന്തു നീറുകയാണ്. തനിക്കു തന്റെ കമലം അലഭ്യമെന്നു രാജൻ പണ്ടേ തീൎച്ചപ്പെടുത്തിയിട്ടുള്ളതാണ്. പോരെങ്കിൽ നേരിട്ടു ചോദിച്ചു തീൎച്ചവരുത്തുകയും ചെയ്തു. ഇപ്പോഴിതാ കരക്കാൎക്കും കിട്ടുപിള്ളയും കമലത്തിനെന്നതും ബോധിക്കുന്ന പദ്ധതി അവിടെ എത്തിയിരിക്കുകയും ചെയ്തിരിക്കുന്നു. പിന്നെന്തു സംശയം. ഒരു സംശയവുമില്ല. എന്നാൽ അതിനെപ്പററി ഓൎക്കുമ്പോഴും ആ സുകുമാരന്റെ അടിവയററിൽ ആളിക്കത്തുന്ന ഒരു ചുഴലിത്തീ ദേഹമാസകലം ഒരു നിമിഷംകൊണ്ടു വെണ്ണീറാക്കുന്നോ എന്നു തോന്നിപ്പോകുന്നു. സാധു! സന്താപത്തിനാകട്ടെ അനുഭാവത്തിനാകട്ടെ ഇഹലോകത്തിൽ ഒരു ബന്ധുവുമില്ലാത്ത സൽസ്വഭാവിയായ ഒരു

സുകുമാരൻ ഇതാ കിടന്നു കേഴുന്നു. തന്റെ പ്രാണവല്ലഭയായ കമലത്തിന്റെ സ്ഥിതി എന്തെന്നു് ആ യുവാവറിയുന്നില്ല. തന്റെ വിരഹം ആ ഭവനത്തെ എത്രമാത്രം സങ്കടപ്പെടുത്തിയിരിക്കുന്നു എന്നും രാജൻ അറിയുന്നില്ല. രാമകൃഷ്ണൻതമ്പി കമലത്തെ പാണിഗ്രഹണം ചെയ്യുന്ന ആ കഠിനദുഃഖകരമായ സംഭവം മാത്രമേ ആ യുവാവു സങ്കല്പദർശനം ചെയ്യുന്നുള്ളു.

ഈ അവസരങ്ങളിലെല്ലാം അന്നു തനിക്കു പരിചയപ്പെട്ട ചെല്ലമ്മയുടെ ഹൃദയാകർഷകമായ സൗന്ദൎയ്യജ്യോതിസ്സ് ആ കുമാരന്റെ ഹൃദയത്തിൽ നിഴലിക്കാറുണ്ടെങ്കിലും അതിനവിടെ സ്ഥാനംകിട്ടുന്നില്ല. പേഷ്കാരുടെ പുത്രി കനകമംഗലത്തെ തരുണിയേക്കാൾ തനിക്കു് ഐശ്വൎയ്യവും വിദൂരയും ആണെന്നുള്ള ബോധമാണോ രാജനെ വിഷമിപ്പിക്കുന്നതു്? അല്ല; അക്കാൎയ്യത്തെപ്പററി ആ യുവാവു ചിന്തിക്കപോലും ചെയ്തിട്ടില്ല; ചിന്തിക്കാൻ ശേഷിയും രാജശേഖരന്നായിക്കില്ല. അസാദ്ധ്യമെങ്കിലും ഒരു വിഗ്രഹത്തിൽ ഉറച്ചുപോയ മനസ്സിനെ പിന്തിരിക്കുവാൻ രാജൻ ശക്തനല്ല. എന്നാൽ തന്റെ ജീവിതസ്വപ്നത്തിന്റെ അപഹൎത്താവിനെപ്പററി രാജനു് അല്പമെങ്കിലും അസൂയയുണ്ടോ? അശേഷമില്ല. തമ്പി കമലത്തിനനുരൂപനല്ല എന്നറിഞ്ഞതുകൊണ്ടു് ആ തരുണിക്കുണ്ടായേക്കാവുന്ന മനസ്താപത്തെപ്പററി ആ യുവാവു വ്യസനിച്ചു. തനിക്കെന്തുചെയ്യാൻ കഴിയും. വിവരമെല്ലാം കിട്ടുപിള്ളയെ അറിയിക്കയോ? ഛീ! അതൊരിക്കലും പാടില്ല. വിരോധംകൊണ്ടു താൻ എഴുതിയതാണെന്നേ വരൂ. എല്ലാം ദൈവം വിധിച്ചപോലെ വരട്ടെ.

ഈ വിധമുള്ള ചിന്തകളിൽ മുഴുകി പ്രകാശമായപ്പോൾ ദുസ്വപ്നപീഡിതനായി രാജൻ ഒന്നു മയങ്ങി.

---

# അദ്ധ്യായം ൧൩

യുവാക്കന്മാരുടെ വിഷമം

രാജശേഖരൻനായർ കിട്ടുണ്ണിക്കുറുപ്പിന്റെ കൂട്ടത്തിൽ താമസമുറപ്പിച്ചു. ഒരുമാതിരി ഉയൎന്ന സദസ്സുകളിലെല്ലാം രാജനു പരിചയവും പ്രവേശനവും ലഭിച്ചതുകൂടാതെ കുറുപ്പിന്റെ സ്വാധീനത്താൽ ഒരുമാതിരി ചട്ടമ്പികളും രാജനെ സസ്നേഹം ആദരിച്ചുവന്നു. ശങ്കരപ്പിള്ള പേഷ്കാരുടെ ഭവനത്തിൽ രാജൻ മിക്കദിവസവും പോകാതിരിക്കയില്ല. അവർ രാജനെ നിലത്തല്ല വച്ചിരിക്കുന്നതു്. ചെല്ലമ്മയും സ്വാതന്ത്ര്യമായി ആ യുവാവിനോടു പെരുമാറിത്തുടങ്ങി. സുമുഖനായ രാജന്റെ സംഗീതസാമൎത്ഥ്യം അസാധാരണമായിരുന്നതിനാൽ പലപ്പോഴും ചെല്ലമ്മയെ സഹായിക്കുവാനും നമ്മുടെ യുവാവു നിൎബ്ബന്ധിതനായി. ഇങ്ങനെയുള്ള അവസരങ്ങൾ കഴിയുന്നതും വൎദ്ധിപ്പിക്കുവാൻ പേഷ്കാരും ഭാൎയ്യയും മകളും വേണ്ടിടത്തോളം ശ്രമിക്കാതിരുന്നില്ല. താൻ പഠിച്ച വിദ്യ ആകമ്മം ഉപദേശിച്ചുകൊടുക്കുവാൻ രാജശേഖരൻ സദാ സന്നദ്ധനുമായിരുന്നു. എന്നാൽ ചെല്ലമ്മ തന്നിൽ അനുരക്തയായി ചമഞ്ഞിരിക്കുന്നു എന്നു് രാജൻ കുറേശ്ശെ ധരിച്ചുതുടങ്ങി. അതിനുതിനു രാജൻ കൂടുതൽ വിഷമത്തിലുമായി. കിട്ടുണ്ണിക്കുറുപ്പു്, രാജൻ ആരെന്നു ഏതാണ്ടു തീൎച്ചപ്പെടുത്തി. പരീക്ഷകളൊന്നും പാസ്സായിട്ടില്ലെങ്കിലും അസാധാരണമായ ആംഗലവാണീസ്വാധീനവും, സംസ്കൃതം, തമിഴ്, ഹിന്ദുസ്ഥാനി ഈ ഭാഷകളിൽ നല്ല പാണ്ഡിത്യവും, മലയാളത്തിൽ നിസ്തുലമായ സാമൎത്ഥ്യവും സമ്പാദിച്ചിട്ടുള്ള ആ കുമാരൻ വല്ല തമ്പുരാനോ പ്രഭുവോ വേഷംമാറി സഞ്ചരിക്കുകയായിരിക്കാം എന്നായിരുന്നു പേഷ്കാർ

തുടങ്ങിയവർ രാജനെസംബന്ധിച്ച് അനുമാനിച്ചിട്ടുണ്ടായിരുന്നത്. അതിനാൽ തങ്ങളുടെ പുത്രിയുടെ ഭർത്താവായി ആ സുഭഗകുമാരനെ ലഭിക്കുന്നതു് ഒരു മഹാഭാഗ്യമായി പേഷ്ക്കാരും ഭാര്യ മാധവിഅമ്മയും വിചാരിച്ചതിൽ വിസ്മയിപ്പാനില്ല. മാതാപിതാക്കന്മാരുടെ പ്രോത്സാഹനംകൂടി കിട്ടിയപ്പോൾ ചെല്ലമ്മ സന്തുഷ്ടയും സമാധാനചിത്തയും ആയി രാജനുമായുള്ള വിവാഹജീവിതത്തിൽ താൻ അനുഷ്ഠിക്കേണ്ട മുറകളെപ്പററി ചിന്തിച്ചു തുടങ്ങി. ഇനി ഈ കാര്യം ഇങ്ങനെ സന്നിഗ്ദ്ധപക്ഷത്തിൽ ഇട്ടുകളയുന്നതു ഭംഗിയല്ല എന്നു വിചാരിച്ചു പേഷ്ക്കാർ തന്റെ ഉദ്ദേശ്യം കിട്ടുണ്ണിക്കുറുപ്പിനെ ധരിപ്പിക്കുകയും കുറുപ്പു ഒരു ദിവസം രാജനോടു ചോദിക്കുകയും ചെയ്തു.

കുറു:—കുട്ടാ, ഞാൻ ഒരു കാര്യം ചോദിക്കട്ടെയോ?

രാ:—ചോദിക്കാമല്ലൊ.

കുറു:—കുട്ടന്റെ കുടുംബസ്ഥിതിയും ഒന്നും അറിയിക്കേണ്ട. ഇതൊന്നുമറിഞ്ഞില്ലെങ്കിലും കുട്ടന്റെ സകലവിധത്തിലുമുള്ള ഉൽകൃഷ്ടതകളെപ്പററി വിശ്വാസമുള്ള ഒരു മാന്യൻ കുട്ടനെക്കൊണ്ടു് ഒരു വിവാഹം ചെയ്യിക്കുവാൻ ആഗ്രഹിക്കുന്നു എങ്കിൽ എന്തുത്തരം കുട്ടൻ പറയും.

രാ:—ആ മാന്യൻ ആരെന്നറിഞ്ഞാൽ അദ്ദേഹത്തിന്റെ സ്ഥിതിനോക്കി ഉചിതമായ ഉത്തരം പറയും.

രാജൻ ഈവിധമുള്ള ഒരു പ്രശ്നം കുറെനാളായി പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. അതിനാൽ കുറുപ്പിന്റെ ചോദ്യം നമ്മുടെ യുവാവിനു് ഒട്ടും സ്തോഭജനകമായിരുന്നില്ല.

കുറു:—അങ്ങനെ ആഗ്രഹിക്കുന്ന ആരും ഞാനും തരുണിയുടെ ഒരാത്മമിത്രത്തിന്റെ പുത്രിയും ആണെന്നു വിചാരിക്കുക.

രാ:—അങ്ങനെയാണെങ്കിൽ അവിടുത്തെപ്പോലെ എനിക്കും വിവാഹത്തിന് അതിരറ്റ ന്യായങ്ങളുള്ള ചില പ്രതിബന്ധങ്ങളുണ്ട്. അതിനാൽ എനിക്കുവേണ്ടി അവിടുത്തെ ആത്മമിത്രത്തെ ഈ വിഷയത്തിൽ പ്രോത്സാഹിപ്പിക്കാതിരിക്കണം എന്ന സവിനയം പ്രാൎത്ഥിക്കുകയേ ഞാൻ ചെയ്യുന്നുള്ളു.

കരു:—ഞാൻ പ്രോത്സാഹിപ്പിക്കുന്നില്ല. കുട്ടൻതന്നെ പ്രോത്സാഹിപ്പിച്ചതാണ്.

രാ:—ഞാൻ ആരെയും പ്രോത്സാഹിപ്പിച്ചതായി എനിക്ക് ഓൎമ്മയില്ല.

കരു:—അതു കുട്ടന്റെ കപടരഹിതമായ മനസ്സ് അറിയാഞ്ഞതാണ്. വാസ്തവത്തിൽ കുട്ടൻ പ്രോത്സാഹിപ്പിച്ചു എന്ന് എനിക്കറിയാം.

രാ:—എങ്ങനെ?

കരു:—ഇതാ പറയാമല്ലോ. ഒരു യുവതിയുടെയും എന്നല്ല ഒരു പുരുഷന്റെയും എന്നല്ല ഒരു ജീവിയുടേയും ഹൃദയത്തെ പാടെ വശീകരിക്കത്തക്ക കളേബരകാന്തിയും സ്വഭാവമാധുൎയ്യവും ചേഷ്ടാവിശേഷവും ഉള്ള കുട്ടൻ അവിവാഹിതയും താരുണ്യതരംഗത്തിൽ തിളച്ചുമറിയുന്നവളും ആയ ഒരു യുവതിയെയും അവളുടെ അച്ഛനെയും മരണാപത്തിൽനിന്നു രക്ഷിച്ചു. പിന്നീടു സോത്സാഹം അവരുടെ ഹൃദയങ്ങളിൽ ചെന്നു തന്റെ വശ്യശക്തിപ്രഭാവത്തെ വ്യാപരിപ്പിച്ചു. ഇതിൽ കൂടുതൽ എന്താണു വേണ്ടതു്?

രാ:—അവർ എന്റെ പരമാൎത്ഥമറിഞ്ഞാൽ എന്നെ അനുഗ്രഹിക്കയില്ല. ആ പരമാൎത്ഥം ഇപ്പോൾ വെളിപ്പെടുത്തി അവരെ സമാധാനപ്പെടുത്തുവാൻ ഞാൻ അശക്തനുമാണ്.

കരു:—എന്തുകൊണ്ടു്?

രാ:—എന്റെ ഈ അജ്ഞാതവാസകാലത്തു് എന്നെപ്പററി ഒന്നും ഞാൻ ആരെയും അറിയിക്കയില്ലെന്നു് ഒരു ശപഥമുണ്ടു്.

കരു:—കുട്ടൻ നായരല്ലേ?

രാരാ:—അതെ.

കരു:—വിവാഹം കഴിച്ചിട്ടുള്ള ആളാണൊ.

രാ:—അല്ല.

കരു:—പിന്നെയെന്തു്?

രാ:—ഇപ്പോഴും ഞാൻ പറവാൻ അശക്തനാണു്. എനിക്കു് ആ കുട്ടിയുടെ ഭർത്താവായിരിക്കാൻ സാധിക്കയില്ല. വിരോധം കൂടാതെ അവിടുന്നു് ഈ കാര്യം ഒതുക്കണം.



കരു:—എന്നാൽ അസാദ്ധ്യമാണു്.

രാ:—എന്തുകൊണ്ടു്?

കരു:—ഞാൻ ആ കുട്ടിയെ വിവാഹം ചെയ്വാൻ ആഗ്രഹിക്കുന്നുണ്ടു്; അതിനാൽ കുട്ടന്റെ വിവാഹത്തിനു ഞാൻ അനുകൂലിയായിരിക്കയില്ല; എന്നാണു് അവരുടെ വിശ്വാസം. എങ്കിലും ഈ കാര്യം മററാരാളെ ഏല്പിക്കാൻ പാടില്ലാത്തതുകൊണ്ടു് എന്നെ ഏല്പിച്ചു എന്നേയുള്ളു.

രാ:—എന്നാൽ അവിടുത്തേക്കു വിവാഹംചെയ്യാമല്ലോ.

കരു:—എനിക്കതിനു വിരോധമില്ലെന്നാണു് ആ സാധുക്കളുടെ വിശ്വാസം. പക്ഷെ കുട്ടനെപ്പോലെതന്നെ വിവാഹംചെയ്യാൻ എനിക്കും ചില രഹസ്യപ്രതിബന്ധങ്ങളുണ്ടു്. എന്റെ ഭാര്യ മരിച്ചിട്ടു 22 കൊല്ലമായി. ഇനിയും ഞാൻ വിവാഹംചെയ്യാതിരിക്കുന്നതു് എനിക്കു പെണ്ണു കിട്ടാഞ്ഞിട്ടായിരിക്കയില്ലല്ലൊ.

രാ:—എങ്ങനെ ആയാലും അവിടുന്നു് എന്നെ ഇതിൽനിന്നു രക്ഷിക്കണം.

കു:—അപ്രാപ്തനാണെന്നു പറഞ്ഞതു മറന്നോ?
രാ:—മറന്നിട്ടില്ല. എനിക്കു മറ്റു ശരണമില്ലാഞ്ഞിട്ടു പറയുന്നതാണു്.
കു:—ഞാൻ അതിനൊരു വഴി പറഞ്ഞുതരാം. കുട്ടൻ ആ കുട്ടിയുടെ അടുക്കൽ കുട്ടൻെറ വിഷമം അറിയിക്കുക. അവൾ നല്ലകൂട്ടത്തിലാണു്. അവൾ കുട്ടനെ രക്ഷിക്കും.
രാ:—ഇതു കുറച്ചു വിഷമമുള്ള കാര്യമാണു്. ഒന്നാമതു ഞങ്ങൾക്കു തനിച്ചു സംസാരിക്കുവാൻ സമയം കിട്ടുകയില്ല.
കു:—അതിനു ഞാൻ വഴിയുണ്ടാക്കിത്തരാം.

ഒരു ദിവസം വൈകുന്നേരം പൂജപ്പുരനിന്നും മാധവിവിലാസത്തെയ്ക്കു പോകുന്ന വഴിക്കാണു് ഈ സംഭാഷണം ഉണ്ടായതു്. അങ്ങനെ ഓരോന്നു പറഞ്ഞു് അവർ മാധവവിലാസത്തെത്തി. അന്നു വിവാഹകാര്യത്തെപ്പററി സംസാരിച്ചു തീർച്ചപ്പെടുത്തിയുള്ള വരവെന്നായിരുന്നു പേഷ്ക്കാർ വിചാരിച്ചതു്. അതിനാൽ അവർ ചെന്നയുടൻ പതിവിൽ കവിഞ്ഞ ലോഹ്യങ്ങൾ ഭാവിച്ചു് അവരെ ഇരുത്തി കാപ്പികൊണ്ടുവരുവാൻ ആജ്ഞയും കൊടുത്തു. കാപ്പി കഴിഞ്ഞു് എങ്ങനെയെന്നറിഞ്ഞില്ല പേഷ്ക്കാരും കിട്ടുണ്ണികുറുപ്പും പുറത്തേയ്ക്കും മാതാവു് അകത്തേയ്ക്കും പോയി. രാജനും ചെല്ലമ്മയും മാത്രം ഹാളിൽ ശേഷിച്ചു. അല്പനേരം അവർ മൗനമായിരുന്നു. ആ മൗനമുദ്രയെ ആ തരുണിതന്നെ ധ്വംസിച്ചു.
ചെ:—എന്താ ആലോചിക്കുന്നതു്?

രാജൻ ഞെട്ടിയുണർന്നു! "ഒന്നുമില്ല" എന്നുത്തരം പറഞ്ഞു.

ചെ:—ഇന്നെന്തൊ മുഖം മങ്ങിയിരിക്കുന്നു. ഒരു വിഷാദം പോലെ തോന്നുന്നു.

രാ:—വാസ്തവമാണു്. എന്റെ വിഷാദം തീൎത്തുതരുമെന്നു വാക്കുതരാമെങ്കിൽ പറയാം

ചെ:—എന്നെപ്പോലെയുള്ള ഒരു സ്ത്രീക്കു സാധിക്കുന്നതാണെങ്കിൽ കണിശമായും തീൎത്തുതരാം.

രാ:—അസാദ്ധ്യമായുള്ളതു് ഞാൻ ആവശ്യപ്പെടുകയില്ല.

ചെ:—അതെനിക്കറിയാം. എന്റെ ജീവനെ രക്ഷിച്ചു ആൾക്കു് എന്റെ സർവ്വസ്വത്തിനും അവകാശമുണ്ടു്.

രാ:—അതെനിക്കുമറിയാം. എങ്കിലും ഞാൻ ആവശ്യപ്പെടുന്നതു സർവ്വസ്വത്തേക്കാളും വലുതായ ഒരു സംഗതിയാണെന്നു നേരത്തെ അറിയിച്ചുകൊള്ളുന്നു.

ചെ:—എന്തുതന്നെ ആയാലും എന്നാൽ സാദ്ധ്യമെങ്കിൽ അവിടുത്തെ വിഷാദം ഞാൻ തീൎത്തുതരാം.

വിവാഹകാൎയ്യത്തിലേക്കാണു രാജൻ അടുക്കുന്നതു് എന്നായിരുന്നു ആ തരുണിയുടെ വിശ്വാസം.

രാ:—എനിക്കു വളച്ചുകെട്ടിപ്പറയുവാൻ അറിഞ്ഞുകൂടാ.

ചെ:—അതാവശ്യവുമില്ല.

രാ:—ഞാൻ ചെല്ലമ്മയെ വിവാഹംചെയ്താൽ കൊള്ളാമെന്നു് ഒരുത്തൻ ആഗ്രഹിക്കുന്നതായി ഞാൻ അറിഞ്ഞു.

തരുണി തലതാഴ്ത്തി "അല്ലാ ഇതാണോ വിഷാദകാരണം" എന്നു സംഭ്രാന്തയായി ചിരിച്ചു.

രാ:—ഞാൻ ഒരു നിർഭാഗ്യനാണു്. എനിക്കു ചെല്ലമ്മയെ എന്നല്ലാ ആരെയും വിവാഹം ചെയ്വാൻ പാടില്ലാത്ത ചില വിഷമങ്ങളുണ്ടു്. ഒരുകാലത്തു ഞാനവിടെ അറിയിച്ചുകൊള്ളാം. ഇപ്പോൾ ഞാൻ അശക്തനാണു്.

യുവതി തല ഉയൎത്തിയില്ല. ഇതൊന്നും കേൾക്കുന്നതായിപ്പോലും തോന്നിയില്ല. എങ്കിലും രാജൻ തുടൎന്നു പറഞ്ഞു.

"എന്റെ പരമാൎത്ഥമറിഞ്ഞാൽ ചെല്ലമ്മപോലും എന്നെ വിവാഹംചെയ്വാൻ ആഗ്രഹിക്കയില്ല"

"എന്തുകൊണ്ടു്" എന്നു ആ യുവതി മന്ദം ചോദിച്ചു.

രാ:—ആ പരമാൎത്ഥം ഇപ്പോൾ അറിയിക്കുവാൻ ഞാൻ അശക്തനാണു്.

യു:—അവിടുന്നു് ആരെയായാലും വിവാഹം ചെയ്തില്ലെങ്കിലും ചെയ്താലും അവിടുത്തെ രൂപം എന്റെ മനസ്സിൽനിന്നു പറിച്ചുകളയുവാൻ ഞാൻ അശക്തയാണു്.

രാ:—ഇതാണു് എന്നെ വിഷാദിപ്പിക്കുന്നതു്. ചെല്ലമ്മ ഈ വിധം പറയുകയാണെങ്കിൽ എനിക്കു തിരുവനന്തപുരംവിട്ടു പോകയേ തരമുള്ളു. ഒരു സഹോദരിയുടെ ഹൃദയാസ്വാസ്ഥ്യത്തിനു ഞാൻ കാരണമാകുന്നതിൽ എനിക്കു കഠിനമായ സങ്കടമുണ്ടു്.

യു:—അവിടുന്നു് എവിടെപ്പോയാലും ഈ ജന്മം അവിടുത്തെ മറക്കാൻ എനിക്കു സാധിക്കയില്ല.

രാ:—ഞാൻ ലൗകികദൃഷ്ട്യാ അവിവാഹിതനാണെങ്കിലും ആത്മദൃഷ്ട്യാ വിവാഹംകഴിച്ചവനാണു്.

യുവതി രാജനെ ഒന്നു സൂക്ഷിച്ചുനോക്കി. അവളുടെ കലുഷങ്ങളായ നയനങ്ങൾ അശ്രുകണങ്ങളെ പൊഴിച്ചുകൊണ്ടിരുന്നു. എങ്കിലും അതു പെട്ടെന്നു നിന്നു. "അവിടുന്നു് ഈ പറഞ്ഞതു പരമാൎത്ഥം തന്നെയോ" എന്നു യുവതി ചോദിച്ചു.

രാ:—ഞാൻ കളവു പറകയില്ല.

യു:—എന്നാൽ പിന്നെ അവിടുന്നു ലൗകികമായ ആ ക്രിയ നടത്താത്തതെന്തു്? അവിടുത്തെ ആഗ്രഹത്തെ തടയത്തക്ക സ്ത്രീയോ പുരുഷനോ ഇന്നു ലോകത്തിൽ മനുഷ്യരൂപത്തിൽ ജീവിക്കുന്നുണ്ടോ?

രാ:—അതൊക്കെ തൽക്കാലം രഹസ്യമായി സൂക്ഷിക്കുവാനേ തരമുള്ളു. ഒരു കാലത്തു്, താമസിയാതെ തന്നെ, ഞാൻ അറിയിച്ചുകൊള്ളാം.

യു:—അവിടുത്തെ അനുരാഗത്തിനു പാത്രമായ ആ യുവതിയോളം ഭാഗ്യവതിയും ഭാഗ്യഹീനയും ആയി ആരെയും ഞാൻ കാണുന്നില്ല. അവിടുന്നു പരസ്യമാക്കിക്കൊണ്ടു് അവിടത്തെ വിവാഹം ചെയ്യണമെന്നുള്ള എന്റെ ആഗ്രഹം നിലച്ചു.

രാ:—ഞാൻ വളരെ വളരെ നന്ദി പറയുന്നു. എന്നും എന്നെ ഒരു സഹോദരനായിക്കരുതണമെന്നപേക്ഷയുണ്ടു്.

ഹേ! രാജൻ, എന്താണു താങ്കൾ പറയുന്നതു്. അനുരാഗത്തെ സഹോദരസ്നേഹമായി രൂപാന്തരപ്പെടുത്തത്തക്ക വൈഭവം താങ്കൾക്കുണ്ടോ? ഉണ്ടെങ്കിൽ താങ്കളെന്തുകൊണ്ടു "ചേട്ടനെന്നും ചേട്ടനായിരുന്നാൽ മതി" എന്ന കമലത്തിന്റെ സ്നേഹപുരസ്സരമായ ദൈന്യ പ്രാർത്ഥനകേട്ടു 'ക്രുദ്ധി'ച്ചു പുറപ്പെട്ടുപോന്നു? ജനനം മുതൽ സഹോദരീസഹോദരബന്ധത്തിൽ വളർന്നുവന്ന താങ്കൾ ആ വാക്കു കേട്ടു വ്യസനിക്കുവാൻ കാരണമെന്തു്? താങ്കൾക്കു് ആ വൈഭവമില്ലെങ്കിൽ താങ്കളെ കാമിക്കുന്ന ഈ തരുണിക്കു ഉണ്ടാകുമെന്നു താങ്കൾ എങ്ങനെ ധരിച്ചു. താങ്കളെപ്പറ്റി എത്രമാത്രം സ്നേഹം ആ തരുണിയുള്ളിൽവച്ചിട്ടുണ്ടെന്നറിഞ്ഞിട്ടാണോ താങ്കൾ ഈ വാക്കു പറഞ്ഞതു്? അതോ താങ്കളുടെ അനുരാഗം മാത്രം അചഞ്ചലവും മറ്റുള്ളവരുടെയൊക്കെ ചാപലവും ആണെന്നാണോ വിശ്വാസം. കഷ്ടം! കഷ്ടം! താങ്കളെ നിർഭാഗ്യവാനും നിരാധാരനും ആക്കിയ ആ വാക്കുതന്നെ താങ്കൾ ഉപയോഗിച്ചതു കുറെ കട്ടിയായിപ്പോയി. എന്താണു് ആ തരുണി പറയുന്നതു്; കേൾക്കുക.

യു:—ഞാൻ അവിടുത്തെ സഹോദരനായിട്ടോ ഹൃദയവല്ലഭനായിട്ടോ എങ്ങനെ കരുതിയാലും അവിടുന്നറിഞ്ഞിട്ടാവശ്യമില്ല. ഞാൻ ഒരിക്കലും അവിടത്തെ

മാർഗ്ഗത്തെ തടയുകയില്ല. ഞാൻ മൂലം ഒരിക്കലും അവിടുന്നു വിഷാദിച്ചിട്ടും ആവശ്യമില്ല.

എന്നു പറഞ്ഞു് ആ യുവതി പെട്ടെന്നകത്തേയ്ക്കു പോയി. രാജൻ സ്തംഭപ്രായനായി. എത്രനേരം അവിടെ ഇരുന്നു എന്നറിഞ്ഞില്ല. ഒടുവിൽ കിട്ടുണ്ണിക്കുറുപ്പു വന്നു പുറത്തു തൊട്ടപ്പോഴാണു രാജൻ ഞെട്ടിയുണർന്നതു്.

കുറു:—പോഷ്ക്കാരമേളം ഒന്നു നടക്കാനിറങ്ങി. നമുക്കു പോകാം.

ഒന്നും പറയാതെ ഒരു സ്വപ്നാടനബാധിതനെപ്പോലെ രാജൻ കുറുപ്പിനെ അനുഗമിച്ചു. മണി അപ്പോൾ ആറാകാറായി. നൃത്തശാലയിൽ അന്നു് ഒരു വിശേഷപ്പെട്ട നാടകം ഉണ്ടായിരുന്നതിനാൽ അവർ അങ്ങോട്ടാണു നടന്നതു്. പോകും വഴി കുറുപ്പു പതിവുപോലെ തന്റെ കാപ്പി കഴിക്കാതിരുന്നില്ല. കുറുപ്പും രാജനും കൂടി നാടകശാലയുടെ മുമ്പിൽ ചെന്നപ്പോൾ മാനേജർ വന്നു് അവരെ എതിരേറ്റു കൊണ്ടുപോയി റിസർവ്വ് സീറ്റിൽ ഇരുത്തി. എല്ലാം കഴിഞ്ഞപ്പോൾ രാമുണ്ണൻ തമ്പി അവിടെക്കേറി വന്നു. തമ്പി കുറുപ്പിനെക്കണ്ടയുടൻ ഓടി അടുത്തുചെന്നു തൊഴുതു സമീപത്തിരുന്നു.

കുറു:—അല്ലാ തമ്പി മാവേലിക്കരെയ്ക്കു പോയിരിക്കുന്നു, ഇനി വിവാഹം കഴിഞ്ഞേ വരു എന്നു കേട്ടു്—

തമ്പി:—വാസ്തവമാണു്. വിവാഹം ഈ മാസം 28-നുക്കു വച്ചിരിക്കുന്നു. ഇവിടെ വന്നു സ്നേഹിതന്മാരെയെല്ലാം കൂട്ടിക്കൊണ്ടു പോകണം എന്നു വിചാരിച്ചു പുറപ്പെട്ടതാണു്.

കുറു:—തീയതി നിശ്ചയിച്ചോ—ഭേഷായി! അപ്പോൾ നല്ലകാലം തെളിഞ്ഞല്ലോ.

തമ്പി:—എനിക്കല്ലെങ്കിൽ എന്താ കുറുപ്പേട്ടൻ ചീത്തകാലം കണ്ടിരിക്കുന്നതു്?

കരു:—അതൊരിക്കലുമില്ലല്ലൊ—ഏതായാലും വളരെ സന്തോഷമായി.

തമ്പി:—ഇദ്ദേഹം ആരാണു്.

കരു:—എന്റെ ഒരു സ്നേഹിതൻ. വടക്കനാണു്. പേരു കേശവൻനായർ. വെറുതെ തിരുവനന്തപുരം കാണ്മാൻ വന്നു. അപ്പോൾ എന്നു പോകുന്നു തിരിച്ചു്?

തമ്പി:—ഇനി 26-ാംനു-കൂടെ ഉള്ളു. എന്തിനു; നേരത്തെ അവിടെ ചെന്നിട്ടു കാൎയ്യം?

കരു:—അടിയന്തിരം കേമമായിരിക്കട്ടെ?

തമ്പി:—അതെ അതെ. അവിടുത്തെ അടിയന്തിരം മോശമാക്കാൻ സാധിക്കയില്ല. എത്ര പിടിച്ചാലും അഞ്ഞൂറുറുപ്പിക ചിലവായ്പോയി വരും.

കരു:—അപ്പോൾ ചില്ലറയൊന്നും അല്ലല്ലൊ. ആട്ടെ കുട്ടി തരക്കേടില്ലയോ?

തമ്പി:—വലിയ തരക്കേടില്ല. പക്ഷെ അതാരു നോക്കി? അഥവാ കുറെ മോശമായിരുന്നാലും നിവൃത്തിയെന്തു്? അമ്മാവനത്രയ്ക്കു നിർബന്ധമാണു്.

കരു:—കിട്ടുപിള്ള സ്വത്തു് ഇപ്പോൾ ധാരാളം മുതൽ കൂട്ടിയിട്ടുണ്ടല്ലൊ. ഇല്ലെ?

തമ്പി:—കുറെയൊക്കെയുണ്ടു്. എല്ലാംകൂടി ഒരു പത്തുലക്ഷത്തിനു വരുമായിരിക്കും. അത്രയുള്ളു. എവിടെനിന്നോ തെണ്ടിക്കേറിച്ചെന്ന ഒരു ചെറുക്കനൊണു കുടുംബകാൎയ്യം നോക്കിക്കൊണ്ടിരുന്നതു്. അവൻ കുറെയെല്ലാം അമുക്കിക്കൊണ്ടു കളഞ്ഞു. അതുകൊണ്ടു് എന്നെ അമ്മാവൻ വിടുകില്ല.

കരു:—അപ്പോൾ തിരുവനന്തപുരത്തെ താമസം തമ്പി ഉപേക്ഷിക്കയൊ?

തമ്പി:—അല്ലാതെന്താ നിവൃത്തി? എങ്കിലും കൂടക്കൂടെ ഇങ്ങു വരാമല്ലൊ.

ഉടനെ ഉണ്ണിയിൽ ഉപ്പൻ എന്ന കുപ്രസിദ്ധനായ കെ. ഡി. ത്തലവനെ ഒരു ഹെഡ്കാൺസ്റ്റബിളോടു കൂടി രാമകൃഷ്ണൻതമ്പി തൻെറ പുറകിലായിക്കണ്ടു. അവരെ മുമ്പിലേക്കു വിളിച്ചതിൽ വരാത്തതിനാൽ തമ്പി അങ്ങോട്ടുതന്നെ തിരിച്ചു. തമ്പി പോയിക്കഴിഞ്ഞപ്പോൾ കുറുപ്പു രാജൻെറ നേരെ തിരിഞ്ഞുനോക്കി. ആ യുവാവിൻെറ മുഖം മ്ലാനമായിരിക്കുന്നതുകണ്ടു് "എന്താ കുട്ടാ വല്ലാതിരിക്കുന്നതു്" എന്നു കുറുപ്പു ചോദിച്ചു.

തമ്പിയെ കണ്ടപ്പോൾതന്നെ രാജൻ ആൾ മനസ്സിലാക്കി. തന്നെ തമ്പി മനസ്സിലാക്കാതിരിക്കുവാനായി തിരിഞ്ഞിരുന്നെങ്കിലും തമ്പിക്കും ഒററ നോട്ടത്തിൽ ആൾ മനസ്സിലായി. അതാണയാൾ പലതും മറച്ചും ആ തെണ്ടിച്ചെറുക്കനെ ഊന്നി നിന്ദിച്ചും വർത്തമാനം പറയാനിടയായതു്. തമ്പി പറഞ്ഞതു മുഴുവൻ പരമാർത്ഥമെന്നും വിവാഹം 28-ാനു- നടക്കുമെന്നും രാജൻ വിശ്വസിച്ചു. അങ്ങനെ കോപംകൊണ്ടും വ്യസനംകൊണ്ടും എന്നാൽ ഒന്നും പുറത്തുകാണിക്കുവാൻ പാടില്ലാത്ത വിഷമംകൊണ്ടും രാജൻ ബോധരഹിതനായിരുന്ന സമയത്താണു് കുറുപ്പിൽ നിന്നും ഈ ചോദ്യം ഉണ്ടായതു്.

രാ:—ഒന്നുമില്ല. ഒരു തലവേദന.

ക:—എന്നാൽ നമുക്കു പൊയ്ക്കളയാം. തലവേദനയ്ക്കു സ്ഥലം കൊള്ളുകില്ല.

രാ:—അതു പറയാൻ മടിച്ചു ഞാൻ ഇരിക്കയായിരുന്നു.

കു:—ഏയി. അതു സാരമില്ല. പൊയ്ക്കളയാം.

എന്നു പറഞ്ഞു കുറുപ്പും രാജനും ഉടനെ എഴുന്നേററു. അവർ പെട്ടെന്നു പോകുന്നതു കണ്ടപ്പോൾ തമ്പി സന്തുഷ്ടനായി. തൻെറ സംഭാഷണത്തിൻെറ ഉദ്ദേശ്യം ഫലിച്ചു എന്നു് അയാൾ അഭിമാനിച്ചു. അവർ വീട്ടിലേയ്ക്കു പോവുകയാണൊ എന്നറിവാനായി തമ്പിയും ഉപ്പനും കൂടി പുറത്തേയ്ക്കു വന്നു. അവർ നേരെ പോവുകതന്നെ

ആയിരുന്നു. തമ്പി നേരെ ഉപ്പന്റെ കരത്തിൽ കടന്നു പിടിച്ചുംകൊണ്ടു് ഗേററിങ്കൽ നിന്നു് അല്പം മാറി ഒരു ഇരുളിൽ ചെന്നു ചോദിച്ചു "കൃഷ്ണപിള്ളേ എനിക്കൊരുപകാരം ചെയ്യണം"

ഉണ്ണിയിൽ ഉപ്പൻ എന്നാണു് ആ മനുഷ്യൻ സാധാരണ അറിയപ്പെടുന്നതെങ്കിലും വാസ്തവത്തിലുള്ള നാമധേയം കൃഷ്ണപിള്ള എന്നായിരുന്നു. ഉണ്ണി എന്നതു് അയാളുടെ വീട്ടുപേരും ഉപ്പൻ എന്നതു് അയാളുടെ ചോരക്കണ്ണിനെ സൂചിപ്പിക്കുന്ന ഒരു ബിരുദവും ആയിരുന്നു.. ചിലർ അയാളെ ചോരക്കണ്ണൻ കൃഷ്ണപിള്ള എന്നും വിളിക്കാറുണ്ടു്. ഒട്ടവളരെ കേസുകളിൽ കുടുങ്ങുകയും ഒട്ടവളരെ ശിക്ഷകൾ അനുഭവിക്കുകയും ചെയ്തിട്ടുള്ള ഈ മനുഷ്യൻ ചോരക്കണ്ണനെങ്കിലും അയാളുടെ 'കണ്ണിൽ അശേഷം ചോരയില്ല.' ഏതക്രമവും പ്രവർത്തിപ്പാൻ അയാൾക്കു് ഒരു മടിയുമില്ല. പണംവേണം എന്നുമാത്രമേയുള്ളു. വിശ്വാസവഞ്ചനയും മൃഗീയകർമ്മവും അയാളുടെ കൂടപ്പിറപ്പാണു്. കാഴ്ചയിൽ പരമയോഗ്യൻ, കാതിൽ വൈരക്കടുക്കൻ, നാലു വിരലുകളും നിറച്ചു പലമാതിരി മോതിരങ്ങൾ, രണ്ടു കൈയിലും ഓരോ കനക ഘടികാരച്ചങ്ങല, ഇടത്തു കൈയിൽ കനകമയമായ ഒരു റിസ്റ്റ്‌വാച്ചു്, കഴുത്തിൽ സ്വർണ്ണനൂൽകൊണ്ടു കെട്ടിയ ഒരു പവിഴമാല, മുണ്ടു കവണി ബനിയൻ, സദാ കൈയിൽ ചുഴററിക്കൊണ്ടിരിക്കുന്നതും ഒരററത്തു അരറാത്തൽ ഓട്ടുകൊണ്ടൊരു കൂർത്ത മൊട്ടോടുകൂടിയതും ആയ ഒരു മലാക്കാ ചൂരൽ, മടിയിൽ നിവിർത്താൽ അരമുഴം നീളമുള്ള ഒരു മടക്കുകത്തി, ഇവയെല്ലാം ഉണ്ണിയിൽ ഉപ്പൻ അഥവാ ചോരക്കണ്ണൻ കൃഷ്ണപിള്ളയുടെ വിശേഷാലങ്കാരങ്ങളാണു്. ഉപ്പൻ എന്നാണു കൃഷ്ണപിള്ളയെ കൂട്ടരെല്ലാം വിളിക്കാറുള്ളതെങ്കിലും കൃഷ്ണപിള്ള എന്നാരെങ്കിലും വിളിച്ചാൽ പ്രത്യേകം സന്തോഷമുണ്ടു്. അതിനാൽ തമ്പിയോടു സന്തുഷ്ടനായി മറുപടി പറഞ്ഞു.

"തമ്പി അങ്ങെത്തെക്ക് എന്തുവേണം? കൃഷ്ണപിള്ളയുടെ ജീവൻ വേണൊ; എടുത്തുകൊള്ളൂ"

തമ്പി:—അതെനിക്കറിയാം. അതല്ലെ ഞാൻ കൃഷ്ണപിള്ളയെ മാത്രം തിരഞ്ഞു പിടിച്ചതു്.

കൃ:—എന്തുവേണം. അതു പറയിൻ.

തമ്പി:—എനിക്കൊരാളുടെ കാലും കയ്യും ഒന്നു തകൎക്കണം. അയാൾ രണ്ടുമാസത്തേക്ക് അനങ്ങരുതു്.

കൃ:—അത്രെയുള്ളോ. അതിനു കൃഷ്ണപിള്ള ഇരിക്കുമ്പോൾ തമ്പിയങ്ങുന്നു വിഷമിക്കേണ്ട. പൊന്നുതമ്പുരാനെ കൃഷ്ണപിള്ള തൊടുകില്ല. പിന്നെ ആരുടെ കാലൊടിക്കണം. പറഞ്ഞാൽ മാത്രം മതി.

തമ്പി:—ഇപ്പോൾ കുറുപ്പിന്റെ കൂട്ടത്തിൽ പോകുന്നതു കണ്ടില്ലെ. അവന്റെ തന്നെ.

കൃ:—അയാൾ ആരു്, എവിടത്തുകാരൻ. ഞാൻ കുറെ നാളായി ഇവിടെ കാണുന്നു. എന്നും രാത്രി ഒരു എട്ടു മണിക്കു പൂജപ്പുരയ്ക്കു പോകുന്നതു കാണാം.

തമ്പി:—അയാൾക്കു വീടുമില്ല, നാടുമില്ല. എന്റെ അമ്മാവന്റെ പിടിമെനക്കെടുത്തായിരുന്നു. അങ്ങോരെ വഞ്ചിച്ചു വളരെപ്പണം കൈക്കലാക്കി. അതെല്ലാം ഇപ്പോൾ പോയി. എന്നിട്ടു കുറുപ്പിന്റെ കൂട്ടത്തിൽ കൂടിയിരിക്കയാണു്. അയാൾ ഇന്നാൾ, അമ്മാവന്റെ മകൾ ഒരു കുട്ടിയുണ്ടു്, അവൾക്കു ഒരു കാമലേഖനം അയച്ചിരിക്കുന്നു. അവളെ ഞാൻ വിവാഹം ചെയ്യാൻ പോകുന്നതാണെന്നറിയാമല്ലോ.

കൃ:—കാര്യം എനിക്കു ഏതാണ്ടറിഞ്ഞു. പുടകൊട സദ്യക്കെന്നോൻ കൃഷ്ണപിള്ള ഒന്നാംപന്തിയിലൊന്നാമൻ.

തമ്പി:—അതു ഉണ്ണാനാണെങ്കിൽ ഞാൻ ക്ഷണിക്കുന്നേയില്ല. അവിടത്തെ വിചാരിപ്പുകാർ കൃഷ്ണപിള്ള അറിയിക്കണം.

**ക്രു:**—ഹ. ഹ. അപ്പോൾ തമ്പിയങ്ങത്തെ പുടകൊടയ്ക്കു കൃഷ്ണപിള്ളയെ ഉണ്ണാൻ വിടുകില്ലെന്നോ—കൊള്ളാം.

**തമ്പി:**—അവന്റെ ആ അഹമ്മതിക്കു അവൻ മൂന്നുമാസത്തേയ്ക്കു തലപൊക്കയരുത്.

**ക്രു:**—ആകട്ടെ പററിച്ചേക്കാം. പിന്നെ പിള്ളേൾക്കു വല്ലതും കൊടുക്കണമല്ലോ. അങ്ങുന്ന് ഇപ്പോൾ വലിയ പണക്കാരനായല്ലോ.

**തമ്പി:**—അതൊക്കെ വരുന്നതല്ലാതുണ്ടോ കൃഷ്ണപിള്ളേ—ഇപ്പോഴും ഞാൻ പണ്ടത്തെ ആൾതന്നെ. എങ്കിലും അടുത്ത മാസത്തിൽ ഞാൻ ഒരു പത്തുലക്ഷം രൂപയുടെ സമ്പത്തിന്റെ ഉടമസ്ഥനാകും.

**ക്രു:**—ആഹാ അത്രയ്ക്കുണ്ടോ?

**തമ്പി:**—അതിൽ കുറയുകയില്ല.

**ക്രു:**—ഭാഗ്യവാനാണ്!

**തമ്പി:**—ഇപ്പോൾ നൂറുരൂപ എന്റെ കൈയ്യിലുണ്ട്. ഇതു സാധിച്ചുകഴിഞ്ഞാലുടൻ നമുക്കു പുടകൊടയ്ക്കു പോകണം. ഇങ്ങോട്ടു പോരുമ്പോൾ കൃഷ്ണപിള്ളയ്ക്കു സമ്മാനമായി നാനൂറുരൂപ ഞാൻ തന്നുകൊള്ളാം ഇതു കുട്ടികൾക്കു കൊടുത്തേക്കണം.

**ക്രു:**—ഇതിലൊരു വിഷമമുണ്ട്. ആളിതാണെന്നു നേരത്തെ പറഞ്ഞാൽ കുറുപ്പല്ലത്തിന്റെ ആളാണെന്നു പറഞ്ഞ് ആരും ഒട്ടുകില്ല.

**തമ്പി:**—നേരത്തെ പറയരുത്.

**ക്രു:**—ആട്ടെ ഞാൻ പററിച്ചുകൊള്ളാം.

**ത:**—എന്നാലങ്ങനെതന്നെ. കാര്യം ഭദ്രം.

അവർ പിരിഞ്ഞു നാടകശാലയിലേയ്ക്കു പ്രവേശിച്ചു. ഈ സമയം കുറുപ്പും രാജനും തമ്മിലുണ്ടായ സംഭാഷണവും എന്തെന്നറിവാൻ വായനക്കാർക്കാഗ്രഹമുണ്ടായിരിക്കുമല്ലോ. പുറത്തേക്കിറങ്ങിയ ഉടൻ കുറുപ്പു പറഞ്ഞു.

"കുട്ടാ ഇപ്പോൾ കണ്ട തമ്പിയാണു പണ്ടത്തെ കേശവൻതമ്പിയുടെ ഓമനപ്പുത്രൻ രാമകൃഷ്ണൻ തമ്പി"

രാ:—അതു ഞാൻ ഊഹിച്ചു. അയാളുടെ വിവാഹം തീൎച്ചപ്പെടുത്തി എന്നും പത്തുലക്ഷംരൂപ അയാളുടെ കൈവശമായി എന്നും അല്ലെ പറഞ്ഞതു്.

ക:—എയി. കുട്ടനിത്രബുദ്ധിയില്ലയൊ? അവൻ പറഞ്ഞതിനൊക്കെ നേരെ വിപരീതം ധരിച്ചാൽമതി. അതല്ലേ കുട്ടന്റെ പേരും ഞാൻ തെററിച്ചു പറഞ്ഞതു്.

രാ:—എങ്കിലും അയാളുടെ അമ്മാവനു് ഏക ഭാഗിനേയനാകകൊണ്ടു് അയാൾ പറഞ്ഞതുപോലെ നടക്കാൻ വഴിയുണ്ടല്ലൊ.

ക:—അതൊന്നും നടക്കുകയില്ല. ഞാൻ പറഞ്ഞതു ഫലിക്കുമൊ എന്നു പരിക്ഷിക്കുവാൻ ഇനി അധികം ദിവസം വേണ്ടല്ലൊ. ഇന്നു ൧൭-ാനു- ഇനി ൧൩ ദിവസം മാത്രം.

കുറുപ്പിനു് ഇതൊരു വാക്കുപരീക്ഷമാത്രം. രാജന്റെ വിധിപരീക്ഷയാണു ഇതെന്നു കുറുപ്പറിയുന്നില്ല.

രാ:—ഇയാൾ ഇത്ര വഞ്ചകനൊ?

ക:—കണ്ടില്ലെ, അവൻ എങ്ങോട്ടാണു നമ്മുടെ അടുക്കൽ നിന്നുപോയതു്. ഈ ലോകത്തിലേക്കു ആഭാസനും വഞ്ചകനും മഹാപാപിയും ആയ ഒരു കെ-ഡി-യുടെ അടുക്കലേയ്ക്കു്.

രാ:—അയാളും ഒരു ചട്ടമ്പിയൊ.

ക:—ചട്ടമ്പിമാരുടെ എന്നല്ല മനുഷ്യാധമന്മാരുടെ ദുൎഗ്ഗുണങ്ങളെല്ലാം മൂൎത്തീകരിച്ച ഒരു മൃഗം.

രാ:—അയാളെക്കണ്ടിട്ടു വളരെ യോഗ്യനാണല്ലൊ.

ക:—ഇത്തരം എത്ര യോഗ്യന്മാർ ഈ നഗരത്തിൽ നീചമായ തൊഴിൽകൊണ്ടുപജീവിക്കുന്നു.

രാ:—ഇക്കൂട്ടരെയെങ്കിലും പോലീസുകാർ അമർത്താത്തത ത്ഭുതം.

ക:—അവരുടെ കഥ ശബ്ദിക്കാതിരിക്കണം. അവൎക്കു പണംകിട്ടിയാൽ വാദി പ്രതിയാകും. ഉടമസ്ഥൻ കള്ളനാകും. കൊന്നവൻ ഇരിക്കെ കൊല്ലാത്തവൻ തൂങ്ങും. ഈയിടെ അല്പം ഭേദമായി ചിലർ ആ ഡിപ്പാർട്ടുമെന്റിൽ ഉണ്ടായിവരുന്നുണ്ട്. അവരുടെ ഗതി എന്തോ! ആകട്ടെ കുട്ടനും ചെല്ലമ്മയും ആയി എന്തെല്ലാം സംസാരിച്ചു.

രാ:—അവിടന്നു പറഞ്ഞതുപോലെ ഞാൻ എനിക്കുള്ള വിഷമം തുറന്നു പറഞ്ഞു. പക്ഷെ അതൊന്നും ഫലിച്ചില്ല. ഒടുവിൽ ഞാൻ വേറൊരാളെ വിവാഹംചെയ്വാൻ കാത്തിരിക്കുന്ന ആളാണെന്നു പറഞ്ഞപ്പോൾ ഫലിച്ചു. എങ്കിലും അത്ര സുഖമായിട്ടല്ല പിരിഞ്ഞതു്.

ക:—അങ്ങനെ കുട്ടൻ അകപ്പെട്ടിട്ടുണ്ടോ.

രാ:—ഉണ്ടു്.

ക:—പിന്നെയെന്തു് ആലോചിപ്പാനുള്ളതു്? ഞാൻ പേഷ്കാരദ്ദേഹത്തിനോടു വിവരം പറഞ്ഞു. അദ്ദേഹത്തിനും അത്ര സുഖിച്ചില്ല. എന്നെ തെററിദ്ധരിക്കുന്നുണ്ടായിരിക്കാം. എന്തും ധരിക്കട്ടെ.

രാ:—ഒരു വിവാഹാലോചനമൂലം ബന്ധുക്കളെല്ലാം വിരോധികളാകുന്നല്ലോ.

ക:—കനകംമൂലം കാമിനിമൂലം കലഹം പലവിധം എന്നല്ലെ പറയുക. അതൊന്നും ഞാൻ കൂട്ടാക്കാറില്ല. എന്റെ ഇഷ്ടംപോലെ ഞാൻ നടക്കും. കുട്ടനും ഒട്ടും വ്യസനിച്ചിട്ടാവശ്യമില്ല.

രാ:—എനിക്കേതായാലും കൂടിയാൽ മൂന്നാഴ്ചയേ ഇവിടെ താമസമുള്ളൂ.

ക:—പിന്നെ എവിടെപ്പോകും?

രാ:—അത്ര തീർച്ചയില്ല. ഏതായാലും പോകുംമുമ്പ പരമാത്ഥം മുഴുവൻ ഇവിടെ ധരിപ്പിക്കും.

ക:—എന്താ തലവേദന എങ്ങിനെയിരിക്കുന്നു?

രാ:—പുറത്തേക്കിറങ്ങിയപ്പോഴെത്തന്നെ വളരെ ഭേദമായി.

ക:—അതൊന്നുമല്ല. കുട്ടന് പബ്ളിക്ക് ലൈബ്രറിയിൽ പോയിരുന്നെങ്കിൽ ഒരു തലവേദനയും തോന്നുകയില്ല.

രാ:—എന്റെ ഭാഗ്യം ഇങ്ങനെ ഒരു ലൈബ്രറി കണ്ടെത്തു്. അല്ലെങ്കിൽ ഞാനെങ്ങനെ ഇവിടെ ജീവിക്കുന്നു.

ഇങ്ങനെ ഓരോന്നു പറഞ്ഞു അവർ കുറുപ്പിന്റെ മണിയറമംഗ്ലാവിലെത്തി.

## അദ്ധ്യായം ൧൮

### പരിഷ്കാരത്തെകർപ്പൂരം

രാജന് അക്കുപ്പൂടെ സുഖമില്ലാതായി. തന്റെ മനോവേദനകളെ പുറത്തറിയിച്ചാൽ അല്പം ആശ്വാസം കിട്ടുമെന്നു് ആ യുവാവിനു തോന്നിയെങ്കിലും അതിനു നിവൃത്തിയില്ലായിരുന്നു. അതിനാൽ ആ യുവാവു് വിഷമിച്ചു. പബ്ളിക്ക് ലൈബ്രറി അല്ലാതെ മറ്റൊരു ശരണവും ആ കുമാരനു് ഉണ്ടായിരുന്നില്ല. ഇപ്പോഴും മാധവീവിലാസത്തു പോകുന്നതു് അത്ര സുഖമല്ലായിരുന്നു. ഇങ്ങനെ ഏങ്ങിവലിഞ്ഞു് ഒരു നാലഞ്ചുദിവസം കഴിഞ്ഞു. ഒരു ദിവസം പതിവുപോലെ രാജൻ പബ്ളിക്ക് ലൈബ്രറിയിൽ നിന്നു രാത്രി എട്ടുമണിക്കുശേഷം പുഞ്ചപ്പാടത്തു് സൈക്കിളിൽ പുറപ്പെട്ടു. നാടും വീടും കുലവും ബന്ധുവും ഇല്ലെങ്കിലും, അതികഠിനമായ ദുഃഖത്തിൽതന്നെ പതിച്ചെങ്കിലും, ജഗദീശ്വരൻതന്നെ ഉപേക്ഷിക്കുന്നില്ല എന്ന വിശ്വാ

സ്വത്താൽ അല്പം ആശ്വാസഹൃദയനായി, വീരാഗ്രേസരനായ കിട്ടുണ്ണിക്കുറുപ്പിന്റെ ബന്ധുത്വത്തിൽ സന്തുഷ്ടനായി രാജൻ മന്ദം മന്ദം ചവിട്ടുവണ്ടി ഓടിച്ചു, പണ്ടു കേശവൻ തമ്പിയെ ചട്ടമ്പികൾ ആക്രമിച്ച പേരാലിന്റെ ചുവട്ടിലെത്തി. അപ്പോൾ "ഒന്നു നിൽക്കണേ" എന്നൊരു ശബ്ദം പുറകിൽ നിന്നു കേട്ടു. ഉടൻ രാജൻ സൈക്കിൾ ബ്രേക്കിട്ടു നിർത്തി. "എന്റെ സൈക്കിളിന്റെ കാററു പോയി. പമ്പില്ല. ആ പമ്പൊന്നു തരണം" എന്നു പറഞ്ഞ് ഒരു സൈക്കിളുമായി ഒരാൾ അടുത്തെത്തി. രാജൻ ഉടനെ പമ്പുകൊടുത്തു. അയാൾ പമ്പുവാങ്ങി കാററടിച്ച് രാജന്റെ കൂട്ടത്തിൽത്തന്നെ കിഴക്കോട്ടു തിരിച്ചു. രാജൻ സൈക്കിളിന്റെ മണിയടിക്കാറു പതിവില്ല. എന്നാൽ കൂട്ടുകാരൻ ഒരു പ്രത്യേകതരം മണി നിരന്തരമായി അടിച്ചു ശല്യപ്പെടുത്തിക്കൊണ്ടു രാജന്റെ പുറകെ വണ്ടിവിട്ടു. പാലം കടന്ന് അല്പം കൂടി കിഴക്കോട്ടു ചെന്നപ്പോൾ ഒരാൾ എതിരെ വന്നു. രാജൻ ഒഴിയുന്ന ഭാഗത്തേയ്ക്കു അയാൾ മാറും. അങ്ങനെ രണ്ടുമൂന്നു മാററം മാറിയപ്പോൾ രാജൻ വണ്ടിനിർത്തിയിറങ്ങി. ഉടൻ ആ നാലുചാട്ടം ചാടിയ ആൾ രാജന്റെ മുട്ടുനോക്കി ഒരടി അടിച്ചു. പക്ഷെ വണ്ടിയുടെ മുൻചക്രം ഇടത്തോട്ടു തിരിച്ച് ആ അടി രാജൻ മുട്ടിൽ കൊള്ളാതെ രക്ഷപ്പെട്ടു. എങ്കിലും ചക്രം വന്നു ശക്തിയായി കാലിൽ അടിക്കാതിരുന്നില്ല. അടിച്ചവന്റെ മുമ്പിലേയ്ക്കു വണ്ടി തള്ളിയിട്ടുംവെച്ചു രാജൻ പുറകോട്ടൊന്നു മാറി. അപ്പോൾ കൂട്ടത്തിൽ വന്ന സൈക്കിൾകാരൻ തന്റെ കയ്യിലുണ്ടായിരുന്ന വടികൊണ്ടു ശക്തിയായി ഒരടി അടിച്ചു. ഈ അടിയുടെ വരവു രാജൻ കണ്ടില്ല. അതുവരെ സൈക്കിൾവെളിച്ചത്തിൽ നോക്കിക്കൊണ്ടിരുന്ന കണ്ണുകൾ പെട്ടെന്നുണ്ടായ ഇരുട്ടിൽ കേവലം അന്ധമായി ഭവിച്ചതുകൊണ്ടു ചുററും എന്തു നടക്കുന്നു എന്നുപോലും ആ യുവാവു അറിഞ്ഞില്ല. എങ്കിലും

ദേഹരക്ഷയ്ക്കായി തൻെറ സൈക്കിൾ മാററ് രാജൻ വീശി ക്കൊണ്ടിരുന്നു. അതിനാൽ പുറകിൽ നിന്നും അടിച്ച അടി ആ വടിയിൽകൊണ്ടു അല്പം മന്ദീഭവിച്ചാണു തന്റെ തോളിൽ പതിച്ചതു്. ആ അടികൊണ്ടപ്പോൾ രാജന്റെ കണ്ണു തെളിഞ്ഞു. ഒരു ചാട്ടം, ഒരടി, ആ കുതികാലുവെട്ടി ഒരലർച്ചയോടുകൂടി നിലം പതിച്ചു. പെട്ടന്നു രാജൻ പുറ കോട്ടുമാറി തൻെറ കയ്യിലുണ്ടായിരുന്നതും കുറച്ചു കൊടു ത്തിരുന്നതും ആയ വൈദ്യുതദീപം എടുത്തു പ്രകാശിപ്പിച്ചു. അപ്പോൾ ആറുപേർ തൻെറ ചുററുമായി നില്ക്കുന്നതു കണ്ടു. ആ കൂട്ടത്തിൽ നമ്മുടെ രാമകൃഷ്ണൻതമ്പിയും ഉണ്ണിയിൽ ഉപ്പനും കാരാളിയും കൊപ്രവും രാജനു പരി ചയമുള്ളവരായുണ്ടായിരുന്നു. വിളക്കു തെളിച്ചപ്പോൾ രാജൻെറ ദേഹംകാണ്മാൻ അക്രമികൾ വിഷമിച്ചു തുടങ്ങി. ഉടനെ ഉണ്ണിയിൽ ഉപ്പൻ സാഹങ്കാരം വിളിച്ചു പറഞ്ഞു.

"എടാ പോക്കിരി. നീ അവനെകൊന്നോ! അതു യ്ക്കഹമ്മതി നിനക്കുണ്ടോ. എന്നാൽ കണ്ടോ!"

എന്നട്ടഹസിച്ചുംകൊണ്ടു് അയാൾ മുമ്പോട്ടു ചാടി. "അരുതരുതു്" എന്നു നിലംപതിച്ച കൂട്ടുകാരൻ വിളിച്ചു പറഞ്ഞതു കേട്ടു് അയാൾ ഞെട്ടി പുറകോട്ടുമാറി. അ പ്പോൾ രാജൻ വിളിച്ചുപറഞ്ഞു "ജീവനിൽ കൊതിയുള്ള വനല്ല ഞാൻ. എന്നെ തൊട്ടാൽ അതിൻെറ അനുഭവം അപ്പോഴറിയാം."

ഇതുകേട്ടപ്പോൾ തമ്പിയും ഘോരകണ്ണനും കൂടി പിന്നെയും അടുത്തു. അവരുടെ രണ്ടുമൂന്നടിക്കു രാജൻ ഒഴിഞ്ഞുമാറി. അപ്പോൾ മററു നാലുപേരുംകൂടി മുമ്പോ ട്ടുവന്നു. ഇനി പന്തിയല്ല, എന്നുകണ്ടു രാജൻ ആദ്യം തമ്പിക്കിട്ടും പിന്നീടു ഉണ്ണിയിൽ ഉപ്പനിട്ടും ഓരോ അടി കൊടുത്തു. ഓരോ അലർച്ചയോടുകൂടി അവർ നിലംപ തിച്ചു. ഉപ്പനും വീണപ്പോൾ മററവർ പുറകോട്ടു വലി ഞ്ഞു. തമ്പി ഈ വേദന മുമ്പനുഭവിച്ചിട്ടുള്ളതായിരുന്നു.

പണ്ടു വൃദ്ധയോഗിയുടെ കൈയിൽ നിന്നും പ്രഥമസന്ദർശനത്തിൽ തമ്പിക്കു കിട്ടിയ സമ്മാനം ഈ പ്രാണവേദനയായിരുന്നു.

രാ:—ഏടൊ നിങ്ങളിൽ ചിലരെ ഞാനറിയും. കാരാളിയും കൊപ്രവും അല്ലെ അതു്?

കാരാ:—അയ്യൊ അതാരാണെന്നറിഞ്ഞില്ല.

രാ:—എന്നെ നിങ്ങൾ മുമ്പു കിട്ടുണ്ണിക്കുറുപ്പുദേഹത്തിൻെറ കൂട്ടത്തിൽ ആ പേരാലിൻെറ ചുവട്ടിൽവച്ചു കണ്ടിട്ടുണ്ടു്.

യുവാവു ദീപം തിരിച്ചു തൻെറ മുഖം അവൎക്കു ദൃശ്യമാക്കി.

കാരാ:—അയ്യൊ ക്ഷമിക്കണേ. അവിടുന്നാണെന്നു ഞങ്ങൾ അറിഞ്ഞില്ല. ആൎക്കും പരിചയമില്ലാത്ത ഒരാളെന്നാണു് ഈ ഉപ്പനും തമ്പിയങ്ങുന്നും പറഞ്ഞതു്.

രാ:—തമ്പിക്കാണൊ എന്നെ തല്ലണമെന്നാഗ്രഹം?

കാരാ:—അതെ.

രാ:—നന്നായി. അവനിനി മൂന്നുമാസത്തേയ്ക്കു നെയ്യു് സേവിക്കട്ടെ. എന്നാൽ എഴുന്നേററു നടക്കാം. നിങ്ങൾക്കു വേണമെങ്കിൽ ഇവരെ എടുത്തുകൊണ്ടു പോയി അഞ്ചാറുകുടം വെള്ളംവീതം കോരി ഒഴിക്കിൻ. എന്നാൽ ഇവർ എഴുന്നേററു നടക്കും. രാജശേഖരൻനായരുടെ വഴി തീണ്ടുവാൻ ഇനി ധൈൎയ്യപ്പെടരുതെന്നു്, അവർ ഉണരുമ്പോൾ പറഞ്ഞേക്കുക.

കാരാ:—അയ്യൊ ഞങ്ങളറിഞ്ഞില്ല. ക്ഷമിക്കണേ.

രാ:—എങ്കിലും ആരും കാണാതെ നിങ്ങൾ ഇതിൽ പ്രവേശിച്ചതു തെററല്ലെ? ഒരു പക്ഷെ നിങ്ങളുടെ അച്ഛനേയോ അനുജനേയോ ആണു നിങ്ങൾ തല്ലിത്താഴത്തിട്ടതെങ്കിലൊ! എൻെറ കൈയിൽ വിളക്കുണ്ടാ

യിരുന്നതുകൊണ്ടു നിങ്ങൾ രക്ഷപ്പെട്ടു. അല്ലെങ്കിൽ നിങ്ങളെല്ലാം ഈ കിടപ്പു കിടക്കേണ്ടിവന്നേനെ.

രാജൻ തന്റെ സൈക്കിൾ ചെന്നുനോക്കി, കേറാൻ പാടില്ലെങ്കിലും ഉരുട്ടിക്കൊണ്ടു പോകാമായിരുന്നു. അതുമുരുട്ടി രാജൻ നേരെ കിഴക്കോട്ടു നടന്നു. രാജൻ പോയിക്കഴിഞ്ഞപ്പോൾ ആദ്യംവീണ ആൾ പതുക്കെപ്പറഞ്ഞു. ഇയാൾ പേഷ്കാർ ശങ്കരപ്പിള്ളയുടെ പുത്രൻ ഭാസ്കരനായിരുന്നു. "കാരാളി. ഇത്ര വെള്ളംവേണം. എന്റെ നാക്കു വരളുന്നു"

ഉടനെ ഒരാൾ വെള്ളത്തിനോടി. "എന്റെ കാരാളീ. ഒരു കൊച്ചടി. എങ്കിലും അതിന്റെ വേദന ഭയങ്കരം. പ്രാണൻ പോവുകയാണ് എന്നെനിക്കുതോന്നി. ഇരുട്ടത്താകകൊണ്ടു എനിക്കത്ര പറ്റിയില്ല. ഭാഗ്യത്താണ് എനിക്കു ബോധംകെടാതിരുന്നതു്."

കാരാ:— അദ്ദേഹം ആൾ മഹായോഗ്യനാണ്. ഈ നല്ല പയ്യനെ തല്ലാൻ ഈയാളുടെ വാക്കുകേട്ടു നാം വന്നല്ലോ. ഇനി കരപ്പുറത്തു എന്തുചെയ്യുമോ എന്തോ!

കൊച്ചം:— എന്തു്, അന്യായം കൊടുപ്പാൻ തെളിവെന്താ ?

കാരാ:— അന്യായം, പോടാ മരമണ്ടാ. അന്യായംകൊടുത്തെങ്കിലേ കരപ്പുറത്തുകാർക്കു നമ്മെ ശിക്ഷിക്കാവോ. എടോ അദ്ദേഹം പറഞ്ഞാൽ നമ്മുടെ ചിലവിൽ കഴിയുന്ന പോലീസുകാർപോലും നമ്മോടെതിരിടും. അതു നീ അറിഞ്ഞോ. പറയൻ പാമ്പുപോലും കരപ്പുറത്തിനെ കാണുമ്പോൾ കിടുകിടാ വിറയ്ക്കുന്നു.

കൊച്ചം:— പിന്നെ ഇപ്പോഴെന്തു് ചെയ്യും! കാര്യം പറ്റിയില്ലയോ! ഇനി ഈ ആളെ എടുത്തുകൊണ്ടുപോകാം. ഇല്ലെങ്കിൽ എല്ലാവരും കുടുങ്ങും.

അപ്രകാരം അവരെല്ലാവരുംകൂടി വീണുകിടക്കുന്നവരെ എടുത്തുംകൊണ്ടു പോകുവാനുള്ള ഒരുക്കം തുടങ്ങി. അപ്പോൾ ഒരാൾ ആ കുരിരുട്ടത്തുവഴി വന്നു് "ആരാതു്" എന്നു പ്രശ്നംചെയ്തു. ആ ശബ്ദംകേട്ടു അവർ ഞെട്ടി. ഒരുത്തരും ഉത്തരമൊന്നും പറഞ്ഞില്ല. "ആരതു്" എന്നു് ആഗതൻ വീണ്ടും ഗർജ്ജിച്ചു. ഉടൻ കാരാളിയും കൊപ്പ്രവും പതുക്കെ പുറകോട്ടു വലിഞ്ഞുതുടങ്ങി. ആളറിയാൻ പാടില്ലെങ്കിലും വസ്ത്രത്തിൻെറ വെളുപ്പുകൊണ്ടു്, അവരുടെ ഉദ്ദേശ്യം ആഗതൻ മനസ്സിലാക്കി, തൻെറ കയ്യിലുണ്ടായിരുന്ന വൈദ്യുതദീപം പ്രകാശിപ്പിച്ചു. കാരാളിയും കൊപ്പ്രവും കൂട്ടത്തിലുണ്ടായിരുന്ന കറപ്പനും സ്തബ്ധരായി. അന്യൻ ഓരോരുത്തരേയും സൂക്ഷിച്ചുനോക്കി. പിന്നീടു വീണുകിടക്കുന്നവരേയും പരിശോധിച്ചു.

അന്യൻ:—എന്താ കാരാളി ഇക്കാണുന്നതു്.

കാരാളി:—ഞങ്ങൾക്കൊരബദ്ധം പററി.

അന്യൻ:—അതെനിക്കു മനസ്സിലായി. ആരാണു് ഇവരെ അടിച്ചിട്ടിരിക്കുന്നതു്?

കാരാളി:—അവിടുത്തെ അടുക്കൽ പരമാർത്ഥം പറയാമല്ലൊ. 25 രൂപവീതം തരാം; ഒരാളെ ഒന്നടിച്ചു പമാനിക്കണം എന്നു തമ്പിയങ്ങത്തെ ആവശ്യപ്രകാരം ഈ ഉപ്പൻ ഞങ്ങളോടു പറഞ്ഞു. ആളാരെന്നു ചോദിച്ചതിൽ ഒരുത്തർക്കും പരിചയമില്ലാത്ത ഒരാളാ സച്ചിറുകനൊകുന്നതും പറഞ്ഞു. അപ്രകാരം ഞങ്ങൾ ഇവിടെ കൂടി. ആ ആൾ ഇതിലെ വന്നപ്പോൾ ഉപ്പൻ തന്നെ അദ്ദേഹത്തിന്റെ സൈക്കിൾ തകർത്തു.

ഇതുകേട്ടപ്പോൾ ആഗതൻ പരിഭ്രമത്തോടുകൂടി ചോദിച്ചു "ആ ആൾ ആരു്."

കാരാളി:—പറയാം. അങ്ങത്തെ പറയാം. നടന്നതുപോലെ മുഴുവൻ പറയട്ടെ. സൈക്കിൾ വീണപ്പോൾ ഉപ്പനും തമ്പിയങ്ങുന്നും കൂടി അദ്ദേഹത്തെ അടിച്ചു

തുടങ്ങി. അദ്ദേഹം നിവൃത്തിയുള്ളിടത്തോളം ഒഴിഞ്ഞു. ഉടൻ അദ്ദേഹവും ഇതുപോലെ ഒരു വിളക്കു കത്തിച്ചു.

അന്യൻ:—ആരതു്. എന്റെ കുട്ടനാണൊ?

കാരാളി—അതെ മുഴുവൻ കേൾക്കണം. അദ്ദേഹം വിളക്കു കത്തിച്ചു ഇവരെ വിലക്കി.

അന്യൻ:—എന്നിട്ടു് ആ കുട്ടൻ എവിടെ?

കാരാളി:—പറയാം അങ്ങുന്നെ. കുട്ടനു തരക്കേടൊന്നും പററിയിട്ടില്ല. വിലക്കിയിട്ടും ഇവർ ചെറുത്തുകൊണ്ടു് അടിതുടങ്ങി. ഒടുവിൽ അദ്ദേഹം ഓരോ ചെറിയ അടി ഇവക്കു കൊടുത്തു. ആ നിമിഷം അലറിക്കൊണ്ടു വീണതാണു്. ഇനിയും ബോധം വീണിട്ടില്ല. വെള്ളം തലയിൽ കോരി കുറെയധികം ചൊരിഞ്ഞാൽ ബോധം വീഴുമെന്നു പറഞ്ഞു് അദ്ദേഹം പോയി. ആളറിയാതെയാണങ്ങത്തെ ഞങ്ങൾ ഈ കൂട്ടത്തിൽ കൂടിയതു്. അതിനായ് ക്ഷമിക്കണം.

അന്യൻ:—തമ്പിക്കു് ആ കുട്ടനോടു് വിരോധത്തിനു കാരണമെന്തു്?

കാരാളി:—അതെന്തൊ എനിക്കറിഞ്ഞുകൂടാ.

അന്യൻ:—എന്നിട്ടദ്ദേഹം എങ്ങോട്ടു പോയി.

കാരാളി:—ബംഗ്ലാവിലേയ്ക്കുതന്നെ പോയി.

അന്യൻ:—എത്ര നേരമായി പോയിട്ടു്.

കാരാളി:—കഷ്ടിച്ചു ൧൦ മിനിട്ടായി.

അന്യൻ:—എന്നാൽ ഞാൻ പോകട്ടെ. കാരാളി എന്റെ കുട്ടനെ ഉപദ്രവിച്ചവർക്കു ശുഭമല്ലെന്നു് അവരുണരുമ്പോൾ പറഞ്ഞേയ്ക്കുക.

ആഗതൻ ശീഘ്രം നടന്നുതുടങ്ങി. കിട്ടുണ്ണിക്കുറുപ്പാണു് ഈ ആഗതൻ എന്നു വായനക്കാർ ഊഹിച്ചിരിക്കുമല്ലോ. രാജശേഖരന്റെ സൗകുമാര്യവും സൗശീല്യവും കലാ

സാമർത്ഥ്യവുംകൊണ്ടു് ആ കുമാരനെപ്പററി എന്തെന്നില്ലാത്ത ഒരു വാത്സല്യം ഉണ്ടായിട്ടുള്ള കുറുപ്പിനു്, നിർഘൃണഘാതകന്മാരായ ഈ കുടിലരാക്ഷസന്മാരിൽനിന്നു യാതൊരുപദ്രവും കൂടാതെയും അവരെ അടിച്ചു വീഴ്ത്തിയും രക്ഷപ്പെടാൻ തക്ക സാമർത്ഥ്യംകൂടി ആ യുവാവിനുണ്ടെന്നറിഞ്ഞപ്പോൾ രാജനെപ്പററി അദ്ദേഹത്തിനു് അനല്പമായ ബഹുമതിയുംകൂടി വർദ്ധിച്ചു. അങ്ങനെ ഓരോന്നു വിചാരിച്ചുംകൊണ്ടു് അദ്ദേഹം തൻെറ മംഗ്ലാവിലെത്തി. അവിടെ ഒരു ചാരുകസേരയിൽ ചിന്താഗ്രസ്തനായിക്കിടക്കുന്ന രാജനെ അദ്ദേഹം കണ്ടു. കിട്ടുണ്ണിക്കുറുപ്പിനെ കണ്ടയുടൻ രാജൻ എഴുന്നേററു. കുറുപ്പു രാജനെപ്പിടിച്ചു് ആ കസേരയിൽ കിടത്തിക്കൊണ്ടു് അദ്ദേഹവും അടുത്തുള്ള ഒരു കസേരയിൽ ഇരുന്നു.

കുറു:—കുട്ടാ, എന്താണിന്നു നടന്നതു്. കുട്ടനോടു് ആ വീരത്തമ്പിക്കു വിരോധത്തിനു കാരണമെന്തു്?

രാജൻ.—നടന്നതെല്ലാം അവിടുന്നു അറിഞ്ഞോ?

കുറു:—അറിഞ്ഞു. അവരെ ഇനിയും അവിടെനിന്നും കൊണ്ടുപോയിട്ടില്ല. ആ തമ്പിക്കു കുട്ടനെ പരിചയമുണ്ടോ?

രാ:—എനിക്കറിഞ്ഞുകൂട.

കുറു:—പിന്നെ അയാൾ കുട്ടനെ അടിക്കാൻ ഒരുമ്പെട്ടതെന്തു്?

രാ:—അതും എനിക്കറിഞ്ഞുകൂടാ.

കുറു:—കുട്ടനെ എന്തൊ ചില വിചാരങ്ങൾ വിഷമിപ്പിക്കുന്നുണ്ടെന്നു് എനിക്കറിയാം. കുട്ടൻ പറയുന്നപക്ഷം കിട്ടുണ്ണിക്കുറുപ്പിൻെറ ദേഹവും സ്വത്തും കുട്ടന്റെ ദുഃഖപരിഹാരത്തിനായി ശ്രമിക്കും.

രാ:—അതെനിക്കറിയാം. അവിടുത്തേയ്ക്കു് എന്നേപ്പററിയുള്ള വാത്സല്യത്തിനു ഞാൻ അർഹതയുള്ളവനാകുന്നില്ലല്ലോ എന്നാണു് എൻെറ വ്യസനം. എനി

ക്കു് എന്റെ ഒരു സംഗതിയും അവിടുത്തെ അറിയിക്കാൻ ശക്തിയില്ല. എന്നാൽ രണ്ടാഴ്ചക്കകം അവിടുന്നറിയും.

കു:—ശരി. കുട്ടന്റെ ഇഷ്ടംപോലെയാകട്ടെ. കുട്ടനു പരുക്കൊന്നും പറ്റിയില്ലല്ലോ.

രാ:—ഇരുട്ടത്തു പുറകിൽനിന്നൊരുത്തൻ അടിച്ച ഒരടി ഞാൻ തടുത്തെങ്കിലും ചമ്മട്ടികൊണ്ടായിരുന്നതിനാൽ പുറത്തെവിടെയോ ഒന്നു് ഏശി. പക്ഷെ സാരമില്ല.

കു:—അപ്പോൾ കുട്ടൻ ചമ്മട്ടികൊണ്ടാണൊ അവരെ വീഴ്ത്തിയതു്.

രാ:—അതെ.

കു:—മർമ്മവിദ്യ പഠിച്ചിട്ടുണ്ടു് ഇല്ലെ?

രാ:—ഉണ്ടു്.

രാ:—ആരാണു ഗുരു?

രാ:—അതും എനിക്കിപ്പോൾ പറയാൻ പാടില്ല.

കിട്ടുണ്ണികുറുപ്പു ചിന്താഗ്രസ്തനായി. രാജനും മനോരാജ്യത്തിൽ മുഴുകി. അങ്ങനെ അവർ കുറെനേരം ഇരുന്നു.

കു:—തമ്പിയുടെ പേരിൽ നമുക്കു കേസുകൊടുക്കണം.

രാ:—എന്തിനു്? അയാൾ ചെയ്ത ദുഷ്പ്രവൃത്തിക്കു ശിക്ഷ അയാൾ അനുഭവിക്കുന്നുണ്ടു്.

കു:—അതെങ്ങനെ?

രാ:—അയാൾ ഇനി മൂന്നുമാസത്തേയ്ക്കു കിടന്ന കിടപ്പിൽ കിടക്കും. അയാളുടെ വലത്തുകാൽ കുത്തി അയാൾ നടക്കയില്ല.

കു:—അപ്പോൾ അയാൾക്കു സംബന്ധത്തിനു പോകേണ്ടയോ.

രാ:—അതുണ്ടാവില്ലെന്നല്ലെ അവിടുന്നു പറഞ്ഞതു്. ഉണ്ടായാലും അയാളെ എടുത്തുകൊണ്ടു പോകണം.

ക:—മമ്മറവിദ്യ അറിയാവുന്നവർ ആരെങ്കിലും ചികിത്സി ച്ചു ഭേദപ്പെടുത്തിയാലൊ?

രാ:—സാധിക്കുമെന്നു് എനിക്കു തോന്നുന്നില്ല. എന്തെന്നാൽ അയാൾ ഒന്നു ചാടിയതുകൊണ്ടു വിചാരിച്ച സ്ഥാനത്തല്ല അടികൊണ്ടതു്. തൽകാലത്തെ രക്ഷയെ ഉദ്ദേശിച്ചേ ഞാൻ പ്രവൃത്തിച്ചുള്ളു. ഫലം വിപരീതമായിട്ടാണു ദൈവം വരുത്തിയതു്. എത്ര ചികിത്സിച്ചാലും കുറെ വിഷമമുള്ള സ്ഥാനമാണതെന്നാണു എന്റെ അറിവു്.

ക:—എന്നാൽ അയാൾ കേസുകൊടുത്തെങ്കിലൊ?

രാ:—അങ്ങനെ കൊടുത്താൽ പിന്നെ നമുക്കും കൊടുക്കാം.

ക:—പിന്നെക്കൊടുക്കുന്നതിനു ബലമില്ല. പോരെങ്കിൽ പരുക്കുപററിയ ആൾക്കു ആനുകൂലമായ വിധികിട്ടുകയുള്ളൂ.

രാ:—പരുക്കു യാതൊന്നുമില്ല. ഒരു ഡാക്ടരും വിചാരിച്ചാൽ സുഖക്കേടു കണ്ടുപിടിക്കയുമില്ല. എനിക്കു നിവൃത്തിയുള്ളിടത്തോളം അജ്ഞാതമായി കഴിച്ചാൽ കൊള്ളാമെന്നുണ്ടു്. അതുകൊണ്ടു് അയാൾ കേസു കൊടുക്കുന്നതുവരെ നോക്കാം.

ക:—അല്ല അവൻ കേസുകൊടുത്താലും സാരമില്ല. സത്യം ജയിക്കാതെ വരുമോ.

രാ:—അയാൾക്കു കൂടുതൽ സ്വാധീനവും പണവും ഒന്നും ഇല്ലാതിരിക്കുന്നിടത്തോളം കാലം നമ്മുടെ സത്യം വിജയിക്കാതെ വരികയില്ല. പോരെങ്കിൽ എന്റെ താമസം ഇവിടെയാണെന്നു് അയാൾക്കറിയാവുന്നതുകൊണ്ടു്, അയാൾ കേസിനായിട്ടു അത്ര എളുപ്പം ചാടിപ്പുറപ്പെടുകയില്ല. നാം കേസുകൊടുക്കുമെന്നു ഭയപ്പെട്ടു ചെയ്യാതെയുള്ളൂ.

ക:—എന്തെങ്കിലുമാകട്ടെ, വന്നാലതിനു ശേഷം നോക്കാം. എൻെറ പോക്കെല്ലാമിങ്ങനെയാണ്. കട്ടനുവേണ്ടി ചോദിച്ചു എന്നേയുള്ളൂ.

രാ:—ഞാനും ഏകദേശം ആ തരക്കാരൻ തന്നെ.

പിന്നീട് അവർ ഓരോവിശേഷംപറഞ്ഞു ഭക്ഷണവും കഴിഞ്ഞു നിദ്രയ്ക്കായി പിരിഞ്ഞു. രാജനു രാത്രി അശേഷം ഉറക്കമുണ്ടായില്ല. അന്നത്തെ സംഭവം ആ യുവാവിൻെറ ഹൃദയത്തെ വല്ലാതെ ക്ഷോഭിപ്പിച്ചിരുന്നു. താൻ കേസുകൊടുക്കാൻ വിചാരിക്കുന്നില്ലെങ്കിലും കേസുകൊടുക്കുമെന്നൂഹിച്ചു തമ്പി കൊടുക്കുമോ എന്നൊരു ഭയം രാജനെ വിഷമിപ്പിച്ചുതുടങ്ങി. കേസിൽ ശിക്ഷയുണ്ടാകുമെന്നോ അതിനു തെളിവുശേഖരിച്ചു നടക്കുവാൻ ബുദ്ധിമുട്ടുണ്ടാകുമെന്നോ രാജനു് അശേഷം ഭയമില്ല. തൻെറ പരമാർത്ഥനില വെളിപ്പെട്ടുപോകുമല്ലൊ എന്നായിരുന്നു ആ യുവാവിനുണ്ടായ സങ്കടം. ഇനി മൂന്നുമാസത്തേക്കു തമ്പി വിവാഹത്തിനൊരുമ്പെടുകയില്ലെന്നു രാജനു നിശ്ചയമുണ്ടായിരുന്നു. അതിനാൽ അക്കാലത്തിനിടയ്ക്കു് ഒരു വിദേശസഞ്ചാരം ചെയ്യണമെന്നു് ആ സുകുമാരൻ നിശ്ചയിച്ചു. പിന്നീടു തൻെറ സഞ്ചാരത്തിനുള്ള പ്രോഗ്രാമെല്ലാം ആലോചിച്ചുറച്ചു. അതും കഴിഞ്ഞപ്പോൾ പിറേറ ദിവസംതന്നെ പുറപ്പെട്ടാലെന്താണ് എന്നുള്ള ആലോചനയായി. മററു യാതൊരു ബന്ധവുമില്ലാതെ തിരുവനന്തപുരത്തു സ്വസ്ഥമായി താമസിക്കുന്ന ആ കുമാരനു പെട്ടെന്നു പുറപ്പെടുന്നതിൽ യാതൊരു വൈഷമ്യവുമുണ്ടായിരുന്നില്ല. അതിനാൽ പിറേറദിവസത്തെ മെയിൽ വണ്ടിക്കു പോകണമെന്നു രാജൻ തീർച്ചപ്പെടുത്തി. അപ്പോഴേക്കു നേരവും വെളുത്തു. ശയനമുറിയിൽനിന്നു പുറത്തുവന്ന രാജനെക്കണ്ടപ്പോൾ കുറുപ്പു പരിഭ്രാന്തനായി ചോദിച്ചു.

"എന്താ കുട്ടാ, ഇന്നലെ രാത്രി ഉറങ്ങിയില്ലെ."

രാ:—ഇല്ല. ഒട്ടും ഉറക്കംവന്നില്ല.

ക:—അടികൊണ്ടിടത്തു വല്ല വേദനയുമുണ്ടായിരുന്നൊ?

രാ:—ഏയി-ഒന്നുമില്ല. ഞാൻ ഓരോ സംഗതിയെപ്പററി ആലോചിച്ചുകൊണ്ടു കിടന്നുപോയി. ഉറങ്ങിയില്ല.

ക:—കണ്ടിട്ടു വളരെ ക്ഷീണിച്ചിരിക്കുന്നു.

രാ:—അതു സാരമില്ല. എനിക്കൊരുകാൎയ്യം പറവാനുണ്ടു്.

ക:—എന്താണു്?

രാ:—ഞാൻ ഒരു ദേശസഞ്ചാരത്തിനു നിശ്ചയിച്ചിരിക്കുന്നു. ഇന്നത്തെ മെയിൽവണ്ടിക്കുതന്നെ പോകണം.

ക:—എങ്ങോട്ടേയ്ക്കാണു്?

രാ:—എന്നില്ല. വെറുതെ പുറപ്പെടുന്നു, ഭാരതം മുഴുവൻ ഒന്നു ചുററിയടിക്കണം.

ക:—ഇത്ര പെട്ടെന്നു ഇന്നുതന്നെ പുറപ്പെടുന്നതെന്തിനു്.

രാ:—ഇവിടെ താമസിച്ചു സാധിക്കേണ്ടതായ പ്രത്യേക കാൎയ്യമൊന്നുമില്ല. അതുകൊണ്ടു് ഇന്നുതന്നെ പുറപ്പെട്ടുകളയാം, എന്നു നിശ്ചയിച്ചു.

ക:—ഞാനുംകൂടെപ്പോരാം. കുട്ടന്റെ കൂട്ടത്തിൽ സഞ്ചരിക്കുവാൻ എനിക്കു പ്രത്യേകസുഖം തോന്നുന്നുണ്ടു്.

രാ:—അവിടുത്തേയ്ക്കങ്ങനെ തോന്നുന്നുണ്ടെങ്കിൽ എനിക്കും അതു വളരെ സന്തോഷമാണു്. പക്ഷെ അവിടുത്തേക്കു പുറപ്പെടണമെങ്കിൽ അല്പതാമസംവേണ്ടിവന്നേയ്ക്കാം.

ക:—എന്തിനു്?

രാ:—എന്നെപ്പോലെ ഇട്ടെറിഞ്ഞുംവച്ചു പോകുവാൻ അവിടുത്തേയ്ക്കു സാധിക്കയില്ലല്ലൊ.

കര:—എന്റെ കുട്ടാ, ഞാൻ എന്റെ സകലത്തും ഇട്ടെറിഞ്ഞിട്ടു കൊല്ലം 20 കഴിഞ്ഞു. ഇപ്പോൾ ഒരു നിമിഷവും ഞാൻ എന്തിനും സന്നദ്ധനാണു്.

രാ:—എന്നാൽ നമുക്കിന്നുതന്നെ പോകാം.

കര:—അങ്ങനെതന്നെ. ഞാൻ ഒരു നാലഞ്ചുപ്രാവശ്യം ഇൻഡ്യ ഒട്ടുക്ക സഞ്ചരിച്ചിട്ടുണ്ടു്. കുട്ടനൊ?

രാ:—ഞാൻ ഇതുവരെ ഈ രാജ്യംവിട്ടു പുറത്തുപോയിട്ടില്ല.

കര:—ശരി. നമുക്കു പൊടിപൊടിച്ചു് ഒരു യാത്ര ചെയ്തുകളയാം.

പിന്നീടു് അവർ ദിനകൃത്യങ്ങൾക്കായി പിരിഞ്ഞു. അന്നു് ഊണുംകഴിഞ്ഞു രാജൻ പേഷ്കാരുടെ ഭവനത്തിലേയ്ക്കു തിരിച്ചു. കരുപ്പിനു പല ജോലികളുമുണ്ടായിരുന്നതിനാൽ അദ്ദേഹം പോയില്ല. വിശേഷിച്ചും കരുപ്പു പേഷ്ക്കാരെ എന്നല്ല ആരെയും പ്രത്യേകസ്നേഹിതന്മാരായി കരുതിയിട്ടില്ലായിരുന്നതിനാൽ യാത്രചോദിക്കേണ്ട കടമ അദ്ദേഹത്തിനു് ആരോടുമുണ്ടായിരുന്നില്ല. അതിനാൽ രാജൻ തനിച്ചേ പോയുള്ളു.

രാജൻ മാധവിവിലാസത്തു ചെന്നപ്പോൾ പേഷ്കാരും ഭാര്യയും മകളും കൂടി എന്തൊ ഗൗരവമായി സംഭാഷണംചെയ്തുകൊണ്ടിരിക്കയായിരുന്നു. രാജനെക്കണ്ടയുടൻ പേഷ്ക്കാരുടെ മുഖത്തു് ഒരിച്ഛയുണ്ടായി. സ്ത്രീകൾ പതിവിനു വിരുദ്ധമായി അകത്തേയ്ക്കു പോവുകയും ചെയ്തു. രാജൻ ചെന്നിരുന്നയുടൻതന്നെ പറഞ്ഞു.

"ഞാനും കരുപ്പദ്ദേഹവുംകൂടി ഇന്നൊരു യാത്രയ്ക്കുദ്ദേശിച്ചിരിക്കയാണു്. അതുകൊണ്ടു യാത്രചോദിക്കാനായിട്ടാണു് ഇപ്പോൾ ഞാൻ വന്നതു്."

പേ:—എപ്പോൾ എങ്ങോട്ടു യാത്ര.

രാ:—ഇന്നത്തെ മെയിലിനു പോകുന്നു. എങ്ങോട്ടെന്നില്ല; വെറുതെ ഒരു ദേശസഞ്ചാരത്തിനു പോകുന്നു.

പേ:—കുറുപ്പിനെ കണ്ടില്ലല്ലൊ.

രാ:—അദ്ദേഹത്തിനു പല ഒരുക്കങ്ങളും ചെയ്യാനുണ്ടു്. അതിൽ ധൃതിപിടിച്ചു പ്രവേശിച്ചിരിക്കയാണു.

പേ:—എന്താ ഇത്ര ധൃതിക്കാവശ്യം?

രാ:—ഒന്നുമില്ല. ഞാൻ ഇന്നു പോകുന്നാമെന്നു തീർച്ചപ്പെടുത്തി. അദ്ദേഹവും കൂട്ടത്തിൽ വരാമെന്നു പറഞ്ഞു. എനിക്കൊരുക്കമൊന്നാന്നുമില്ല. അദ്ദേഹത്തിനു പലതും ഒരുക്കാനുണ്ടല്ലൊ.

പേ:—ശങ്കരപ്പിള്ള പേഷ്കാരുടെ ഉദ്യോഗം പോയെങ്കിലും പുരുഷത്വം പോയിട്ടില്ല എന്നു പറഞ്ഞേയ്ക്കണം.

രാ:—അതവിടുന്നുതന്നെ പറയുന്നതാണു ഭംഗി.

പേ:—എന്താ രാജശേഖരൻനായർക്കു പറവാൻ മടിയുണ്ടോ.

രാ:—അലോഹ്യമായുള്ള സന്ദേശങ്ങളെ വഹിക്കുവാൻ മടിയുണ്ടു്.

പേ—ഓഹൊ, ഒക്കെ മനസ്സിലായി. നിങ്ങളുടെ പൂച്ചോന്നും ഇനി തിരുവനന്തപുരത്തു പാറുകില്ല. കുറുപ്പിനെ നിങ്ങൾ കളിപ്പിക്കയാണൊ? അതോ നിങ്ങളെ അറിഞ്ഞുംകൊണ്ടു കുറുപ്പു കളിക്കുന്നതാണൊ.

ഇത്രയും കേട്ടപ്പോൾ രാജൻ എഴുനേററു. രാജന്റെ മുഖം ചുവന്നു തുടിച്ചു. പേഷ്കാരെ തുറിച്ചു നോക്കിക്കൊണ്ടു്.

രാ:—എന്താണു ഞാനിവിടുത്തെ പൂശിയതു്? എന്താണു മനസ്സിലായതു്? ഞാൻ ആരെയാണു കളിപ്പിച്ചതു്?

പേ:—ഒന്നും പറയേണ്ട. തന്നെ എനിക്കറിയാം. ഇനി ഈ പടിക്കകത്തു കയറരുത്. അമ്പെടാ തെളിഞ്ഞു വന്നിരിക്കുന്നു. തന്തയ്ക്കു പിറന്നവൎക്കേ വകതിരിവുണ്ടാകൂ.

രാ:—അവിടുന്നു് ഒരു വയസ്സുചെന്ന ആളാകകൊണ്ടു ഞാനിതിനുത്തരം പറയുന്നില്ല. എന്നെ അപമാനിക്കുന്നതിനു ശിക്ഷ ദൈവം തന്നുകൊള്ളും. സൽബുദ്ധികളെ തിരിച്ചറിവാനുള്ള ശക്തിയും വിവേകവും ഇത്ര വാൎദ്ധക്യമായിട്ടും അവിടുത്തേയ്ക്കു സിദ്ധിച്ചില്ലല്ലോ എന്നു ഞാൻ വ്യസനിക്കുന്നു.

ഇതിനുത്തരമായി "ഛീ" എന്നു പേഷ്ക്കാർ ഗൎജ്ജിച്ചെങ്കിലും രാജൻ തിരിഞ്ഞുപോലും നോക്കാതെ നടന്നുകളഞ്ഞു. പേഷ്ക്കാർ അതിക്രുദ്ധനായി എഴുന്നേററു വരാന്തവരെ ആവേശമായി ശകാരിച്ചുംകൊണ്ടു രാജൻെറ പുറകെ എത്തി. അപ്പോഴേയ്ക്കും ഇവരുടെ സംഭാഷണം മുഴുവൻ ശ്രദ്ധിച്ചുകൊണ്ടിരുന്ന ഭാൎയ്യയും മകളും പുറകെ വന്നു വിലക്കിയതിനാൽ തിരികെ ഹാളിൽ വന്നിരുന്നു.

പേ:—ഞാൻ പറഞ്ഞില്ലേ അവൻ ആഭാസനും തന്തയ്ക്കുപിറക്കാത്തവനും ആണെന്നു്. അവനെ കേററാമൊ പടിക്കകത്തു്!

ഭാ:—എന്താ ഈ പറയുന്നതു്? അയാളെ വിളിച്ചു കയററിയതല്ലേ? അതിനയാളെന്തുവേണം?

പേ:—എടീ—എടീ, എടീ, നിൻെറ; ഞാൻ പറയേണ്ട. നീ എന്നെ ശാസിക്കാൻ വരുന്നൊ. ഗതികെട്ടവരെ തറവാട്ടിൽകയററിയാലിതാണു ദോഷം.

ഭാ:—പൂൎവ്വകഥ ഒന്നും പറയാതിരിക്കയാണു നന്നു്. ഗതികെട്ടവർപോലും! ഇന്നെന്താ കഴിച്ചിട്ടുണ്ടോ! കരുപ്പിൻെറ കൂട്ടത്തിൽ കൂടിയതായിരിക്കും?

ഭേ:—ഹ. അസത്തെ, ദുഷ്ടേ, നീ എന്നെ ഭ്രാന്തനാക്കുമെന്നോ!

ചെല്ലു:—എന്താ അച്ഛാ ഇങ്ങനെ പറയുന്നതു്? ആയാൾ ആഭാസനായിരിക്കട്ടെ, തന്തയില്ലാത്തവനാകട്ടെ അതിനു നമുക്കെന്തു്? നമ്മുടെ ജീവനെ രക്ഷിച്ച ആളിനോടു് ഈവിധം പെരുമാറണമെന്നാണോ അച്ഛൻ പറയുന്നതു്?

ഭേ:—അവൻ അവന്റെ പരമാർത്ഥം പറയാതിരുന്നതെന്തു്? ഞാൻ അറികയില്ലെന്നോ അവൻ വിചാരിച്ചതു്?

ചെല്ലു:—അറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും നമുക്കും ആയാൾക്കും ഒരുപോലെ. ആയാൾ യാത്രചോദിക്കാൻ വന്നയാൾ. നമ്മോടു് ഒരു ദ്രോഹവും ചെയ്യാത്തയാൾ. നമ്മുടെ ജീവനെ രക്ഷിച്ച ആൾ. ആയാളുടെ രഹസ്യം ആയാൾ സൂക്ഷിച്ചുകൊള്ളട്ടെ. അതിനു നമുക്കെന്തു്?

ഭേ:—അവനെക്കൊണ്ടു സംബന്ധം ചെയ്യിക്കാൻ തുനിഞ്ഞ ഞാൻതന്നെ ഏഭ്യൻ.

ഭാ:—എന്തു് ആനന്ദമായിട്ടാണു് അയാൾ പെരുമാറിയതു്! അങ്ങോട്ടപേക്ഷിച്ചിട്ടും 'എന്റെ രഹസ്യമറിഞ്ഞാൽ നിങ്ങൾ ഈ ആലോചനകൊണ്ടു വരുകില്ല' എന്നുപറഞ്ഞു് ആയാൾ ഉപേക്ഷിക്കയല്ലായിരുന്നോ? ആയാൾക്കു് വേണമെങ്കിൽ അതിനു സമ്മതിച്ചു നമ്മെ പറ്റിക്കരുതായിരുന്നോ? അങ്ങനെ ചെയ്യാത്തതുകൊണ്ടാണോ ആയാൾ ആഭാസനായതു്?

ഭേ:—എന്റെ മകൾക്കു് ഒരു സന്തു മേടിച്ചുകൊടുക്കണം.

പോഷ്ക്കാരുടെ കോപം അടങ്ങി. താൻ പ്രവൎത്തിച്ചതു പോരായ്മയായിപ്പോയെന്നു പോഷ്ക്കാൎക്കു തോന്നാതിരുന്നില്ല. എങ്കിലും അതു സമ്മതിക്കുന്നതു തന്റെ ഗൗരവത്തിനു കുറവാണെന്നുള്ള വിചാരത്താൽ അദ്ദേഹം പെട്ടെന്നു അവിടെ നിന്നെഴുന്നേറ്റുപോയി. രാജൻ നാട്ടും വീടും അച്ഛനമ്മമാരും ആരുമില്ലാതെ തന്റെ അമ്മാവന്റെ വാല്യക്കാരനായി താമസിച്ചിരുന്ന ഒരു ചെറുക്കനാണെന്നു തലേദിവസം രാമകൃഷ്ണൻതമ്പി പോഷ്ക്കാരോടു പറഞ്ഞിട്ടുണ്ടായിരുന്നു. അപ്പോൾമുതൽ രാജനെക്കൊണ്ടു വിവാഹം ചെയ്യിക്കാഞ്ഞതിൽ ഒരു സന്തോഷവും എങ്കിലും രാജന്റെ രൂപശീലാദിഗുണങ്ങളെ ഓൎക്കുമ്പോൾ ആയാൾ തന്റെ ആഗ്രഹത്തെ വകവെച്ചില്ലല്ലൊ എന്നൊരു നൈരാശ്യവും അതുമൂലം ആ യുവാവിനോടു വിരോധവും പോഷ്ക്കാരുടെ മനസ്സിനെ ഗ്രസിച്ചുതുടങ്ങി. ഇതെപ്പറ്റി ഭാൎയ്യയോടും മകളോടും പറഞ്ഞുംകൊണ്ടിരുന്നപ്പോഴാണു രാജൻ അവിടെച്ചെന്നതു്. പോഷ്ക്കാരുടെ പ്രകൃതംഅറിയാവുന്ന അവൻ അപ്പുറത്തു പോകാതെ ഇവരുടെ സംഭാഷണം ശ്രദ്ധിച്ചുകൊണ്ടു നില്പാൻ ഇടയായതു് വല്ല അലോഹ്യവും ഉണ്ടായേക്കുമോ എന്നുള്ള ശങ്കകൊണ്ടായിരുന്നു. ചെല്ലമ്മ രാജന്റെ ഗുണഗണങ്ങളും, കലാസാമൎത്ഥ്യങ്ങളും, കൗമാരകാന്തിയും കണ്ടറിഞ്ഞു രാജനെ ആരാധിച്ചു സ്നേഹിച്ചു ഒരു തരുണിയാണു്. രാജൻ മററൊരു ഭാഗ്യവതിയെ പ്രതീക്ഷിച്ചിരിക്കുന്ന ഒരു യുവാവെന്നറിഞ്ഞപ്പോൾ അവൾ അത്യഗാധവും അതി ദുഃഖകരവും ആയ നൈരാശ്യഗൎത്തത്തിൽ പതിച്ചുപോയി. എങ്കിലും അവർ രാജന്റെ ശ്രേഷ്ഠതയെയാകട്ടെ രാജനെയാകട്ടെ വിസ്മരിക്കയോ വിഗണിക്കയോ ചെയ്തിട്ടില്ല. രാജനോടു് ആ തരുണിക്കു യാതൊരു വിരോധവും ഉണ്ടായിരുന്നില്ല. തന്റെ തലയിലെഴുത്തിന്റെ വൈകല്യം

മൂലം അനുയോജ്യനായ വരനെ ലഭിക്കുവാൻ തനിക്കു ഭാഗ്യം സിദ്ധിച്ചില്ലെന്നു മാത്രം അവൾ സമാധാനപ്പെട്ടു. അതിനാൽ രാജൻെറ സ്ഥിതികളെപ്പററി ഘോഷ്കാർ പറഞ്ഞ വാർത്തകൾ ആ തീരെ വിശ്വസിച്ചില്ല. ഭൃത്യൻെറയോ നിസ്സാരൻെറയോ യാതൊരു ലക്ഷണങ്ങളും ആ കുമാരൻെറ പ്രവൃത്തിയിലാകട്ടെ ഭാവത്തിലാകട്ടെ സ്വഭാവത്തിലാകട്ടെ എങ്ങും കണ്ടിട്ടില്ലാത്ത ആ യുവതിക്ക് അതു വിശ്വസിക്കുവാൻ വിഷമമായിരുന്നു. പോരെങ്കിൽ രാമകൃഷ്ണൻതമ്പിയെപ്പററി അശേഷവും ബഹുമാനമോ വിശ്വാസമോ ചെല്ലമ്മയ്ക്കുണ്ടായിരുന്നില്ല. അതിനാൽ തൻെറ പ്രേമത്തിനു പാത്രമായ യുവപുരുഷനെ ഈവിധം തൻെറ അച്ഛൻ അപമാനിച്ചതിൽ ചെല്ലമ്മ കഠിനമായി വ്യസനിച്ചു. ചെല്ലമ്മയുടെ മാതാവും മകളുടെ മനോഗതിയോട് അനുഭാവം പ്രദർശിപ്പിക്കാതിരുന്നില്ല. അതുകൊണ്ടാണ് അവർ വാശിപിടിച്ചു സന്നത്തുക്കൂടാതെതന്നെ ഇങ്ങനെ വാദിച്ചതു്! എങ്കിലും ഈ വാദംകൊണ്ടു ഘോഷ്കാരുടെ കോപമടക്കാൻ സാധിച്ചു എന്നല്ലാതെ ദ്വേഷമടക്കാൻ കഴിഞ്ഞില്ല. രാജനെ ഏതു വിധമെങ്കിലും ഒന്നു പഠിപ്പിക്കണം എന്നുള്ള ചിന്തയിൽ ഘോഷ്കാർ മുഴുകി.

# അദ്ധ്യായം ൨൫

## സ്വാത്മത്യാഗത്തിന്റെ സമാശ്വാസം.

നേരം പ്രഭാതമായി. മഹിളാമന്ദിരാധിപ താടിക്കൈകെട്ടും കൊടുത്തു സവ്യസനം ഒരു തൂണുംചാരി പണിപൂർത്തിയാകാത്ത മന്ദിരത്തിന്റെ വരാന്തയിൽ നില്ക്കുന്നു. മന്ദിരവാസിനികളും അനാഥകളും ആയ ബാലികകൾ പ്രാതഃസ്നാനവും പ്രാർത്ഥനയും കഴിഞ്ഞു മന്ദിരമുററത്തു വിഹരിക്കുന്നു. അവരുടെ വിഹാരങ്ങളും സ്നേഹപുരസ്സരങ്ങളായ പെരുമാററങ്ങളും കാണുംതോറും മന്ദിരാധിപയായ മഹിളാമണിയുടെ നയനങ്ങളിൽ ജലം നിറയുന്നു. ഒന്നു രണ്ടു തുള്ളി അവരറിയാതെതന്നെ അവരുടെ മാവിൽ വീണു വസ്ത്രം നനഞ്ഞിരിക്കുന്നു. എന്താണു് ഇവരുടെ ദുഃഖത്തിനു കാരണമെന്നാരും അറിയുന്നില്ല. താൻ പെററ സന്താനങ്ങൾക്കൊ താൻ പിറന്ന ഭവനത്തിലെ ബന്ധുക്കൾക്കൊ വല്ല സുഖക്കേടും പിടിപെട്ടിട്ടുണ്ടോ! അങ്ങനെയാണെങ്കിൽ അവരെ അന്വേഷിക്കാതെ അവർ ഈ മന്ദിരത്തൂണിനെ ആധാരമാക്കി നില്ക്കേണ്ട ആവശ്യമില്ല. ഊണിലും ഉറക്കത്തിലും മന്ദിരത്തിന്റെ വളർച്ചയെത്തന്നെ വീക്ഷിച്ചുകൊണ്ടിരിക്കുന്ന ഈ അമ്മയെ ലൗകികവ്യാപാരവ്യഥകളൊന്നും ബാധിക്കുന്നതല്ല. മന്ദിരമാണു് അവരുടെ ജീവൻ. അതുതന്നെയാണു് അവരുടെ ശരീരവും. അതിനാൽ മന്ദിരംതന്നെയാണു് അവരുടെ വ്യസനഹേതു എന്നു നിസ്സംശയം പറയാം. എന്നാൽ എന്താണു ഇന്നു് ഇത്രവളരെ വിഷാദിക്കത്തക്കതായി മന്ദിരത്തിനുണ്ടായിട്ടുള്ളതു്! മാന്യ വായനക്കാരേ, നിങ്ങളുടെ പ്രശ്നം സ്വാഭാവികമെങ്കിലും വെറും അസംബന്ധമാണു്. അവർ ഇന്നു മാത്രം വിശേഷാലായി കര

യുന്നു എന്നു് ആരും പറഞ്ഞില്ല. പ്രത്യേകമായ ജോലിയൊന്നും കൂടാതെ ഏതെങ്കിലും സമയം ഈ സ്ത്രീരത്നം വിശ്രമിച്ചിട്ടുണ്ടോ അപ്പോഴെല്ലാം പിന്നത്തെ ചിന്ത അവരുടെ മനസ്സിനെ ബാധിക്കുകയും ബാഷ്പധാര അവരെ കുളൎപ്പിക്കയും ചെയ്യാറുണ്ടു്. എന്നാൽ ഇന്നു വിശേഷാൽ ഒരു വിഷമംകൂടി ആ മഹിളാരത്നത്തെ അസ്വസ്ഥചിത്തയാക്കിയിരിക്കുന്നു. അന്നുച്ചയ്ക്കു കുട്ടികൾക്കു ഭക്ഷണം കൊടുക്കാൻ അരിയാകട്ടെ മററു സാമാനങ്ങളാകട്ടെ യാതൊന്നും അവിടെ ഇല്ല.

ഹാ, കഷ്ടം! എന്തുദയനീയമായ സ്ഥിതി. കണ്ണടിക്കിൽ അലഞ്ഞു നടന്നിരുന്ന നിരാധാരകളായ നൂറിൽപരം ബാലികമാർ ഈ കഥയൊന്നും അറിയാതെ, അവരുടെ അമ്മ എന്തിനായി വിഷാദിക്കുന്നു എന്നു പോലും ചിന്തിക്കാതെ, ആത്മീയവും ഭൗതികവും ആയ വിദ്യകൾ അഭ്യസിച്ചുംകൊണ്ടു വിഹരിക്കുന്നു. തന്റെ തന്നെയോ താൻ പിറന്ന കുടുംബത്തിന്റെയോ ഉപജീവനത്തിനു ധാരാളമായി സമ്പാദിക്കുവാൻ തക്ക വൈദുഷ്യവും വൈദഗ്ദ്ധ്യവും ഉള്ള ഒരു സാദ്ധ്വീരത്നം കണ്ട കുട്ടികളെ പിടിച്ചുവലിച്ചുകൊണ്ടു് ഒരു മന്ദിരത്തിലാക്കി അവരെ രക്ഷിക്കുവാൻ ശേഷിയില്ലാതെ വിഷമിക്കുന്നു. ഹേ സ്ത്രീ, നിങ്ങൾ ഇത്ര മൂഢയാണോ? നിങ്ങളെപ്പോലെ എത്ര കോടി സ്ത്രീകൾ ഈ ലോകത്തിലുണ്ടു്? എത്രലക്ഷം സ്ത്രീകൾ നിങ്ങളുടെ നാട്ടിലും സമുദായത്തിലുമുണ്ടു്? അവരാരും തുനിയാത്ത ഒരു സംഗതിക്കു നിങ്ങൾമാത്രം ഇറങ്ങിപ്പുറപ്പെട്ടതെന്തിനു്? നിങ്ങളുടെ വയറുപിഴപ്പിനുള്ള വഴി നോക്കി നിങ്ങളുടെ സഹോദരിമാരെപ്പോലെ നിങ്ങൾക്കും ജീവിക്കുവാൻ പാടില്ലയോ? ആരാണു് ഈ ഭാരം എടുത്തു തലയിൽ കേററുവാൻ നിങ്ങളോടു പറഞ്ഞതു്? "താൻ താൻ നിരന്തരം ചെയ്യുന്ന കൎമ്മങ്ങൾ താൻ താനനുഭവി

ച്ചിട്ടകെന്നേവത്രു" എന്ന പഴമൊഴി നിങ്ങൾ ഇത്ര പെട്ടെന്നു മറന്നുപോയൊ? കഷ്ടം! കഷ്ടം!

എന്താണു നിങ്ങൾ പറയുന്നതു്? 'ഞാൻ അനുഭവിച്ചുകൊള്ളാം' എന്നോ!

എന്നാൽ അനുഭവിക്കുവിൻ; ഉച്ചക്കുണ്ണുവാൻ അരിയും സാമാനവും ഉണ്ടാക്കുവിൻ. കാണട്ടെ. ഇല്ലെങ്കിൽ ആ കണ്ടവരുടെ കുട്ടികളെയൊക്കെ പട്ടിണിയിട്ടു കൊല്ലുവിൻ.

എന്തു് എന്താണു പറയുന്നതു് "എനിക്കു ദൈവം തുണയുണ്ടു" എന്നൊ?

അബദ്ധം അബദ്ധം. നിങ്ങൾ ചെന്നിരക്കുമ്പോൾ നാലു കൊച്ചുകാശുപോലും തരാതെ നിങ്ങളെ നിസ്സാരഭാവത്തിൽ വീക്ഷിച്ചു് അപഹസിച്ചയക്കുന്ന പണക്കാരെയല്ലാതെ നിങ്ങളെ ദൈവം തുണയ്ക്കുമൊ? കള്ളുകുടിച്ചു കളഞ്ഞാലും, വ്യഭിചരിച്ചു കളഞ്ഞാലും, മക്കളുടെ ആഭരണത്തിനും പട്ടിനുംവേണ്ടി മുടിച്ചാലും, തന്റെ തന്നെ പ്രതാപത്തിനും ആഡംബരത്തിനും വേണ്ടി പൊടിച്ചാലും, പ്രതിനിധിപ്പട്ടവും പ്രമാണിപ്പട്ടവും സിദ്ധിക്കുന്നതിനുവേണ്ടി പൊടിപാററിയാലും, നാടകവും സെനിമയും കണ്ടു തകൎത്താലും ഒരു ചക്രംപോലും ഒരു ധൎമ്മസ്ഥാപനത്തിനൊ പൊതുസ്ഥാപനത്തിനൊ വേണ്ടി കൊടുക്കുകയില്ല എന്ന ദൃഢവ്രതത്തോടുകൂടി ജീവിക്കുന്ന ധന്യരെ അല്ലാതെ നിങ്ങളെ ദൈവം തുണയ്ക്കുമൊ? അവൎക്കു വഴിപാടു കഴിക്കാൻ പണമുണ്ടു്. ചിറപ്പും കലശവും സദ്യയും കഴിപ്പാൻ ധനമുണ്ടു്. പുറന്നാൾതോറും ഓരോ പായസവും പത്തു ബ്രാഹ്മണൎക്കു ദക്ഷിണയും കഴിച്ചുകളയും. പിന്നെ ഏതു ദൈവമാണു് അവരെ വിട്ടൊഴിയുക.

ഹേ സ്ത്രീ, നിങ്ങൾ പറയുന്നതു് അബദ്ധം. പൊതുസ്ഥാപനപ്രവൎത്തകന്മാരെല്ലാം വയറുപിഴപ്പിനുവേണ്ടി

നടക്കുന്ന വഞ്ചകന്മാരെന്നും, കള്ളക്കണക്കെഴുത്തുകാരെന്നും ആ പ്രമാണികൾ പറയുന്നതു് നിങ്ങൾ കേട്ടിട്ടില്ലേ? നിങ്ങൾ കരഞ്ഞതുകൊണ്ടു് ഒരു ഫലവുമില്ല. നിങ്ങളുടെ കണ്ണീരിൽ കളിക്കാൻതക്ക കൗതുകമുള്ള ഒരു വിശേഷലോകത്തിൻെറ നടുക്കുനിന്നാണു നിങ്ങൾ കരയുന്നതു്. പൊതുജനങ്ങളുടെ ഗുണത്തിനുവേണ്ടി പ്രവർത്തിക്കുന്ന ഏതു സ്ഥാപനവും പൊടിഞ്ഞു എന്നു കാണുമാൻ പ്രതിനിമിഷം പ്രാർത്ഥിച്ചുകൊണ്ടും അതെപ്പററി ദോഷശങ്കകൾ സദാ പ്രചരിപ്പിച്ചുകൊണ്ടും വിഹരിക്കുന്ന ഒരു കുടിലലോകത്തിൻെറ മുമ്പിൽനിന്നാണു നിങ്ങൾ കണ്ണീർ പൊഴിക്കുന്നതു്!

എന്താണു പിന്നെയും നിങ്ങൾ പറയുന്നതു്. "എൻെറ ദൈവം എന്നെ ഹസിക്കുന്നില്ല. ആശ്വസിപ്പിക്കുന്നേയുള്ളൂ" എന്നാണോ നിങ്ങൾ പറഞ്ഞതു്.

അമ്മാ, നിങ്ങൾ തന്നെ മഹിളാരത്നം. നിങ്ങളെ ദൈവം തുണയ്ക്കും. പരിഷ്കാരികളായി വിലസുന്ന സ്വാർത്ഥികളെവിട്ടു പരമാർത്ഥഹൃദയം വിളയുന്ന ഗ്രാമങ്ങളിലേയ്ക്കു നിങ്ങൾ പോകുക. അവിടെ നിങ്ങൾക്കു രക്ഷയുണ്ടു്. മങ്ങിച്ചുയന്നുവരുന്ന ഒരു നവ്യജ്യോതിസ്സ്, നിങ്ങൾക്കു സഹായമായി വളരുന്നുണ്ടു്. നിരന്തരപരിശ്രമം ദൈവസാന്നിദ്ധ്യമുള്ളതുതന്നെയാണു്. അതിനാൽ അമ്മ പറഞ്ഞതു വാസ്തവം. ഇതാ ആരു വരുന്നു എന്നു നോക്കുക.

ഈ സമയം മന്ദിരദ്വാരത്തിൽ ഒരു വണ്ടിവന്നു നിന്നു. അതിൽനിന്നും നമ്മുടെ കനകമംഗലത്തെ അബലാമ്മയും വൃദ്ധനും അറക്കുളത്തു വലിയകുറുപ്പും ഇറങ്ങി മന്ദിരത്തിലേയ്ക്കു കയറിച്ചെന്നു. മന്ദിരാധിപ അവരെ വിനയപുരസ്സരം സ്വീകരിച്ചു് അകത്തേക്കു കൂട്ടിക്കൊണ്ടു പോയി.

വൃദ്ധൻ ഇതിനു മുമ്പും ഈ സ്ഥലം സന്ദർശിച്ചിട്ടുള്ള ആളാകകൊണ്ടു മന്ദിരാധിപയോടായി അദ്ദേഹം പറഞ്ഞു

"അമ്മാ, ഞങ്ങൾ ഇപ്പോൾ അങ്ങോട്ടു കേറുന്നില്ല. ഈ അമ്മ കുറേദിവസം ഇവിടെ താമസിക്കുവാൻ ആഗ്രഹിക്കുന്നു. അമ്മയെ ഇവിടുത്തെ ഒരംഗമാക്കി താമസിപ്പിക്കണമെന്നപേക്ഷയുണ്ട്."

മന്ദിരാധിപ:—അതിനെന്താ വിരോധം? ഞങ്ങൾക്കു വളരെ സന്തോഷമാണ്. വളരെ ദുർല്ലഭമായിട്ടേ ഞങ്ങൾക്ക് ഈവിധമുള്ള അതിഥികളെ ലഭിക്കാറുള്ളു.

വൃ:—എന്നാൽ നമുക്കകത്തേയ്ക്കു പോകാം. അമ്മയുടെ ചില പ്രത്യേകാവശ്യങ്ങളെപ്പററി എനിക്കു ഏർപ്പാടു ചെയ്യാനുണ്ട്.

എന്നുപറഞ്ഞു വൃദ്ധതാപസൻ മുമ്പേ നടന്നു. അബലാമ്മയേയും കുറുപ്പിനേയും അവിടെ ഇരുത്തിയും വച്ചു മന്ദിരാധിപയും പുറകെ എത്തി. വൃദ്ധൻ നേരെ കലവറമുറിയിലേയ്ക്കാണു പോയതു്. അവിടെച്ചെന്നു് ആകെപ്പാടെ ഒന്നു നോക്കി വൃദ്ധൻ തിരിഞ്ഞു ചോദിച്ചു. "അമ്മാ ചെലവിനൊന്നുമില്ലയോ?"

മന്ദിരാധിപയുടെ നയനങ്ങൾ വീണ്ടും അശ്രുകലുഷിതമായി. വൃദ്ധൻ അവിടുത്തെ ഒരു പരിചയക്കാരനെങ്കിലും അദ്ദേഹത്തിൻെറ ചോദ്യം മന്ദിരാധിപയുടെ ഹൃദയത്തെ സ്പർശിച്ചു. അവയ്ക്കുത്തരം പറവാൻ ശേഷിയുണ്ടായിരുന്നില്ല.

വൃ:—ശരി. അമ്മ കരഞ്ഞുകൊണ്ടു നിന്നതിന്റെ കാരണം ഊഹിച്ചറിഞ്ഞതുകൊണ്ടാണു ഞാൻ ഇങ്ങോട്ടു വന്നതു്. അല്ലാതെ അബലാമ്മയ്ക്കു പ്രത്യേകമായി ഒന്നു ഏർപ്പാടുചെയ്യാനല്ല. പണവും ഇല്ലായിരിക്കും അല്ലേ

അതിനും മന്ദിരാധിപയ്ക്കുത്തരമില്ല. താപസനായ വൃദ്ധൻ ധനദാനത്തിന്ന പ്രാപ്തനല്ലെന്ന മന്ദിരാധിപയ്ക്ക നിശ്ചയമുണ്ടു്. അദ്ദേഹം പക്ഷെ ക്രട്ടത്തിലുള്ള മാന്യ നോട്ട വല്ലതും വാങ്ങിത്തരുവാൻ ഉദ്ദേശിച്ചാണു് അന്വേഷണം നടത്തുന്നതെന്നു് അവർ ഊഹിച്ചു. എന്നാൽ എന്താണു തരുക. നൂറിൽപരം കട്ടികഠം ഉണ്ണാൻ നിവൃത്തിയില്ലാതെ വിഷമിക്കുന്നിടത്തു് എത്ര കിട്ടിയാലും കടലിൽ കായംകലക്കുന്നപോലല്ലാതെന്തു്. അഥവാ വല്ലതും തന്നാലും പുതുതായി വന്ന അതിഥികളോട്ട ഭക്ഷണശാലക്കാരെപ്പോലെ പണം വാങ്ങുന്നതെങ്ങനെ. ഈവിധമുള്ള ചിന്തകഠം മന്ദിരാധിപയുടെ മനസ്സിൽക്രടി മിന്നൽ വേഗത്തിൽ ഓടിക്കളിച്ചുകൊണ്ടിരുന്നതുകൊണ്ടു് അവർ യാതൊന്നും ഉത്തരം പറയാതിരുന്നതാണു്.

വൃ:—ആകട്ടെ. അമ്മേ, തൽക്കാലത്തെ ആവശ്യത്തിന്നു് ഒരു ചെറിയ തുക ഞാൻ തരാം. പക്ഷെ ഞാൻ തന്നു എന്നു് ആരോടും പറയരുതു്.

എന്നു പറഞ്ഞു വൃദ്ധൻ ഒരു നോട്ടെടുത്തു മന്ദിരാധിപയുടെ കയ്യിൽ കൊടുത്തു. അവർ അതു സാദരം വാങ്ങി. നോട്ടിലെ തുക അവർ നോക്കിയില്ല. വൃദ്ധനും മന്ദിരാധിപയും ഒരുമിച്ചു തിരിച്ചുപോയി. വൃദ്ധൻ പിന്നീടൊട്ടും താമസിച്ചില്ല. കറപ്പിനേയും ക്രട്ടിക്കൊണ്ടു് അദ്ദേഹം വണ്ടിയിൽതന്നെ തിരിച്ചുപോയി.

വൃദ്ധൻ പോയ ഉടൻ മന്ദിരാധിപ അംബലാമ്മയുടെ നിത്യകമ്മങ്ങഠംക്ക വേണ്ട ഏർപ്പാടുകഠംചെയ്തു് ആ തപസ്വിനിയെ രണ്ടു ബാലികമാരുടെ പരിചരണത്തിൽ ഏല്പിച്ചശേഷം നോട്ടെടുത്തു നോക്കി. അവർ തിരിച്ചും മറിച്ചും നോക്കി. അവരുടെ മുഖം ഒരത്യത്ഭുതഭാവത്തെ ദ്യോതിപ്പിച്ചു. എന്തെന്നാൽ ആ നോട്ടു അവർ സാധാരണ കാണാത്ത മട്ടിലും ആയിരം ഉറുപ്പികയ്ക്കുള്ളതും ആയിരുന്നു.

അല്ലല്ല! നിങ്ങൾ എന്താണു പരിഭ്രമിക്കുന്നതു്! അടുത്തനേരത്തെ ഭക്ഷണത്തിനില്ലാതെ നൂറിൽപരം സന്താനങ്ങളേയും വച്ചുംകൊണ്ടു വ്യസനിച്ചിരുന്ന നിങ്ങൾക്കു് ഏതാണ്ടു് രണ്ടുമാസത്തെ ചെലവിനുള്ള വക കിട്ടിയപ്പോൾ ഇത്ര പരിഭ്രമമെന്തു്? ഹെ സാധ്വി, നിങ്ങൾ പരിഭ്രമിക്കേണ്ട. ഈ ആയിരം രൂപ നിങ്ങളുടെ സ്വന്തം തന്നെയാണു്. അതു് ഒരു സാധു മനസ്സുതെളിഞ്ഞു ചെയ്ത ദാനമാണു്. ആ പണത്തിൽ കളങ്കമില്ല. അതു വർദ്ധിക്കത്തന്നെ ചെയ്യും. പരിഭ്രമിക്കാതെ അരിവാങ്ങാൻ ആളയച്ചിൻ. സാധുക്കൾ സാധുക്കളെ തുണയ്ക്കുമെന്നു വിശ്വസിക്കുവിൻ

ഇത്രയും വലിയ നോട്ടു സാധാരണ കടകളിലെങ്ങും മാറിക്കിട്ടുന്നതല്ലാത്തതിനാൽ മന്ദിരാധിപ എന്തു വേണ്ടു എന്ന ആലോചനയിലായി. അടുത്തു സമ്പന്നനായ ഒരു അയ്യങ്കാർ താമസമുണ്ടായിരുന്നു. അവിടെപ്പോയി മാറാം എന്നുവിചാരിച്ചു് ആ സാധ്വിതന്നെ അങ്ങോട്ടു പുറപ്പെട്ടു. മന്ദിരാധിപയെക്കണ്ടു് അയ്യങ്കാർ അകത്തുകയറിപ്പോയി. അവർ കുറേനേരം അവിടെ നിന്നിട്ടും ആരെയും കാണാഴികയാൽ വടക്കുവശത്തുകൂടി സ്ത്രീകൾ സഞ്ചരിക്കുന്ന സ്ഥലത്തെത്തി അകത്തുള്ളവരെ വിവരം ധരിപ്പിച്ചു. അവർപോയി കോപിച്ചു പിറുപിറുത്തുകൊണ്ടിരുന്ന അയ്യങ്കാരെ പിടിച്ചു പുറത്തുകൊണ്ടുവന്നു. മന്ദിരാധിപയെ കണ്ടപ്പോൾ അയ്യങ്കാർ ചിരിച്ചുകുഴഞ്ഞു് എന്ന "വിശേഷം അമ്മാ" എന്നു ചോദിച്ചു.

മന്ദി:—സ്വാമി ഒരുപകാരം ചെയ്യണം.

അയ്യ:—എന്നവേണം ശൊല്ലുങ്കൊ.

മന്ദി:—ഈ നോട്ടൊന്നു മാറിത്തരണം.

എന്നുപറഞ്ഞു മന്ദിരാധിപ ആ നോട്ടു് അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. അയ്യങ്കാർ നോട്ടുവാങ്ങി തിരിച്ചും മറിച്ചും നോക്കി.

അയ്യ:—എന്നാവട്ടും.

മന്ദി:—ഒരു നോട്ടുമാറിത്തരുവാൻപോലും സ്വാമിക്കാദായംവേണമെങ്കിൽ എടുത്തുകൊള്ളുക.

അയ്യ:—അമ്മാ. നാങ്കൾ വ്യാപാരികൾ. കൂലിയില്ലാതെ വേലചെയ്യമുടിയുമാ.

മന്ദി:—ആകട്ടെ എന്തുവേണം.

അയ്യ:—ഇന്ത നോട്ടു മാററുത്തുക്കു് രൊമ്പ കഷ്ടമിരിക്കു്. എപ്പടിയും ആവട്ടും. നീങ്കൾ മൂന്നു രൂപാ കൊടുത്താ പോതും.

മന്ദി:—അയ്യോ സ്വാമി. ഒരു നോട്ടു മാററുന്നതിനു മൂന്നു രൂപയോ. ഇങ്ങു തന്നേക്കണം.

അയ്യ:—ഇന്ത നോട്ടു് ഇങ്കെയെങ്കും മാററ കഷ്ടം. ഇമ്പീരിയൻബാങ്കിൽത്താൻ പോകവേണ്ടിയതു്.

മന്ദി:—ആകട്ടെ ഞാൻ വേറെമാററിക്കൊള്ളാം. നോട്ടിങ്ങു തന്നേക്കണം.

അയ്യ:—ഇരണ്ടുരൂപാ കൊടുങ്കോ.

മന്ദി:—സ്വാമി ഒററക്കാശു ഞാൻ തരില്ല. 'ഉരൽനക്കിപ്പട്ടിയുടെ കിറിനക്കിപ്പട്ടി' എന്ന മട്ടിൽ ഞാൻ തെണ്ടിവാങ്ങിക്കുന്നതിൽ സ്വാമി ഒരാദായം ഇച്ഛിക്കുന്നതു് ഒട്ടും ഭംഗിയല്ല. നോട്ടിങ്ങു തന്നേക്കണം.

അയ്യ:—ആനാൽ അപ്പടിയാവട്ടും.

എന്നു പറഞ്ഞു് അയ്യങ്കാർ നോട്ടു വളരെ മടിച്ചു തിരികെക്കൊടുത്തു. മന്ദിരാധിപ നോട്ടും വാങ്ങി മനുഷ്യപ്രകൃതിയുടെ വൈവിധ്യത്തെപ്പററി വിചാരിച്ചുംകൊണ്ടു മന്ദിരത്തിലേക്കു തിരിച്ചു. അവിടെച്ചെന്നു വീണ്ടും എന്തൊക്കെയോ ആലോചിച്ചുറച്ചു വണ്ടി കെട്ടുവാൻ ആജ്ഞാപിച്ചു. ഒരു ഭൃത്യനോടു തന്നെ അനുഗമിക്കുവാൻ ആജ്ഞ കൊടുത്തു് അവർ വണ്ടിയിൽ കയറുവാ-

നായി റോഡിലേക്കിറങ്ങി. അപ്പോൾ ഒരുവണ്ടി അരി യും സാമാനവും ആ പടിക്കൽ വന്നു നിന്നു. പത്താം അദ്ധ്യായത്തിൽ നാം കണ്ട ഉസ്മാൻെറ പ്രതിച്ഛായയോ എന്നു തോന്നിക്കത്തക്ക ഭീമഗാത്രനായ ഒരു മുസൽമാൻ മന്ദിരാധിപയെക്കണ്ടപ്പോൾ അടുത്തു ചെന്നു സവിനയം ചോദിച്ചു.

"അമ്മാ—വണ്ടി അകത്തേക്കു കയററാമൊ?"

മന്ദി:—ഇതെവിടുന്നു്?

മു:—ഇപ്പോൾ ഇവിടെ വന്നിട്ടുപോയ സ്വാമി പറഞ്ഞിട്ടു കൊണ്ടുവന്നതാണു്.

മന്ദിരാധിപ അത്യത്ഭുതപരവശയായി ജഗദീശ്വ രനെ മനസാ വന്ദിച്ചുംകൊണ്ടു "അകത്തേക്കു കൊണ്ടു വരാം" എന്നു പറഞ്ഞു മാറി നിന്നു. മുസൽമാൻ വണ്ടി അകത്തു കയററി, എട്ടുചാക്കരിയും അതിനടുത്ത സാമാന വും ഇറക്കി മന്ദിരാധിപയെ വന്ദിച്ചു പോകയും ചെയ്തു. അങ്ങനെ മന്ദിരാധിപയായ മഹിളാരത്നത്തിൻെറ അന്ന ത്തെ കണ്ണീർ യഥാർത്ഥവജ്രകണങ്ങളായിത്തന്നെ പരിണ മിച്ചു. പിന്നീടു് അവർ അംബലാമ്മയുടെ അടുത്തുചെന്നു. അപ്പോൾ ആ തപസ്വിനി തൻെറ നിത്യകർമ്മങ്ങളെല്ലാം യഥാവിധി നിർവഹിച്ചു ചില ബാലികമാരുമായി സംഭാ ഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. മന്ദിരാധിപ ചെന്നതു കണ്ടു കുട്ടികളും, അവരെ കണ്ടു് അംബലാമ്മയും എഴുന്നേററു. അംബലാമ്മയും എഴുന്നേററതു കണ്ടു് അസ്വ സ്ഥചിത്തയായി മന്ദിരാധിപ ഓടി ചെന്നു് "അമ്മേ ഇരി ക്കണം" എന്നു നിർബന്ധിച്ചു. അവർ രണ്ടുപേരും ഇരു ന്നശേഷം മന്ദിരാധിപ ചോദിച്ചു.

ക്രൂടത്തിൽ വന്ന സ്വാമി ആരാണു്?"

അം:—എനിക്കദ്ദേഹത്തെപ്പററി ഒന്നും അറിഞ്ഞുകൂട. രണ്ടുമാസം മുമ്പു് അദ്ദേഹം എൻെറ ആശ്രമത്തിൽ

വന്നു. അദ്ദേഹം വളരെ സമർത്ഥനായ ഒരു മഹാനാണെന്നുമാത്രം എനിക്കറിയാം. എന്താ ചോദിച്ചതു്?

മന്ദി:—വെറുതെ ചോദിച്ചു എന്നേയുള്ളു. ഇവിടെയും ഇതിനുമുമ്പ് ഒരിക്കൽ വന്നിട്ടുണ്ട്. നേരിട്ടു ചോദിക്കുന്നതു ഭംഗിയല്ലല്ലൊ. അതുകൊണ്ടു് അമ്മയോടു ചോദിച്ചതാണ്. ഇപ്പോൾ എവിടെനിന്നു വരുന്നു?

അംബ:—മാവേലിക്കരെനിന്നു്.

മന്ദി:—കൂട്ടത്തിൽ കണ്ട മറേറ അദ്ദേഹം?

അംബ:—അദ്ദേഹം അവിടെയുള്ള ഒരു പ്രഭുവാണു്. വെറുതെ ഞങ്ങൾ ഒരു സഞ്ചാരത്തിനിറങ്ങി എന്നേയുള്ളു.

പിന്നീടു മന്ദിരത്തിന്റെ സ്ഥിതിയെക്കുറിച്ചും മററും അവർ കുറേനേരം സംഭാഷണംചെയ്തുംകൊണ്ടിരുന്നു.

അംബലാമ്മയെ മന്ദിരത്തിൽ താമസിപ്പിച്ചുംവച്ചു വൃദ്ധനും കുറുപ്പുംകൂടി നേരെ കിട്ടുണ്ണിക്കുറുപ്പിന്റെ വക മണിയറമംഗ്ലാവിലെത്തി. വൃദ്ധനെ കാത്തുംകൊണ്ടു പത്താമദ്ധ്യായത്തിൽ വിവരിച്ച ഉസ്മാന്റെ പ്രതിഛായയൊ എന്നു തോന്നിക്കത്തക്ക ഒരു മുസൽമാൻ അവിടെ നില്പുണ്ടായിരുന്നു. വൃദ്ധൻ അയാളെക്കണ്ടയുടനെ അല്പം മാറി കുറുപ്പു കേൾക്കാതെ പറഞ്ഞു "അലി. എട്ടുചാക്ക് ഒന്നാന്തരം അരിയും അതിനു വേണ്ട സാമാനവും ഒരു മണിക്കൂറിനകം മഹിളാമന്ദിരത്തിൽ കൊണ്ടു കൊടുത്തും വച്ചു് ഇവിടെവരണം" വൃദ്ധൻ ഉടനെ ഒരു നോട്ടു് അയാളുടെ കയ്യിൽ കൊടുത്തു. ആ മുസൽമാൻ അവിടെനിന്നും പടിക്കൽ നിർത്തിയിരുന്ന സൈക്കിളിൽക്കയറി പറക്കയും ചെയ്തു.

വൃദ്ധനും കുറുപ്പും മംഗ്ലാവിനകത്തുകയറി വരാന്തയിൽ കിടന്ന കസേരകളിൽ ഇരുന്നു. അപ്പോൾ ഒന്നുരണ്ടു വേലക്കാർ അവിടെ ഓടിയെത്തി. അവരോടു ചോദിച്ചു

തിൽ കിട്ടുണ്ണികുറുപ്പ് അവിടെ ഇല്ലെന്നും എന്നു തിരിച്ചു വരുന്നുമെന്ന് അറിവാൻ പാടില്ലെന്നും മനസ്സിലായി. എങ്കിലും അവർ അവിടത്തന്നെ താമസം ഉറപ്പിച്ചു. വൃദ്ധൻ ആ ഭവനത്തിൽ പരിചിതനായിരുന്നതിനാൽ പരിചാരകന്മാർ യഥോചിതം അതിഥികളെ സൽക്കരിച്ചു. കുളിയൂണു മുതലായതെല്ലാം കഴിഞ്ഞു കുറുപ്പിനെ വൃദ്ധൻ ഒന്നുറങ്ങാനായിവിട്ടു വച്ചു പുറത്തേയ്ക്കിറങ്ങി. അപ്പോൾ മേൽ പറഞ്ഞവിധം മന്ദിരത്തിൽ അരിച്ചാക്കും സാമാനവും ഏൾപ്പിച്ചും വച്ച് ആലി എന്ന മുസൽമാൻ അവിടെ കാത്തുനിൽക്കുന്നുണ്ടായിരുന്നു.

വൃ:—ആലി. കുറുപ്പെവിടെപ്പോയി?

ആ:—ഇന്നലെ മെയിൽവണ്ടിക്കു മദ്രാസിലേക്കു ടിക്കറ്റു വാങ്ങിപ്പോയി. കൂട്ടത്തിൽ രാജശേഖരൻനായര ദ്ദെന്നും ഉണ്ട്. എന്നവരുമെന്നറിഞ്ഞുകൂട. മീരാനെ കൂട്ടത്തിൽ അയച്ചിട്ടുണ്ട്.

വൃ:—ശരി—തമ്പി എന്തുചെയ്യുന്നു?

ആ:—മിനിയാന്നു രാത്രി രാജശേഖരൻനായരങ്ങത്തെ അടിക്കാൻ അഞ്ചാറാളുകളുമായി തമ്പിയങ്ങുന്നു സെൻട്രൽജയിലിനടുത്തു കാത്തുനിന്നു് അദ്ദേഹം ഇങ്ങോട്ടു വന്നപ്പോൾ അദ്ദേഹത്തെ എതിർത്തു. പക്ഷെ അദ്ദേഹം അവരെ അടിച്ചു താഴത്തിട്ടു പോന്നുകളഞ്ഞു. രാത്രി ജഗതിയിലെ ചിറയിൽ വളരെനേരം ഇട്ടു വലിച്ചശേഷമാണു തമ്പിക്കു ബോധം വീണതു്. ഇപ്പോൾ ചോരക്കണ്ണകൃഷ്ണപിള്ളയുടെ വീട്ടിൽ അയാളൊരുമിച്ചു് അനങ്ങാൻ പാടില്ലാതെ കിടക്കുന്നു. അടിഅല്പം കടന്നതാണു്.

വൃ:—നീ പോയി അവനെ ചികിത്സിച്ചു സുഖപ്പെടുത്തണം. എന്നാൽ എൻെറ അനുവാദംകൂടാതെ അവനെ തിരുവനന്തപുരത്തുനിന്നും പുറത്തുവിടരുത്.

പിന്നീടൊന്നും വൃദ്ധൻ പറഞ്ഞില്ല. ആലി വൃദ്ധന്റെ മുമ്പിൽ മുട്ടുകുത്തി പാദംതൊട്ടു വന്ദിച്ചു മാറിനിന്നു. വൃദ്ധൻ അവിടെ നിന്നിറങ്ങി മഹിളാമന്ദിരത്തിലെത്തി. അപ്പോൾ മന്ദിരാധിപയും അമ്പലാമ്മയും തമ്മിൽ സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. വൃദ്ധനെ കണ്ടയുടൻ അമ്പലാമ്മയും മന്ദിരാധിപയും എഴുനേററു. വൃദ്ധൻ അടുത്തുചെന്നു് ഇരുന്നു. അവരും ഇരുന്നു.

വൃ:—അമ്മാ ഊണു കഴിഞ്ഞോ?

മന്ദി:—ഇല്ല ഇവിടെ കാലത്തെ കഞ്ഞിയാണു്. ഉച്ച തിരിഞ്ഞൂണു്.

വൃ:—നേരം ഏകദേശം ഉച്ചയായല്ലോ.

അമ്പ:—എനിക്കൊട്ടും ധൃതിയില്ല. കഞ്ഞി ധാരാളം കുടിച്ചു.

മന്ദി:—ഊണെന്തായി എന്നു ഞാൻ നോക്കിയിട്ടുവരാം.

മന്ദിരാധിപ അവിടെനിന്നും പാചകശാലയിലേക്കു പോയി.

അമ്പ:—സ്വാമി. എന്റെ കുഞ്ഞെവിടെ?

വൃ:—അമ്മാ, നാം നിർഭാഗ്യരാണു്. അവൻ ഇന്നലെ രാത്രി ഇവിടെ നിന്നും മദിരാശിക്കു പോയിരിക്കുന്നു. കഴിഞ്ഞ രാത്രി രാമകൃഷ്ണൻതമ്പിയും അവന്റെ കൂട്ടുകാരായ അഞ്ചാറു ചട്ടമ്പികളുംകൂടി അവനെ അടിക്കാൻ വട്ടം കൂട്ടി.

അമ്പ:—അയ്യോ. സ്വാമീ, എന്റെ കുഞ്ഞിനു വല്ലതും പററിയോ.

വൃ:—ഇല്ല പരിഭ്രമിക്കേണ്ട. രാജൻ അവരിൽ മൂന്നു പേരെ അടിച്ചു വീഴ്ത്തി. അതു കണ്ടു മററുള്ളവർ ഭയന്നു പിന്മാറി. അമ്മ—അവൻ മൎമ്മവിദ്യ പഠിച്ചിട്ടുണ്ടോ.

അമ്പ—ഉണ്ടു്.

വ്യ:—ആരു പഠിപ്പിച്ചു.

അംബ:—അവനു വല്ലതും പററിയൊ.

വ്യ:—ഒന്നും പററിയില്ല. ഒരടിപോലും കൊണ്ടില്ല. ആരു പഠിപ്പിച്ചു.

അംബ:—ഞാൻതന്നെ. മദ്രാസിനെന്തിനു പോയി. കൂട്ടത്തിലാരുണ്ടു്.

വ്യ:—എന്തിനുപോയി എന്നറിഞ്ഞുകൂടാ. കൂട്ടത്തിൽ ഒരാൾ കൂടിയുണ്ടു്. അദ്ദേഹത്തിൻെറ ഭവനത്തിലാണു രാജൻ താമസിച്ചിരുന്നതു്. അതുകൊണ്ടു താമസിയാതെ തിരിച്ചു വരാതിരിക്കയില്ല. അമ്മയെ ആരു പഠിപ്പിച്ചു.

അംബ:—എന്നെ പഠിപ്പിക്കാൻ കടപ്പെട്ടയാൾ—തിരിച്ചിവിടെ വരുമെന്നുണ്ടോ?

വ്യ:—വരും. എപ്പോൾ വരുമെന്നു തീർച്ചയില്ല.

അംബ:—ആ വീട്ടിലുള്ളവർക്കൊന്നും അറിഞ്ഞുകൂടയൊ?

വ്യ:—അവിടെ വേലക്കാർ അല്ലാതാരുമില്ല. അവർക്കൊന്നും അറിഞ്ഞുകൂടാ.

അംബ:—കൂട്ടുകാരൻ നല്ലയാളാണൊ?

വ്യ:—വളരെ നല്ലയാളാണു്.

അംബ:—ഇതിനൊക്കെ പണം എവിടുന്നു്?

വ്യ:—അദ്ദേഹം വലിയ പണക്കാരനാണു്.

അംബ:—എന്നു വിചാരിച്ചു വെറുതെ വല്ലവർക്കും പണം കൊടുക്കുമോ?

വ്യ:—അമ്മാ, അവനാരും കൊടുക്കും.

അംബ:—നമുക്കും മദ്രാസിൽ പോയാലെന്താണു്.

വ്യ:—അങ്ങനെ നാം പുറകെ നടന്നാൽ പ്രയോജനമില്ല. മദ്രാസിൽ ചെന്നാൽ അവൻ എവിടെയാണെന്നറിവാൻ വിഷമമുണ്ടു്. കുറെ നാൾ ഇവിടെ താമസിക്കാം.

ഈ സമയം മന്ദിരാധിപ അവിടെ പ്രവേശിച്ച് അബലാമ്മയെയും വൃദ്ധനേയും ഭക്ഷണത്തിനു ക്ഷണിച്ചു.

വൃ:—ഞാൻ ഉണ്ടതാണ്. അമ്മ ഉണ്ണണം. ഞാൻ പോകുന്നു. പകലെ വരാം.

അപ്പോൾ രണ്ടു ബാലികന്മാർ വന്ന് അബലാമ്മയെ കൂട്ടിക്കൊണ്ടുപോയി. മന്ദിരാധിപ തിരിഞ്ഞുനിന്നു വൃദ്ധനോടായി പറഞ്ഞു.

"സ്വാമീ, അവിടുന്നാരായാലും ഈ കാണുന്ന അഗതികളായ ബാലികമാരുടെ ഹൃദയാൎച്ചനകൊണ്ടു അവിടുന്നു സന്തുഷ്ടനാകുമെന്നു ഞാൻ വിശ്വസിക്കുന്നു."

വൃ:—അമ്മ. ഞാൻ ആരുടെ അൎച്ചനയേയും അൎഹിക്കുന്നില്ല. എല്ലാം ദൈവഹിതം.

മന്ദി:—ആരുടെ നാമധേയത്തിലാണു ഞാൻ ഈ തുക കണക്കിൽ കൊള്ളിക്കേണ്ടതെന്നറിയുന്നില്ല.

വൃ:—എനിക്കു പേരില്ല. പേരു വേണമെന്നാഗ്രഹവുമില്ല. അതുകൊണ്ടു് അമ്മയുടെ ഇഷ്ടംപോലുള്ള പേർ എഴുതിക്കൊള്ളണം.

മന്ദി:—ഈ ഉത്തരമേ കിട്ടുകയുള്ളൂ എന്നെനിക്കറിയാം. എങ്കിലും ചോദിച്ചു എന്നേയുള്ളൂ.

വൃ:—ഞാൻ പോകട്ടെ.

മന്ദി:—എവിടെയാണു താമസം?

വൃ:—മണിയറ ബംഗ്ലാവിൽ.

മന്ദി:—അദ്ദേഹത്തിനെ പരിചയമുണ്ടോ?

വൃ:—ഉണ്ടു്. പോരെങ്കിൽ കൂട്ടത്തിലുള്ളയാൾ അദ്ദേഹത്തിൻെറ ഒരു ബന്ധുവുമാണ്. കുറുപ്പദ്ദേഹം മന്ദിരത്തെ സഹായിക്കാറില്ലയൊ.

അബ:—ഏതവസരത്തിലും ചെന്നപേക്ഷിച്ചാൽ തള്ളാത്ത ആ ഒരാളേ ഇവിടെയുള്ളൂ. ഇന്നു കാലത്തുതന്നെ അങ്ങോട്ടു പോകുവാൻ ഞാൻ ആലോചിക്കയായിരുന്നു.

വൃ:—അദ്ദേഹം ഇവിടെ ഇല്ല. ഇന്നലെ മദ്രാസിനു പോയി.

അബ:—എന്നാൽ ഇതെല്ലാം പട്ടിണിയകപ്പെട്ടുമായിരുന്നു.

വൃ:—ദൈവം അങ്ങനെ വരുത്തുകില്ല അമ്മാ, ദുഷ്ടന്മാരായ മനുഷ്യർ എത്രതന്നെ ദ്രോഹിച്ചാലും ദൈവം ശിഷ്ടരെ സഹായിക്കും. ഞാൻ പോകട്ടെ. ഞാൻ ക്ഷണത്തിൽ വരും.

---

# അദ്ധ്യായം ൧൬



## സ്വാതന്ത്ര്യത്തിന്റെ കുടിലഗതികൾ

മുന്നദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ പൂജപ്പുരയ്ക്കടുത്തു നടക്കുന്ന സമയം പഴവങ്ങാടിയിലുള്ള മേനോൻ കൃഷ്ണപിള്ളയുടെ ചെറുഭവനത്തിൽ ഒരു സദസ്സു കൂടിയിരിക്കുന്നു. സദസ്സിലെ അദ്ധ്യക്ഷൻ പെൻഷൻഡ് പ്രൊഫസ്സർ ശങ്കരപ്പിള്ളയും ഉപാദ്ധ്യക്ഷൻ രാമകൃഷ്ണൻ തമ്പിയുടെ അച്ഛൻ കേശവൻതമ്പിയും ആകുന്നു. സദസ്യർ വായനക്കാർക്കു പരിചയമില്ലാത്ത ചില ചട്ടമ്പികളും ഒരു വക്കീലും ഒരു വൈദ്യനുമാണ്. കൃഷ്ണപിള്ളയും തമ്പിയും അനങ്ങാൻ പാടില്ലാതെ ഓരോ കട്ടിലിൽ കിടക്കുന്നുണ്ട്. അവരെ പരിചരിക്കുന്നതു കൃഷ്ണപിള്ളയുടെ സഹോദരിയും തമ്പിയുടെ സ്നേഹിതയും ആയ ഒരു സ്ത്രീയാണ്. അവൾക്ക് ഏകദേശം 30 വയസ്സു പ്രായം കാണും. എങ്കിലും വെളുത്തു തടിച്ച പ്രൗഢയായ ആ സ്ത്രീ മച്ചിയാകകൊണ്ടോ എന്തോ ഒരു ചെറുപ്പക്കാരി എന്നേ ആരും പറയുകയുള്ളൂ. കുലടാതപമാണ് അവളുടെ മുഖത്തു

നടമാടുന്ന രസം. കാഴ്ചയിൽ ഒട്ടും മോശമല്ലതാനും. ചെമ്പകക്കുട്ടി എന്നു പേരുള്ള ഈ സ്ത്രീയെ ആദ്യം കൊട്ടാരത്തിലെ ഒരു പരിചാരകനായിരുന്ന ഒരു അയ്യങ്കാരും പിന്നീടു് ഒരു അയ്യരും ഭാര്യയാക്കിയിരുന്നു. ഇപ്പോൾ ഭർത്താവാരുമില്ല. കേശവൻതമ്പിയും രാമകൃഷ്ണൻതമ്പിയും പല ചട്ടമ്പിമാരും ഈ ഭവനത്തിലെ നിത്യസന്ദർശകന്മാരാണു്.

കൃഷ്ണപിള്ളയേയും തമ്പിയേയും ചികിത്സിക്കാനായി ഒന്നു രണ്ടു ഡാക്ടർമാരും വൈദ്യന്മാരും വന്നു. ആക്കും സുഖക്കേടിന്നെന്തെന്നു മനസ്സിലാക്കാൻ സാധിച്ചില്ല. എല്ലാവരും പല മരുന്നുകൾ കുടിപ്പിക്കയും പലതും പുറമെ പുരട്ടുകയും ചെയ്യാതിരുന്നില്ല. എങ്കിലും തമ്പിയും കൃഷ്ണപിള്ളയും ഇപ്പോഴും ഒരുവശം മുഴുവൻ സ്തംഭിച്ചു തീവ്രവേദനയോടുകൂടി കിടക്കുന്നതേയുള്ളു. ഇനി തമ്പിയുടെ വിവാഹത്തിനു് എട്ടു ദിവസമേയുള്ളു. അതുകൊണ്ടു തമ്പിമാക്കു രണ്ടുപേക്കും ഉള്ള പരിഭ്രമത്തിനതിരില്ല. അതിനാൽ പേഷ്കാരെക്കൂടി കേശവൻതമ്പി ആലോചനയ്ക്കായി വിളിച്ചുകൊണ്ടു വരികയായിരുന്നു.

തമ്പി:—അപ്പോൾ ഇനി എന്താണു വേണ്ടതങ്ങുന്നേ?

പേ:—നല്ല വൈദ്യന്മാരെ വരുത്തി നോക്കിക്കണം.

തമ്പി:—ആരു നോക്കിയിട്ടും ഫലമൊന്നുമില്ലല്ലൊ. മമ്മറിയ്യ അറിയാവുന്ന തിരുമ്മുകാർ ആരും ഇവിടെയില്ല.

പേ:—ആകട്ടെ തിരുമ്മുകാർ ഉണ്ടോ ഇല്ലയോ എന്നന്വേഷിക്കാം. ഇവിടെയില്ലെങ്കിൽ നമുക്കു വരുത്താം. ഇന്നു തന്നെ അന്യാരംകൊടുക്കണം.

തമ്പി:—അതിനൊക്കെ തെളിവുശേഖരിക്കുവാനും തുടുവാനും പണച്ചിലവും ബുദ്ധിമുട്ടുമില്ലേ അങ്ങുന്നേ? പോരെങ്കിൽ ആ കിട്ടുണ്ണിക്കുറുപ്പു് അങ്ങേരാഗത്തുണ്ടു്.

പേ:—അയാളോടു പോകാൻ പറയണം. അയാളാരു ഇത്ര ഭയപ്പെടുവാൻ?

തമ്പി:—അയാൾക്കു പണമുണ്ട്.

പേ:—അതു നമുക്കും അത്യാവശ്യത്തിനുണ്ട്.

തമ്പി:—എന്റെ കൈയിൽ ഒററക്കാശില്ല. അതാണു ഞാൻ പുറകോട്ടു വലിയുന്നതു്.

പേ.—കേസിനാവശ്യമുള്ള പണം മുഴുവൻ ഞാൻ ചിലവാക്കിക്കൊള്ളാം. അകപ്പെട്ടില്ലെങ്കിലും എന്റെ മകനും അടികൊണ്ടു എന്നല്ലെ നിങ്ങൾ പറയുന്നതു്. അതുകൊണ്ടു് അവനും വാദി ആയിക്കൊള്ളട്ടെ. കൃഷ്ണപിള്ള വാദിയാകണ്ട. തമ്പിയും ഭാസ്കരനും മതി.

തമ്പി:—എന്നാൽ അങ്ങനെതന്നെ.

പേ:—എന്താ രാമൻപിള്ള വക്കീൽ ഒന്നും മിണ്ടാതിരിക്കുന്നതു്?

തമ്പി:—അവിടുന്നു തീർച്ചപ്പെടുത്തുന്നതിൽ എന്താണു പറയാനുള്ളതു്.

പേ:—എന്നാൽ അങ്ങനെതന്നെ. അന്യായം ഉടനെ തയ്യാറാക്കണം. ഒന്നാംപ്രതി രാജശേഖരൻനായർ. രണ്ടാംപ്രതി കിട്ടുണ്ണിക്കുറുപ്പു്.

ഈ സമയം ആലി എന്ന മുസൽമാൻ അവിടെക്കയറിച്ചെന്നു. അയാളുടെ ആറടിപൊക്കവും, വിരിഞ്ഞ മാറും, കൊഴുത്തുതടിച്ച ശരീരവും, ജടിലിച്ചുജൃംഭിച്ചു നിൽക്കുന്ന കൃതാവും കെട്ടുതാടിയും, ചെമ്പരത്തിപ്പൂപോലെ ചുമന്ന നിറത്തിനുയോജിച്ച ചുമന്ന തലേക്കെട്ടും, വെളുത്ത ഷർട്ടും, മേഘനിറമായ മുണ്ടും കണ്ടു് അയാൾ ഒരു മാന്യനെന്നുവിചാരിച്ചു പേഷ്ക്കാർ ഉപചാരപൂർവ്വം ചോദിച്ചു. "എന്താണു മുതലാളി. ഇങ്ങോട്ടു കേറിയതു്?"

ആലി:—ഇവിടെ ആരൊ സുഖക്കേടായിക്കിടക്കുന്നു എന്നു് ഒരു പയ്യൻ പറഞ്ഞു.

തമ്പി:—മുതലാളിക്കു ചികിത്സയുണ്ടോ?
ആലി:—അല്പം തിരുമ്മറിയാം.
തമ്പി:—എന്നാൽ വരണം, രോഗികളെ നോക്കാം.
ആലി:—ഒരാളല്ലയൊ?
തമ്പി:—രണ്ടുപേരുണ്ടു്—വരണം.

ആലിയും തമ്പിയും അകത്തേയ്ക്കു കയറി. ആലി തമ്പിയേയും ചോരക്കണ്ണനേയും പരിശോധിച്ചു. അടി കൊണ്ട സ്ഥാനം അവർ തൊട്ടുകാണിച്ചതുകൊണ്ടു് ആലിക്കു കേട്ട പെട്ടെന്നു കണ്ടുപിടിക്കാൻ സാധിച്ചു. പരിശോധന കഴിഞ്ഞു് ആലി പുറത്തേയ്ക്കു പോന്നു.

പേ:—എന്താണു നോക്കിട്ടു്?
ആലി:—അടി ചെറുതെങ്കിലും നല്ല സ്ഥാനത്താണു കൊണ്ടിരിക്കുന്നതു്. പഠിച്ചവർ അടിച്ചതാണു്. കൊച്ചങ്ങത്തേയ്ക്കാണു നല്ലപോലെ പററിയതു്.
പേ:—ആകട്ടെ, ഭേദമാക്കാമോ?
ആലി:—പടച്ചോന്റെ കൃപയുണ്ടെങ്കിൽ ഇതൊക്കെ ഭേദമാകാം.
തമ്പി:—എത്ര ദിവസത്തിനകം ഭേദമാകാം?
ആലി:—അങ്ങത്തമാർ മുഷിയരുതു്. എന്റെ കാലക്ഷേപം ഇതുകൊണ്ടാണു്. മണിക്കൂർവച്ചു ഭേദപ്പെടുത്തണമെങ്കിൽ പണത്തിന്റെതുക അറിയണം.
തമ്പി:—എന്തു വേണം?
ആലി:—അതിവിടെ പറഞ്ഞാൽ മതി.
തമ്പി:—പത്തുരൂപ തരാം.
ആലി:—പത്തുമാസംകൊണ്ടു സുഖപ്പെടുത്താം.
തമ്പി:—പിന്നെ എന്തുവേണം?
ആലി:—അഞ്ഞൂറു രൂപാ തന്നാൽ ഇന്നു ഭേദപ്പെടുത്താം.
പേ:—ആകട്ടെ നൂറു രൂപ തരാം. രണ്ടു മൂന്നു ദിവസം കൊണ്ടു പൂൎണ്ണസുഖം വരുത്തിയാൽ മതി.

ആലി:—സമ്മതിച്ചു. ഉറുപ്പാ മുമ്പേർ തരണം. ഒരുമാസത്തേക്കു പുറത്തിറങ്ങുകയുമരുതു്.

തമ്പി:—പിന്നെന്തു ഭേദപ്പെടുത്തുന്നതു്?

ആലി:—തിരുമ്മിനു പത്ഥ്യമുണ്ടങ്ങുന്നേ.

തമ്പി:—ഭേദം അനക്കരുതെന്നേയുള്ളല്ലോ, കുറേശ്ശെയൊക്കെ നടക്കാൻ പാടില്ലേ.

ആലി:—അതാകാം. കാററും വെയിലും കൊള്ളരുതു്.

തമ്പി:—അതിനു വിരോധമില്ല. ഉറുപ്പ്യ സുഖക്കേടു ഭേദമാക്കിയിട്ടേ തരൂ.

ആലി:—എന്നാൽ ഞാൻ തൊടുകില്ല. ഉറുപ്പ്യ നൂറും മുമ്പേർ തരണം.

തമ്പി:—നിങ്ങൾ ഭേദപ്പെടുത്തിയില്ലെങ്കിലൊ?

ആലി:—ഭേദപ്പെടുത്തിയിട്ടു ഇവിടെനിന്നിറങ്ങുകയുള്ളൂ. പത്ഥ്യത്തിൽ പിഴച്ചാൽ ഞാൻ കാറക്കാരനല്ല.

തമ്പി:—അങ്ങനെതന്നെ.

എന്നു പറഞ്ഞു് അകത്തു കയറി ഒരു നൂറുറുപ്പ്യ നോട്ടു് എടുത്തുംകൊണ്ടുവന്നു പേഷ്കാരെ ഏല്പിച്ചു.

പേ:—ഇതാ ഉറുപ്പ്യ എന്റെ കൈയിലുണ്ടു്. തിരുമ്മു തുടങ്ങാം.

ആലി:—ഉറുപ്പാ എന്റെ കൈയ്യിൽ കിട്ടിയശേഷമേ ഞാൻ രോഗികളെ തൊടാറുള്ളൂ.

പേ:—അങ്ങനെതന്നെയാകട്ടെ. ഇതാ ഉറുപ്പ്യ. താൻ പററിച്ചാൽ ഇവിടെ നിന്നു വെറുതെ പോകുകയില്ല.

എന്നു പറഞ്ഞു പേഷ്കാർ ഉറുപ്പ്യ കൊടുത്തു. "വാക്കു വ്യത്യാസം നമ്മൾക്കില്ല" എന്നു പറഞ്ഞു ആലി നോട്ടു കൈയിൽ വാങ്ങിനോക്കി. അതൊരു കള്ള നൂറുറുപ്പ്യ നോട്ടായിരുന്നു. അതിനാൽ ആലി ആ നോട്ടു തിരികെ കൊടുത്തു പറഞ്ഞു. "അങ്ങുന്നേ, ഈ നോട്ടു് അങ്ങുന്നു തന്നതാണെന്നു് ഒന്നെഴുതിത്തരണം"

തമ്പി:—അതെന്തിനു?

ആലി:—ഞാൻ സാധു. ഞാൻ ദീനം ഭേദമാക്കിക്കഴിഞ്ഞു് ഞാൻ ഈ നോട്ടു മോഷ്ടിച്ചതാണെന്നു വല്ലവരും പറഞ്ഞാലോ? അതുകൊണ്ടു ദീനം ഭേദമാക്കിയതിനു അങ്ങുന്നു് ആലിക്കു സമ്മാനിച്ചതു് എന്നെഴുതിത്തരണം.

തമ്പി:—തനിക്കു ചികിത്സിക്കാമെങ്കിൽ ചികിത്സിക്കുക. ഇല്ലെങ്കിൽ പോകണം.

ആലി:—അതിഷ്ടംപോലെ.

പേ:—എഴുതിത്തരാമെടൊ! ഏടൊ ഒരു പേനയും മഷിയുംകൊണ്ടുവരുക.

തമ്പി:—വേണ്ടങ്ങുന്നേ.

പേ:—അതിനെന്താണെന്നേ! ഈ വർഗ്ഗക്കാർ ഒരുത്തരേയും വിശ്വസിക്കാത്തവരാണു്.

ഉടനെ പേഷ്കാർ നോട്ടിന്റെ പുറത്തു് "രാമകൃഷ്ണൻ തമ്പിയെ ചികിത്സിച്ചവകക്കു ആലിമുതലാളിക്കു സമ്മാനിച്ചതു്. പെൻഷൻഡ് പേഷ്കാർ ശങ്കുപ്പിള്ള" എന്നെഴുതിക്കൊടുത്തു. ആലി പിന്നെയും നോട്ടുനോക്കി തൃപ്തിപ്പെട്ടശേഷം മുറിക്കകത്തു കയറി രോഗികളുടെ ദേഹം ഒന്നുകൂടി പരിശോധിച്ചു് അവിടെയും ഇവിടെയും അഞ്ചാറുകൊട്ടും ഇടിയും കൊടുത്തപ്പോൾ രോഗിയുടെ ശ്വാസം നേരെവീണു. പിന്നീടു് ഒരു ചെറിയ തിരുമ്മും കഴിഞ്ഞു് ആലി പേഷ്കാരണ്ണനേയും തമ്പിയേയും പുറത്തേക്കു നടത്തിക്കൊണ്ടുവന്നു. അഞ്ചുമിനിട്ടു മുമ്പുവരെ ഒരുവശം മുഴുവൻ സ്തംഭിച്ചു കഠിനമായ വേദനയും അനുഭവിച്ചുകിടന്നിരുന്ന അവർ ഒരു വിഷമവും കൂടാതെ നടന്നുവരുന്നതു കണ്ടപ്പോൾ എല്ലാവരും അത്ഭുതപ്പെട്ടു.

ആലി:—ഇതാ സുഖക്കേടുമാറി. ഇനി ഒരുമാസം സുഖമായി തേച്ചുകുളിച്ചു നല്ല ഭക്ഷണവും കഴിച്ചു് അന

ങ്ങാതെ ഇരുന്നാൽ പൂൎണ്ണസുഖമാകും പത്ഥ്യത്തിൽ പിഴയ്ക്കരുതു്.

പേ:—ആലിമുതലാളി മഹാസമൎത്ഥൻ പത്ഥ്യം കഴിഞ്ഞു ഒരു നല്ല സമ്മാനം കൂടിത്തരാം.

ആലി:—അതു് അങ്ങത്തെ മയവു്.

പേ:—എവിടെയാണു താമസം.

ആലി:—ചാലയിൽ 201-ാം നമ്പ്ര വീട്ടിൽ.

പേ:—ശരി കൂടക്കൂടെ വന്നന്വേഷിക്കണം.

ആലി:—അങ്ങനെതന്നെ. ഇനി ഞാൻ പോകട്ടെ.

എന്നു പറഞ്ഞു ആലി പോയി. അയാൾ ഇറങ്ങിയ ഉടൻ തമ്പി പേഷ്കാരെ അകത്തു കൂട്ടിക്കൊണ്ടുപോയി അതു കള്ളനോട്ടാണെന്നും ഒരാൾ ചെറുതെ സമ്മാനിച്ചതാണെന്നും ഉള്ള വിവരം പറഞ്ഞു. പേഷ്കാർ മുഴുമുഴെ വിയൎത്തു. ഉടനെ ആ മുസൽമാനെ വരുത്തി വേറെ നോട്ടുകെട്ടുന്നില്ലെങ്കിൽ എല്ലാവരും കുടുങ്ങുമെന്നു പേഷ്കാർ പറഞ്ഞു. കാൎയ്യം പരസ്യമാക്കാൻ നിവൃത്തിയുമില്ല. അതിനാൽ കേശവൻതമ്പിതന്നെ ആലിയെ അന്വേഷിച്ചു പുറപ്പെട്ടു. വഴിക്കെങ്ങും ആലിയെ കണ്ടില്ല. വളരെ വിഷമിച്ചു 201-ാം നമ്പർ വീടു കണ്ടുപിടിച്ചു അവിടെക്കയറി അന്വേഷിച്ചതിൽ ആലി താമസിക്കുന്നതവിടെയാണെന്നു മനസ്സിലായി. പക്ഷേ ആളും അവിടെയില്ല. എപ്പോൾ വരുമെന്നും എവിടെപ്പോയിഎന്നും എവിടെ പോകുമെന്നും ആൎക്കും നിശ്ചയവുമില്ല. തമ്പി ചുററിത്തിരിഞ്ഞു നിരാശനായി പേഷ്കാരുടെ അടുത്തു വന്നു. ഉടനെ പേഷ്കാർ അവിടെ നിന്നിരുന്ന ചട്ടമ്പികളിൽ ചിലരെ വിളിച്ചു് ഉടനെ എവിടെച്ചെന്നെങ്കിലും ആലിയെ പിടിച്ചുകൊണ്ടുവരണം എന്നു് ഏൎപ്പാടു ചെയ്തയച്ചു. ആലി നേരെ പൂജപ്പുരെചെന്നു വൈദ്യനോടു വിവരം പറഞ്ഞു. നോട്ടു സൂക്ഷിച്ചുകൊള്ളണമെന്നും തിരി

കെ കൊടുക്കരുതെന്നും വൃദ്ധൻ ആജ്ഞാപിച്ചു. അന്നു മുഴുവൻ ആരെയും കാണാതെ ആഫീസിൽ ഒളിച്ചു കഴിച്ചുകൂട്ടി.

പേഷ്ക്കാരും തമ്പിയും കൂടി ഇരുന്നിരുന്നു വിഷമിച്ചു. മണി നാലായി. അപ്പോൾ അറക്കളത്തു രാഘവക്കുറുപ്പും കാരിക്കര വലിയപണിക്കരും കൂടി അവിടെ കയറിച്ചെന്നു. പേഷ്ക്കാൎക്ക് അവരെ പരിചയമില്ലായിരുന്നു. രാഘവക്കുറുപ്പിനെ കണ്ടപ്പോൾ കേശവൻതമ്പിയും രാമകൃഷ്ണൻതമ്പിയും കൂടി ഒരേ ശ്വാസത്തിൽ എന്താ വിശേഷം എന്നു ചോദിച്ചു.

രാഘ:—വിശേഷമൊന്നുമില്ല ഒരുമിച്ചു പോകാമെന്നു വിചാരിച്ചു വെറുതെ പോന്നു.

രാമ. ത:—(പേഷ്ക്കാരോടായി)ഇവർ ഞങ്ങളുടെ ബന്ധുക്കളാണ്. ഇദ്ദേഹം മിസ്റ്റർ രാഘവക്കുറുപ്പു ബി. എ. ഇദ്ദേഹം കാരിക്കര കൃഷ്ണപ്പണിക്കരവർകൾ. കുറുപ്പിന്റെ അച്ഛൻ. രണ്ടുപേരും ഞങ്ങളുടെ കരയിലെ പ്രമാണികൾ.

പേ:—പരിചയപ്പെട്ടതു വളരെ സന്തോഷമായി.

രാ. ത:—(പേഷ്ക്കാരെ ചൂണ്ടിക്കൊണ്ടു)ഇദ്ദേഹം പെൻഷൻഡ് പേഷ്ക്കാർ ശങ്കരപ്പിള്ള അങ്ങുന്നാണ്.

ആ പേഷ്ക്കാർ ശബ്ദം കേട്ടപ്പോൾ കാരിക്കര കൃഷ്ണപ്പണിക്കർ ഒന്നൊതുങ്ങി പേഷ്ക്കാരെ വണങ്ങി.

രാഘ കുറു:—കേശവൻതമ്പിയെ ചൂണ്ടിക്കൊണ്ടു ഇദ്ദേഹം രാമകൃഷ്ണൻതമ്പിയുടെ അച്ഛനാണ്.

കൃ. പ:—ഓഹോ ഞാനറിയും. കണ്ടിട്ടുവളരെക്കാലമായി. അതുകൊണ്ടു എന്നെ അറിയുകയില്ല.

കേ. ത:—ഞാനുമറിയും. (പേഷ്ക്കാരോടായിട്ടു) കെട്ടോ അങ്ങുന്നേ, ആ നാടുഭരിക്കുന്നതു ഇദ്ദേഹമാണ്. കണ്ടാലതൊന്നും തോന്നുകില്ല.

കൃ. പ:—അങ്ങുന്നെന്തെങ്കിലും പറയാമല്ലൊ.

കേ. ത:—അല്ലാ ഞാനറിയാത്ത ആളാണൊ. ആകട്ടെ അച്ഛനും മകനും കൂടി ഇപ്പോൾ ഇങ്ങോട്ടു പുറപ്പെടാൻ കാരണമെന്തു്. വെറുതെ വരുകയില്ല. നിശ്ചയം തന്നെ.

കൃ. പ:—അവിടെയൊരു കിഴവനും അമ്മയുമുണ്ടായിരുന്നല്ലൊ. അവർ തമ്പിയുടെ സംബന്ധത്തിനു വിരോധികളാണു്. അവർ ഇങ്ങോട്ടു പോന്നിട്ടുണ്ടു്. പോരരുതെന്നു കിട്ടുപിള്ളയും എല്ലാവരും വിരോധിച്ചു. അതു വകവയ്ക്കാതെ അവർ പോന്നു. അപകടം വല്ലതും ഉണ്ടായെങ്കിലൊ എന്നു ഭയന്നു ഞങ്ങൾ പോന്നതാണു്. നിവൃത്തിയുണ്ടെങ്കിൽ അവരെ ഒന്നപമാനിക്കണമെന്നും വല്ല കേസ്സിലും കുടുക്കണമെന്നും ഉദ്ദേശ്യമുണ്ടു്.

വേ:—എന്നാൽ അവരുടെ പ്രേരണയാൽ ആ ചെറുക്കൻ ഇവരെ അടിച്ചു എന്നാക്കിക്കളയാം കേസ്സു്. ചെന്നു വഴക്കമായിക്കൊള്ളട്ടെ.

രാ. ക:—ആരെ അടിച്ചു.

കേ. ത:—അവിടെ താമസിച്ചിരുന്ന ആ ചെറുക്കൻ രാമകൃഷ്ണനെ അടിച്ചു.

രാ. ക:—ആരു രാജശേഖരനൊ.

കേ. ത:—അതെ.

രാ. ക:—അവൻ ഇവിടെയുണ്ടൊ?

കേ. ത:—ഉണ്ടു്.

രാ. ക:—എന്നിട്ടു അവൻ തമ്പിയെ അടിച്ചിട്ടു തമ്പി അടികൊണ്ടൊ,

വേ:—പിന്നല്ലാതെ. അവൻ മർമ്മവിദ്യ പഠിച്ചവനാണു്.

രാ. ക:—ശരി നമുക്കെല്ലാവരേയും കേസ്സിൽ കുടുക്കാം. ഇന്നു തന്നെ അന്യായം തയ്യാറാക്കണം.

വേ:—ഒരന്യായം തയ്യാറായിക്കഴിഞ്ഞു. അതു വേണ്ടെന്നു വച്ചേക്കാം.

ഉടനെ പേഷ്കാർ വക്കീലിനെ വിളിച്ചു അന്യായത്തിന്റെ സ്വരൂപമെല്ലാം പറഞ്ഞുകൊടുത്തു. മണി അഞ്ചായി. അയച്ചിരുന്ന ആളുകളെല്ലാം ഓരോരുത്തരായി വെറുതെ മടങ്ങി എത്തിയതല്ലാതെ ആലിയെ കണ്ടില്ല. പേഷ്കാരുടെ പരിഭ്രമം കലശലായി. ഇനിയും അവിടെത്താമസിക്കുവാൻ നിവൃത്തിയില്ലാത്തതുകൊണ്ട് അന്യായം തയ്യാറായാലുടനെ തന്നെ കാണിക്കണമെന്നു പറഞ്ഞു പേഷ്കാർ സ്വഭവനത്തിലേക്കു തിരിച്ചു.

വക്കീൽ രാമൻപിള്ള ആദ്യ അന്യായം എഴുതിയതു തന്നെ മൂന്നു മണിക്കൂർകൊണ്ടാണ്. അതിനാൽ അതിനേക്കാൾ വലുതായ ഒരന്യായം എഴുതുവാൻ അദ്ദേഹത്തിന് എത്ര സമയം വേണമെന്നു പറയാനില്ലല്ലോ. അന്ന് അന്യായം എഴുതിത്തീരുകയില്ലെന്നും പിറേറദിവസം രാവിലെ എഴുതി അസൽപ്പെടുത്തിക്കൊണ്ടു വന്നുകൊള്ളാമെന്നും പറഞ്ഞു രാമൻപിള്ള വക്കീൽ ആറുമണി ആയപ്പോൾ പിരിഞ്ഞു. എന്തു ജോലിയുണ്ടായിരുന്നാലും രാമൻപിള്ള വക്കീൽ ആറുമണിയായാൽ പിന്നെ ഒരു വീട്ടിലും ഇരിക്കാറില്ല. ആറുമണി മുതൽ എട്ടുമണിവരെ അദ്ദേഹത്തിന്റെ സഞ്ചാരം ചാരായഷാപ്പുകളുടെ മുമ്പിൽക്കൂടിയായിരിക്കും. ഒരു മൂന്നു ഷാപ്പിലെ ചാരായത്തിന്റെ എരിവറിയാതെ ഒരു രാത്രിപോലും നമ്മുടെ വക്കീൽ ഉറങ്ങിയിട്ടില്ല. പല അവസരങ്ങളിലും അദ്ദേഹത്തിന്റെ ഉറക്കം റോഡരികിൽ ആയിട്ടുണ്ട്. ചിലപ്പോൾ ചില ചെറ്റക്കുടിലുകളിൽ വല്ല സ്ത്രീകളേയും കണ്ടു കയറി, വല്ലവരുടെയും അടിയും കൊണ്ടു, വല്ല തിണ്ണകളിലും വീണുറങ്ങാറുണ്ട്. എന്തായാലും നേരം വെളിച്ചമായാൽ വക്കീൽ ആൾ വീരനാണ്. ക്രിമിനൽക്കേസു പിടിക്കാറുള്ളു. ലാപരിചയം നമ്മുടെ വക്കീലിനു ലവലേശമില്ല. പക്ഷെ നല്ല തെളിഞ്ഞ ബുദ്ധിയും, എതിരാളിയെ കൊഞ്ഞനം കാണിച്ചും അധിക്ഷേപിച്ചും അടക്കുന്ന ഒരു വീണത്ത

രവും, കോർട്ടിനേയും ലോകത്തേയും ലക്ഷ്യമാക്കാത്ത ഒരു പൈശാചികധീരതയും, അസംബന്ധമായാലും സുബന്ധമായാലും കേട്ടതിനുത്തരം അറുത്തുമുറിച്ചതുപോലെ പറയുന്ന ഒരു മുട്ടാളത്തരവും ഉള്ളതുകൊണ്ടു് ഒരുതരം ക്രിമിനൽ കേസുകളിലെല്ലാം രാമൻപിള്ളവക്കീൽ ചിലപ്പോൾ വിജയി ആകാറുണ്ടു്. മജിസ്ട്രേട്ടന്മാർ പലരും ലാ പരിചയമില്ലാത്ത റവന്യൂഉദ്യോഗസ്ഥന്മാരാകകൊണ്ടു് രാമൻപിള്ളയുടെ തട്ടിപ്പിൽ മയങ്ങിപ്പോവുകയും ചെയ്യേക്കാം. രാമൻപിള്ളയ്ക്കു കേസിനു ന്യായമുണ്ടോ സത്യമുണ്ടോ എന്നനോട്ടം അശേഷമില്ല. ഏതുകേസായാലും പിടിച്ചു വാദിക്കും. വക്കീലന്മാർ മനസ്സാക്ഷിയുള്ളവർ ആയിരിക്കണമെന്നില്ലെന്നും, അവരെക്കൊണ്ടതു സാധിക്കയില്ലെന്നും രാമൻപിള്ളവക്കീൽ പ്രമാണമായി പറയാറുള്ളതാണു്. ഒരു നല്ല കേസിന്റെ അന്യായം തയ്യാറാക്കുവാൻ രാമൻപിള്ള പ്രാപ്തനല്ല. അതിനു സാമർത്ഥ്യമുള്ള ഒരു ഗുമസ്തനെ അദ്ദേഹം കൈവശപ്പെടുത്തിയിട്ടുള്ളതുകൊണ്ടു് അക്കഥ ആരും അറിയാറില്ല. വിശേഷിച്ചും രാമൻപിള്ളയുടെ കക്ഷികളും മല്ലാവന്മാരും ഒരുതരം ആഭാസന്മാരാകകൊണ്ടു് അദ്ദേഹത്തിന്റെ യോഗ്യതയുടെ വിലയറിയത്തക്ക നൈപുണ്യം അവർക്കുണ്ടായിരുന്നുമില്ല. ഈ കേസിന്റെ അന്യായം തയ്യാറാക്കുവാൻ തനിക്കു ശേഷിയില്ലെന്നു കണ്ടതുകൊണ്ടുമാണു വക്കീൽ പോയതു്.

വക്കീൽപോയികഴിഞ്ഞയുടൻ രാഘവക്കുറുപ്പു് അകത്തുകയറി മേനാകക്കുട്ടിയുടെ അടുക്കൽ തനിക്കും അച്ഛനും കൂടി ഭക്ഷണം വേണമെന്നു പറഞ്ഞു രണ്ടുരൂപ ആ സ്ത്രീയെ ഏല്പിച്ചു. സ്ത്രീ രൂപ വാങ്ങിയപ്പോൾ പ്രണയമധുരമായ ഒരു ചെറിയപ്രഹരം അവളുടെ കപോലത്തിൽ രാഘവക്കുറുപ്പു് ഏൽപ്പിക്കാതെയും ഇരുന്നില്ല. അതിനു ശേഷം കുറുപ്പു പുറത്തുവന്നു തമ്പിയുമായി അല്പം രഹസ്യഭാഷണം ചെയ്തു പുറത്തേക്കിറങ്ങി.

രാഘവക്കുറുപ്പു മെട്രിക്കുലേഷൻ ക്ലാസ്സ് മുതൽ പഠിച്ചതു തിരുവനന്തപുരത്തായിരുന്നു. അതുകൊണ്ടു് ആ പട്ടണത്തിൽ കുറുപ്പിനു നല്ല പരിചയവും വളരെ പരിചയക്കാരും ഉണ്ടായിരുന്നു. കുറുപ്പിനെ അറിയാത്തവരായി തിരുവനന്തപുരത്തു് അധികംപേരുണ്ടായിരുന്നില്ല. എന്തെന്നാൽ സാധാരണവിദ്യാൎത്ഥികളുടെ മട്ടിലായിരുന്നില്ല കുറുപ്പിന്റെ നഗരജീവിതം. വീട്ടിൽനിന്നും അമ്മാവനോടു് ഓരോ കൊല്ലവും പുസ്തകങ്ങൾക്കെന്നു പറഞ്ഞു ക്ലാസിലെ വിഷയവിവരപ്പട്ടികയ്ക്കുകൂടി പണം വാങ്ങിക്കൊണ്ടിരുന്ന കുറുപ്പിനു് ഒരു ചിത്തുകടലാസുപോലും സ്വന്തമായുണ്ടായിരുന്നില്ല. കോട്ടു്, ഷർട്ടു്, മുണ്ടു മുതലായവയ്ക്കു മാസംതോറുമാണു കുറുപ്പു പണം വാങ്ങിയിരുന്നതു്. എങ്കിലും ഒരു തോർത്തുപോലും അയാൾക്കു സ്വന്തമായുണ്ടായിരുന്നില്ല. ഭക്ഷണശാലകളിൽ ഒരു നേരത്തെ ഭക്ഷണത്തിനു് അഞ്ചണയാണെന്നു് അമ്മാവൻ വിചാരിച്ചറിഞ്ഞിട്ടുള്ള അറകളുള്ള വലിയ കുറുപ്പിനോടു രണ്ടുനേരത്തെ ഭക്ഷണത്തിനും രണ്ടുനേരത്തെ കാപ്പിക്കും ദിവസം ഒരു രൂപ വേണമെന്നും അങ്ങനെ പ്രതിമാസം മുപ്പതുരൂ. ഭക്ഷണത്തിനു കൊടുക്കണമെന്നും കണക്കു പറഞ്ഞു പണം വരുത്തിയിട്ടുണ്ടു്. എങ്കിലും ഒരു ചക്രംപോലും ഊണിന്റെ വകയ്ക്കോ കാപ്പികുടിവകയ്ക്കോ കുറുപ്പു ചെലവാക്കിയിട്ടില്ല. ഇതൊന്നും കൂടാതെ കുറുപ്പു് എങ്ങനെയാണു തിരുവനന്തപുരത്തു കഴിച്ചിരുന്നതെന്നു വല്ലവരും സംശയിക്കുന്നുണ്ടായിരിക്കാം. അതു വളരെ സമർത്ഥമായ ഒരു സമ്പ്രദായത്തിലാണു്. തിരുവനന്തപുരത്തു് നിരവധി ഭക്ഷണശാലകളും ഭക്ഷണം തയ്യാറാക്കിക്കൊടുക്കുന്ന വിടുതികളും ഉണ്ടു്. ഒന്നും രണ്ടുംമാസം ഒരു കാശുംകൊടുക്കാതെ എവിടെയും ഉണ്ണുവാൻ ഒരു മതിപ്പിക്കാനൊക്കെ സാധിക്കും. പണം ഇന്നുവരും നാളെവരും എന്നെല്ലാം അവധി പറഞ്ഞാൽ വിദ്യാൎത്ഥികളാകകൊണ്ടു് ആരും അവിശ്വ

സിക്കയില്ല. ഊണിനുമുമ്പെ കരുപ്പിന്റെ അടുക്കൽ പണം ചോദിക്കാൻ പാടില്ല. ഉണ്ടുകൊണ്ടിരിക്കുമ്പോഴും പാടില്ല. വിശന്നുവരുമ്പോൾ പണംപണം എന്നു പറയുന്നതു് ആഭാസത്തരം, ഉണ്ടുകൊണ്ടിരിക്കുമ്പോൾ പറയുന്നതു് അപമര്യാദയും ആണെന്നാണു് കരുപ്പിന്റെ പ്രമാണം. ഊണുകഴിഞ്ഞാൽപിന്നെ കരുപ്പിനെ മഷിയിട്ടു നോക്കിയാലും കാണുകയുമില്ല. തീരെ വിഷമിച്ചു് ആരെങ്കിലും കരുപ്പിനോടു വിരോധിച്ചിട്ടുള്ള അവസരങ്ങളിലെങ്ങാനും പണം ചോദിച്ചുപോയാൽ അന്നു കോപിച്ചു ചോറും വലിച്ചെറിഞ്ഞു്, അല്ലെങ്കിലുണ്ണാതെ, 'പണം വാങ്ങിക്കിൻ, ഒററക്കാശു ഞാൻ തരുകില്ല' എന്നട്ടഹസിച്ചിറങ്ങിപ്പോകയും ചെയ്യും. ഇങ്ങനെ ഒരിടത്തുനിന്നു് ഊണുമാറിയാൽ ഒരാഴ്ചയോളം വിദ്യാർത്ഥികൾ ഒരുമിച്ചു താമസിക്കുന്ന സ്ഥലങ്ങളിൽ അവിടവിടെയായി ഉണ്ടുകഴിച്ചുകൂട്ടും. അതു കഴിഞ്ഞു വേറൊരിടത്തു് ഊണു തുടങ്ങും. അവിടെനിന്നും ഈ വിധം പിണങ്ങിപ്പിരിയും. ഇങ്ങനെ ഉണ്ടും പിണങ്ങിയും കഴിച്ചിട്ടുള്ളതല്ലാതെ കരുപ്പാർക്കും ഒററക്കാശുപോലും ആ വകയ്ക്കു കൊടുത്തിട്ടില്ല. ഒരു കോട്ടു കരുപ്പിനുണ്ടു്. അതു തയ്പിച്ചിട്ടു് അഞ്ചെട്ടുകൊല്ലമായി. ഇതുവരെ മാറിയിട്ടില്ല. അതു് ഒരു വിധം നല്ല തുണികൊണ്ടുള്ളതായിരുന്നതിനാൽ ഒട്ടും ചീത്തയായിട്ടുമില്ല. അതിനാൽ മുണ്ടും ഷർട്ടും മാത്രമേ കരുപ്പിനു മാറേണ്ടതായ ആവശ്യമുള്ളു. ഒന്നും രണ്ടും ആഴ്ച കൂടുമ്പോൾ ഏതെങ്കിലും ഒരു വിദ്യാർത്ഥിസദനത്തിൽ ചെന്നു് ആരുടെയെങ്കിലും ഒരലക്കിയമുണ്ടും ഷർട്ടുംവാങ്ങി തന്റെ കയ്യിലിരിക്കുന്നതു് അവിടെയിട്ടേക്കും. മുഷിഞ്ഞതിനുപകരം വെളുത്തതുകൊടുത്തു എന്ന നഷ്ടമേ ആ വിദ്യാർത്ഥികൾക്കുള്ളു. കരുപ്പിനു് ഈ വിദ്യകൊണ്ടു കരുപ്പിന്റെ വസ്ത്രധാരണം ഭംഗിയായി കഴിയും. ചിലപ്പോൾ കോട്ടും കടം വാങ്ങാറില്ലെന്നില്ല. കരുപ്പിന്റെ കിടപ്പും വായനയും ഏതെങ്കിലും വിദ്യാർത്ഥികളുടെ

കൂട്ടത്തിലായിരിക്കും. അതുകൊണ്ടു പുസ്തകവും വാങ്ങാതെ കഴിയും. അത്യാവശ്യമുള്ളതും അസുലഭവും ആയുള്ള പുസ്തകങ്ങൾ ആരോടെങ്കിലും നോക്കാൻ വാങ്ങിയാൽ പിന്നെ തിരിച്ചുകൊടുക്കാറു പതിവുമില്ല. ഇങ്ങനെയുള്ള ആൾ പഠിത്തത്തിൽ എങ്ങനെയാണെന്ന് ആരെങ്കിലും സംശയിക്കുന്നുണ്ടെങ്കിൽ അതിലും ചില വിശേഷങ്ങൾ ഉണ്ടെന്നു പറയേണ്ടിയിരിക്കുന്നു. കുറുപ്പു ബുദ്ധിമാനാണ്. പക്ഷെ പഠിക്കയില്ല. ഏതു പരീക്ഷയ്ക്കും പുസ്തകംനോക്കിയെഴുതിയും അടുത്തിരിക്കുന്നവരുടെ ഉത്തരക്കടലാസ് വാങ്ങി പകൎത്തിയും സംശയമുള്ള ചോദ്യങ്ങളുടെ ഉത്തരം നേരത്തെ എഴുതിക്കൊണ്ടു ചെന്നു പകൎത്തിയും ആണു കുറുപ്പ് എല്ലാ പരീക്ഷകളിലും ജയിച്ചിട്ടുള്ളതു്. ഗവൎമ്മെൻറുകളുടെയും കലാശാലക്കാരുടെയും ഏൎപ്പാടുകളുടെ വിശേഷത്താലും ചോദ്യക്കടലാസുകളുടെ നിൎമ്മാതാക്കളുടെയും വിചാരണക്കാരുടെയും സ്വജനദാക്ഷിണ്യത്താലും മിക്ക ചോദ്യങ്ങളും നേരത്തെതന്നെ പുറത്തുവരാറുണ്ടല്ലൊ. അവയുടെ തിരഞ്ഞെടുപ്പിൽ കുറുപ്പിൻെറ യോഗമൊ യുക്തിയൊ വളരെ ഫലിക്കാറുണ്ടു്. അങ്ങനെ കുറുപ്പു പരീക്ഷകളും ഒരുതരംപാസായി.

ഏകദേശം നൂറുരൂപ കുറുപ്പു പ്രതിമാസം വീട്ടിൽനിന്നും വരുത്താറുണ്ടെങ്കിലും അതെല്ലാം ദാസീഗൃഹങ്ങളിലും ചാരായഷാപ്പുകളിലും ചിലവഴിക്കുകയാണു പതിവ്. ആ സ്ഥലങ്ങളിൽവച്ചാണു തൻെറ സ്വദേശിയായ രാമകൃഷ്ണൻതമ്പിയെ കുറുപ്പു പരിചയപ്പെട്ടു സ്നേഹിക്കാനിടയായിട്ടുള്ളതും. ഇപ്പോൾ കുറുപ്പിൻെറ കൈയ്യിൽ കുറെ പണമുണ്ടു്. അതു കിട്ടുപിള്ളയെ കളിപ്പിച്ചു വാങ്ങിയിട്ടുള്ളതാണു്. ആ വിവരം അയാൾ തൻെറ അച്ഛനെപ്പോലും അറിയിച്ചിട്ടില്ല. പണിക്കർ പാപ്പരാകകൊണ്ടു മകൻെറ ചെലവിലും ആവശ്യപ്രകാരവും വൃദ്ധനോടുള്ള

വൈരാഗ്യംകൊണ്ടും പുറപ്പെട്ട എന്നേയുള്ളൂ. ആ പണം ചെലവാക്കാനുള്ള പിടപിടപ്പുകൊണ്ടാണ കറുപ്പു തന്റെ കേളിരംഗത്തിലേക്കിറങ്ങിയിരിക്കുന്നതു്.

---

## അദ്ധ്യായം ൧൭

### ദുഷ്കൃതിയുടെ കാഠിന്യം

പേഷ്കാർ ശങ്കരപ്പിള്ള സ്വഭവനത്തിലെത്തിയതു പല തരത്തിലുള്ള ചിന്തകളോടുകൂടിയാണ്. ഒന്നാമതു കിട്ടുണ്ണിക്കറുപ്പിനെയും രാജശേഖരൻനായരെയും കുടുക്കുവാൻ ഒരു മാർഗ്ഗം കിട്ടിയല്ലൊ എന്ന സന്തോഷമാണ പേഷ്കാർക്കുണ്ടായതു്. തന്റെ മകനും മതിലകത്തു രാമകൃഷ്ണൻതമ്പിയും വാദികളായിട്ടുള്ള കേസു കറുപ്പ് എത്ര പ്രബലനായാലും അത്ര നിസ്സാരമാകയില്ല എന്നു പേഷ്കാർക്ക നിശ്ചയമുണ്ടായിരുന്നു. കറുപ്പാകട്ടെ രാജനാകട്ടെ യാതൊരു ദ്രോഹവും പേഷ്കാരോടു ചെയ്തിട്ടില്ലെങ്കിലും വിവാഹാലോചനയ്ക്കു ശേഷം പേഷ്ക്കാർക്ക അവരെ കണ്ടുകൂടാതായിട്ടുണ്ട്. അതിനാൽ അവരെ അകപ്പെടുത്തുവാൻ എന്തു വേണമെങ്കിലും ചെലവിട്ടുകളയാം എന്നുപോലും അദ്ദേഹം തീർച്ചപ്പെടുത്തി. അതെപ്പററി ഓർത്തോർത്തു പേഷ്ക്കാർ സന്തോഷിച്ചെങ്കിലും കള്ളനോട്ടിന്റെ കഥയും അതു മൂലമുള്ള ഭയവും പേഷ്ക്കാരുടെ ഹൃദയത്തെ പിടപ്പിച്ചുകൊണ്ടിരുന്നു. ഏറിവന്നാൽ കേശവൻതമ്പിയുടെ തലയിൽ നോട്ടു കേസ് തള്ളിവിടണം എന്നും അദ്ദേഹം തീർച്ചപ്പെടുത്താതിരുന്നില്ല. എന്നാൽ അതിലും ഒരു വിഷമമുണ്ട്. കനകമംഗലത്തു കിട്ടുപിള്ളയുടെ കൈവശം ൨൫ കൊല്ലം മുമ്പ് ഒരു പതിനയ്യായിരം

രൂപ അദ്ദേഹത്തിൻെറ ജ്യേഷ്ഠൻ നിലനിത്തിയിട്ടുണ്ടെന്നും ആ പണം ഇപ്പോൾ മൎയ്യാദ പലിശയ്ക്കു് ഒരു ലക്ഷത്തിൽ പരം രൂപ ആയിട്ടുണ്ടെന്നും അതിൽ അവകാശം രാമകൃഷ്ണൻതമ്പിക്കാണെന്നും പേഷ്ക്കാർ കേശവൻതമ്പിയിൽ നിന്നും ധരിച്ചിട്ടുണ്ടു്. രാമകൃഷ്ണൻതമ്പി വിവാഹം കഴിച്ചാൽ അതിനേക്കാൾ വലുതായ ഒരു സ്വത്തു തമ്പിയുടെ അധികാരത്തിലാകുമെന്നും അന്നു തമ്പിയുടെ പ്രത്യേകസ്വത്തു വാങ്ങി കേശവൻതമ്പിക്കു കൊടുക്കുമെന്നും അപ്പോൾ പേഷ്ക്കാർ ശങ്കരപ്പിള്ളക്കു പാപ്പരായ കേശവൻതമ്പി കൊടുക്കുവാനുള്ള നാലായിരം രൂപ പത്തുകൊല്ലത്തെ പലിശയോടുകൂടി കൊടുക്കുന്നതാണെന്നും പറഞ്ഞിട്ടുണ്ടു്. അതിനാൽ തമ്പിയുമായി മുഷിയുവാൻ പേഷ്കാൎക്കു ധൈൎയ്യമുണ്ടായിരുന്നില്ല. ലോഹ്യത്തിലിരുന്നാൽ പക്ഷെ ഒൻപതിനായിരത്തോളം രൂപയാണു പേഷ്ക്കാൎക്കു കിട്ടുന്നതു്. അദ്ദേഹം കേസിനു വേണ്ട ചെലവു ചെയ്യുകയുമാം എന്നു പറഞ്ഞതു് തമ്പിമാരെ സേവപിടിക്കുന്നതിനും കൂടിയായിരുന്നു. കൂടാതെ ഒരാഗ്രഹം കൂടി പേഷ്ക്കാൎക്കു അന്നുണ്ടാകാതിരുന്നില്ല. കനകമംഗലത്തുകാരുടെ ഒരു ബന്ധുവും ഏകദേശം അത്രയ്ക്കു സ്വത്തുള്ള ഒരു കുടുംബത്തിലെ അംഗവും കാരിക്കര പണിക്കരുടെ പുത്രനും ഒരു ബി. എ. ക്കാരനും ആയ രാഘവക്കുറുപ്പിനെ തമ്പിമാരുടെ സ്നേഹിതനായിക്കണ്ടപ്പോൾ പേഷ്ക്കാൎക്കു തൻെറ പുത്രിയുടെ ഓൎമ്മ വന്നു. കാഴ്ചയിൽ വിരൂപനെങ്കിലും കാൎയ്യത്തിൽ കൊള്ളാവുന്നവനാണല്ലോ എന്നായിരുന്നു അദ്ദേഹത്തിൻെറ സമാധാനം. കുറുപ്പിൻെറ പ്രകൃതത്തെപ്പററി പേഷ്ക്കാൎക്കു വല്ലതൊന്നും അറിഞ്ഞുകൂടാ. എങ്കിലും ബി. എ. യാണല്ലൊ എന്നദ്ദേഹം സമ്മോദിച്ചു. അതിനാലും തമ്പിമാരെ മുഷിപ്പിക്കുവാൻ പേഷ്ക്കാൎക്കു വൈമനസ്യമുണ്ടായിരുന്നു. അതുകൊണ്ടു നേട്ടം തിരികെ കിട്ടിയില്ലെങ്കിൽ വലിയ കുഴപ്പമാകുമെന്നു പേഷ്ക്കാൎക്കു

തോന്നി. ഇങ്ങനെ സന്തോഷവും സന്താപവും ഇടകലന്ന വികാരങ്ങളോടുകൂടി പേഷ്ക്കാർ മാധവീവിലാസത്തെത്തി. അപ്പോൾ തന്റെ പുത്രൻ ഭാസ്കരനെ അവിടെ കണ്ടു. പേഷ്ക്കാരെക്കണ്ടപ്പോൾ ഭാസ്കരൻ മറഞ്ഞു. എങ്കിലും അദ്ദേഹം അവനെ വിളിച്ചു. ഭാസ്കരൻ അല്പം സംഭ്രമത്തോടുകൂടി പേഷ്ക്കാരുടെ മുമ്പിലെത്തി.

ഏകദേശം ൨൫ വയസ്സു പ്രായമുള്ള ഈ യുവാവു കാഴ്ചയിൽ സുമുഖനും നല്ല അന്തസ്സുള്ളവനും ദൃഢഗാത്രനും ആണെങ്കിലും പുകവലിച്ചു അധരങ്ങൾ വാടിക്കരിഞ്ഞും, പല്ലിന്റെ ഇടകൾ കറുത്തും, ദുർവൃത്തികൾകൊണ്ടു മുഖം ശോഷിച്ചിരുണ്ടും ഇരുന്നിരുന്നു. പേഷ്ക്കാർ യുവാവിനെ നോക്കിക്കൊണ്ടു ചോദിച്ചു. "എടാ-നീ മിനിയാന്നു രാത്രിയിൽ ഒരടികലശലിൽ ഉൾപ്പെട്ടുവോ".

ഭാസ്കരൻ ഒന്നു ഞെട്ടി മുഖം വിളറി നിശ്ശബ്ദനായി നിലംനോക്കിനിന്നു.

പേ:—എന്തെടാ ഒന്നും ഉത്തരം പറയാത്തതു്?

ഭാ:—ഇല്ല.

പേ:—ഇല്ല-അധികപ്രസംഗീ. ഞാനിതൊന്നും അറിഞ്ഞില്ലെന്നൊ നിന്റെ വിചാരം? ആരെയാണു നീ അടിച്ചതു്?

രാജശേഖരൻനായർ തന്റെ അച്ഛന്റെ ഒരാപ്തമിത്രമെന്നായിരുന്നു ഭാസ്കരന്റെ വിചാരം. തലേ ദിവസം പേഷ്കാർ രാജനെ ആട്ടി അയച്ച വിവരം ഭാസ്കരൻ അറിഞ്ഞിട്ടില്ല. അതിനാൽ അയാളുടെ പേരു പറയുവാൻ ഭാസ്കരൻ ഭയപ്പെട്ടു. പോരെങ്കിൽ ആ വിവരം മുഴുവൻ അറിയിച്ചാൽ താനും അടികൊണ്ടു വീണു എന്നും തന്റെ കൂട്ടുകാർ ആരെല്ലാമായിരുന്നു എന്നും തന്റെ ഉദ്ദേശ്യം എന്തായിരുന്നു എന്നും പറയേണ്ടതായിവരും. അതു് ആപൽകരവും കൂടിയാണെന്നു ഭാസ്കരനറിയാമായിരുന്നു. അതിനാൽ അയാൾ പറഞ്ഞു.

"ഞാനൊന്നും അറിഞ്ഞില്ല"

വേ:—എടാ കള്ളംപറയാതെ. ഞാൻ എല്ലാം അറിഞ്ഞു. നീ രാജശേഖരൻനായരെ അല്ലെ അടിച്ചതു്? അയാളുടെ അടികൊണ്ടു നീ വീണില്ലെ.

ഭാ:—ഇതൊക്കെ വെറും കളവാണു്. അച്ഛനെ ആരൊ തെററിധരിപ്പിച്ചിരിക്കയാണു്. ഞാനൊന്നും അറിഞ്ഞില്ല.

വേ:—എടാ കാര്യംപറ. അയാളുടെ പേരിൽ അന്യായം കൊടുക്കാൻ ഞാൻ തമ്പിയോടു പറഞ്ഞുംവച്ചാണു പോന്നതു്. നീയും രാമകൃഷ്ണൻതമ്പിയുംകൂടി ചേൎന്നു അന്യായം കൊടുക്കണം.

ഇതു കേട്ടപ്പോൾ ഭാസ്കരനു സമാധാനമായി.

ഭാ:—അതെ ഞാൻ അയാളെ അടിച്ചു. അയാൾ ചെല്ലമ്മയെ വിവാഹം ചെയ്വാൻ ആലോചിക്കുന്നതായി ഞാനറിഞ്ഞു. അയാൾ വീട്ടിൽ കയററാൻ കൊള്ളുകില്ലാത്തവനെന്നു് എനിക്കറിയാം. അതുകൊണ്ടു ഞാൻ അവനെ അടിച്ചു. അതു കണക്കിനു പററിയിട്ടുണ്ടുതാനും. പക്ഷെ അയാൾ അടിച്ചതു് എനിക്കൊട്ടും പററിയില്ല.

വേ:—അതു് ഏതായാലും നന്നായി. അവന്റെ തല തകൎക്കേണ്ടതായിരുന്നു. അവൻ ആഭാസൻ. നാളെ അന്യായം കൊടുക്കണം.

ഭാ:—അയാളിവിടെ ഇല്ലല്ലൊ.

വേ:—ഇന്നലെ പോയിരിക്കണം. അതു ഞാനറിഞ്ഞു. അതു നമ്മുടെ കേസിനു് ഒരു നല്ല തെളിവാണു്. കറപ്പിനെക്കൂടി കേസിൽ ഉൾപ്പെടുത്തിക്കളയാം.

ഭാ:—തമ്പിക്കു നല്ലഭേദാലെ പററി.

വേ:—ഞാൻ കണ്ടു. ഞാൻ അവിടെ പോയിരുന്നു. പക്ഷെ ഒരു പട്ടാണിവന്നു. ഇപ്പോൾ തമ്പിയെ തിരുമ്മി സുഖപ്പെടുത്തി.

ഭാ:—അതു കേസിന്ന ദോഷമല്ലേ.

പേ:—പട്ടാണി സാക്ഷിപറയുമല്ലൊ.

ഭാ:—എന്നാൽ തരക്കേടില്ല. പക്ഷെ പണച്ചെലവുണ്ട്.

പേ:—അതു സാരമില്ല. ഈ കേസിന്ന വേണ്ടതു ഞാൻ ചെലവുചെയ്തുകളയാം. തമ്പിയുടെ സംബന്ധം കഴിഞ്ഞാലുടനെ നമുക്ക തരാനുള്ള പണം തരാമെന്നാണ കേശവൻതമ്പി പറഞ്ഞിരിക്കുന്നത്. സംബന്ധത്തിന് ഇനി ഒരാഴ്ചയേ ഉള്ളല്ലൊ. അതു കഴിഞ്ഞാൽ അവർ എന്തുചെയ്യുമെന്നറിയട്ടെ. അതുവരെ നമുക്കതന്നെ വേണ്ടചെലവു ചെയ്തുകളാം. ഞാൻ വക്കിൽ രാമൻപിള്ളയോട്ട അന്യായം തയാറാക്കാൻ പറഞ്ഞിട്ടുണ്ട്. നീ പോയി അതു തയാറായെങ്കിൽ ഒന്നു വാങ്ങിക്കൊണ്ടുവരണം.

ഈ ആജ്ഞകൾ കേൾക്കാത്ത താമസം ഭാസ്കരൻ വീട്ടിന്ന പുറത്തെത്തിക്കഴിഞ്ഞു. ഇവരുടെ സംഭാഷണം മുഴവൻ കേട്ടുകൊണ്ടിരുന്ന ചെല്ലമ്മ നേരെ അച്ഛൻെറ മുമ്പിലേക്കവന്നു. ചെല്ലമ്മയെക്കണ്ടപ്പോൾ അവൾ വല്ലതും കേട്ടൊ എന്തൊ എന്ന പേഷ്ക്കാർ സംഭ്രമിച്ചു ചോദിച്ചു.

"നീ എവിടെയായിരുന്നു"

ചെ:—ഞാൻ അടുത്ത മുറിയിൽ ഉണ്ടായിരുന്നു. അച്ഛൻ പറഞ്ഞതെല്ലാം ഞാൻ കേട്ടു. എന്തിനാണച്ഛാ സാധുക്കളേയും സത്സ്വഭാവികളേയും ദ്രോഹിക്കവാൻ ദുഷ്ടന്മാരുടെ കൂട്ടുപിടിക്കുന്നത്. അച്ഛൻെറ മകന്—എൻെറ സഹോദരന്—ഈമാതിരി കൂട്ടും പ്രവൃത്തിയും നല്ലതെന്നാണൊ അച്ഛൻെറ വിചാരം? അച്ഛൻെറ പേരിന്നതന്നെ ഇതു തരക്കേടല്ലേ?

പേ:—എടീ, കുഞ്ഞെ, നിനക്കെന്തറിയാം. ഇതിൽനിന്ന് എന്തെല്ലാം കാര്യങ്ങൾ സാധിക്കാനുണ്ടെന്നു നിനക്കറിയാമൊ?

ചെ:—നേരെ സാധിക്കാതെ നീചപ്രവൃത്തികൾകൊണ്ടു് എന്തു സാധിച്ചാലെന്തു്? ഇതൊക്കെ ആൎക്കു വേണ്ടിയിട്ടു്? ഈ കൂട്ടംകൂടി കുടുംബത്തിനു ദുഷ്പേരുണ്ടാക്കുന്ന മകനുവേണ്ടിയല്ലേ?

പേ:—എടീ, പെണ്ണുങ്ങൾ കാൎയ്യമില്ലാത്തതിൽ പ്രവേശിക്കരുതു്.

ചെ:—അച്ഛാ, ദൈവവിരോധം വരത്തക്കവിധം പ്രവൎത്തിക്കരുതു് എന്നച്ഛനല്ലേ എന്നെ പഠിപ്പിച്ചതു്.

പേ:—ആരെയും ഉപദ്രവിക്കാനല്ല. ചിലരെ നല്ല പാഠം പഠിപ്പിക്കണം. അത്രമാത്രം.

ഈ സമയം പേഷ്കാരുടെ ഭാൎയ്യ മാധവിഅമ്മ അവിടെ വന്നതുകൊണ്ടു പിന്നെ അവർ ഒന്നും ആ കാൎയ്യത്തെ സംബന്ധിച്ചു പറഞ്ഞില്ല. അന്നു രാത്രി ഏതുവിധമാണു പേഷ്കാർ കഴിച്ചതെന്നു പറഞ്ഞറിയിക്കാൻ വിഷമം. നോട്ടുകാരനെ കണ്ടുകിട്ടിയില്ലെന്നു് ഓരോരുത്തർ വന്നു പറഞ്ഞുകൊണ്ടിരുന്നതല്ലാതെ സമാധാനത്തിനു വഴി കിട്ടിയില്ല. അതിനാൽ ഉറങ്ങാതെ തന്നെ അദ്ദേഹം നേരം വെളുപ്പിച്ചു. നേരം വെളുത്തപ്പോൾ വക്കീൽ രാമൻപിള്ള അന്യായപ്പകൎപ്പു കൊടുത്തയച്ചതു കിട്ടി. അതു വായിച്ചപ്പോൾ പേഷ്കാൎക്കു ഒട്ടു സമാധാനം വന്നു.

കനകമംഗലത്തു കിട്ടുപിള്ളയുടെ മകൾ കമലം എന്ന കുട്ടിയെ അവിടെ വേലക്കാരനായി താമസിച്ചിരുന്നവനും അച്ഛനും അമ്മയും വീടും നാടും ഇല്ലാതെ അവിടംകൊണ്ടു കഴിച്ചിരുന്നവനും ആയ രാജശേഖരൻ എന്നു പേരായ ഒരു ചെറുക്കൻ വിവാഹം ചെയ്യാൻ ആഗ്രഹിച്ചു എന്നും അതുകാരണം കിട്ടുപിള്ള അവനെ ആട്ടി ഓടിച്ചു എന്നും, അതിനു കാരണം കിട്ടുപിള്ളയുടെ ഏകഭാഗിനേയനും കമലത്തിനെ വിവാഹം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന ആളും ആയ മതിലകത്തു രാമകൃഷ്ണൻതമ്പിയാണെ

ന്നു് ആ രാജശേഖരൻ വെറുതെ ധരിച്ചു എന്നും, അവരു ടെ സംബന്ധം 28-ാനു-ക്ക വച്ചിരിക്കുന്നതുകൊണ്ടു് അ യാൾക്കു വിരോധം പൂർവാധികം വർദ്ധിച്ചു എന്നും, കന കമംഗലത്തുനിന്നും ഇറക്കിവിട്ടശേഷം ടി രാജശേഖരനെ അവിടത്തെ വിവരങ്ങൾ അറിയിച്ചുകൊണ്ടിരുന്നതും അ വനെ ഉപദേശിച്ചുകൊണ്ടിരുന്നതും അവിടെ താമസിച്ചി രുന്ന അംബലാമ്മ എന്ന സന്യാസിനിയും അവരുടെ അ തിഥിയായ ഒരു വൃദ്ധതാപസനും ആണെന്നും, അവർ മുഖാന്തരം മണിയറബംഗ്ലാവിൽ കിട്ടുണ്ണിക്കുറുപ്പും രാജശേ ഖരൻെറ സഹായിയും കൂട്ടുകാരനും ആയി പരിണമിച്ചു എന്നും, അപ്രകാരം അംബലാമ്മയുടെയും വൃദ്ധൻെറയും ഉപദേശപ്രകാരം കിട്ടുണ്ണിക്കുറുപ്പും രാജശേഖരനും കൂടി വാദികളായ രാമകൃഷ്ണൻതമ്പിയേയും ഭാസ്കരൻനായരേയും ഒരുമിച്ചു പോകുമ്പോൾ അടിച്ചു എന്നും, ആ അടികൊ ണ്ടു് അവർ മോഹാലസ്യപ്പെട്ടു വീണുപോയി എന്നും, ആ വഴിയെപോയ രണ്ടുമൂന്നു ആളുകളാണു് അവരെ എടു ത്തു വീട്ടിലാക്കിയതെന്നും, സുഖക്കേടു ഭേദമാക്കിയതു് ഒരു പട്ടാണിയാണെന്നും, ഇപ്പോഴും അവർ തിരുമ്മി പതവൃത്തി ലിരിക്കയാണെന്നും, അന്യായമുണ്ടാകുമെന്നു ഭയന്നു 1-ാം പ്രതിയായ രാജശേഖരൻനായരും 2-ാംപ്രതിയായ കിട്ടു ണ്ണിക്കുറുപ്പും നാടുവിട്ടു പോയിരിക്കുന്നു എന്നും, മൂന്നാംപ്ര തിയായ വൃദ്ധതാപസനും നാലാംപ്രതിയായ അംബലാ മ്മയും കിട്ടുണ്ണിക്കുറുപ്പിൻെറ ഭവനത്തിൽ താമസിച്ചുവരു ന്നു എന്നും അന്യായത്തിൽ വിശദമാക്കിയിരുന്നു.

അന്യായത്തിൽ ചില തിരുത്തുകളെല്ലാംചെയ്തു പേഷ്കാർ അസൽ പെടുത്താൻ അയച്ചു. അന്നുതന്നെ അന്യായം കൊടുക്കുകയും ചെയ്തു. അന്യായം ഫയലായി കഴിഞ്ഞപ്പോൾ ചിലർ ആലിയെ പേഷ്ക്കാരുടെ അടു ക്കൽ കൂട്ടിക്കൊണ്ടുചെന്നു. അയാളെക്കണ്ടയുടൻ പേഷ്കാർ സമാധാനത്തോടുകൂടി ചോദിച്ചു.

"മുതലാളി ആ നോട്ടിനു ഒരു തരക്കേടുണ്ട്. അതിങ്ങു തരണം. വേറെ നോട്ടോ ന്താ ഉറുപ്പികയോ തരാം"

ആലി:—അങ്ങത്തെ ആ നോട്ടു എന്റെ തമ്പി ഇന്നലെ മദിരാശിക്കു കൊണ്ടുപോയല്ലൊ.

പേ:—ഉടനെ ഒരു കമ്പി അടിക്കണം. അതു ചിലവാക്കരുതെന്നു്.

ആ:—അവന്റെ മേൽവിലാസം അറിഞ്ഞുകൂട. അവൻ ചില സാമാനം വാങ്ങാൻ പോയതാണ്. അവിടെനിന്നു നേരെ ബാംബെക്കും പോകും. അതു കള്ളനോട്ടാണൊ അങ്ങത്തെ? എന്നാൽ അവൻ ചുററി. അവനെ പോലീസുകാർ പിടിക്കും.

പേ:—അതെ. എനിക്കും സംശയമുണ്ട്. അതുകൊണ്ടാണു നിങ്ങളെ ഇത്ര വളരെ അന്വേഷിച്ചതു്. കണിശമായും അവനെ പോലീസുകാർ പിടിക്കാതിരിക്കയില്ല. പിടിച്ചില്ലെങ്കിൽ അവന്റെ ഭാഗ്യം.

ആ:—അവനെ പിടിക്കയുംമററുമില്ല. അതു കണ്ടാൽ നല്ല നോട്ടാണ്. തെററിത്തെറിച്ചുപോയാൽ ഭാഗ്യം. ഏതായാലും ഇനി അവൻ വന്നാലെ എനിക്കുറക്കം വരുകയുള്ളൂ. പാവപ്പെട്ട ചെറുക്കനെ ഞാൻ ചുററിച്ചൊ എന്തൊ. ആകട്ടെ അവനെ പിടിച്ചാലും അവർഎന്തുചെയ്യും അങ്ങത്തെ?

പേ:—ജയിലിലാക്കും.

ആ:—അവനെപോയി കണ്ടുപിടിച്ചു നോട്ടു വാങ്ങുകതന്നെവേണം.

ആലി:—അതിനു എളയ അനുജനെ അയക്കാമെന്നുവച്ചാൽ പണവുമില്ലല്ലൊ.

പേ:—കറച്ചുപണം ഞങ്ങൾ തരാം.

ആലി:—അങ്ങെത്തെ അതു വലിയ ഉപകാരം. ഞാനതു തിരികെ തരുകയും ചെയ്യാം. ഒരു മുപ്പതു രൂപായില്ലാതെ മദിരാശിയിലെങ്ങനെ പോയി വരും.

"നോക്കട്ടെ" എന്നുപറഞ്ഞു പേഷ്ക്കാർ അകത്തു പോയി ഇരുപതു രൂപാ എടുത്തുകൊണ്ടുവന്നു് ആലിക്കു കൊടുത്തു. ആലി സാദരം അതുവാങ്ങി ഉടൻ തന്നെ പോകുകയും ചെയ്തു.

ആലി പോയിക്കഴിഞ്ഞപ്പോൾ രാഘവക്കുറുപ്പും കാരിക്കരെ പണിക്കരും കേശവൻതമ്പിയോടുംകൂടി മാധവീവിലാസത്തെത്തി. പേഷ്ക്കാർ അവരെ യഥോചിതം സൽക്കരിച്ചു എന്നു പറയാനില്ലല്ലോ. അതിനുശേഷം അവർ കേസിന്റെ കാര്യത്തെപ്പറ്റി വേണ്ട ആലോചനകൾ എല്ലാം കഴിച്ചു. പിന്നീടു കാരിക്കരെ പണിക്കർ പറഞ്ഞു.

"എനിക്കീ കേസ്സിലൊന്നും വലിയവിശ്വാസമില്ല. അടിക്കടിയാണുത്തരം. ഏതായാലും നാം കേസ്സുകൊടുത്തു കഴിഞ്ഞില്ലേ. ഇനി നമുക്കു് ആ വൃദ്ധനിട്ടു കുറെകൊടുത്താലെന്തു്. അയാളാണു മഹാതെമ്മാടി"

തമ്പി:—അതൊട്ടും തരക്കേടില്ലാത്ത ആലോചനയാണു്.

പേ:—കൊടുത്താൽ കൊള്ളും. പക്ഷേ നമുക്കതുവേണോ എന്നേയുള്ളൂ.

പ:—കേസിന്റെകാര്യം തീർച്ചയില്ല. ആ പട്ടാണി നമുക്കു അനുകൂലമോ എന്തോ. അവർ പിടിച്ചു കളഞ്ഞാൽ എന്തുചെയ്യും. കരുപ്പുള്ളതുകൊണ്ടു കക്ഷി ബലമുള്ളതാണെന്നു വിചാരിക്കണം.

പേ:—പട്ടാണിയെ ഒരു കടുക്കിൽ അകപ്പെടുത്തിയിരിക്കയാണു്. അവൻ വല്ലരെ ഭയന്നിരിക്കുന്നു.

പ:—അതു സാരമില്ല, സമയത്തു മാറിയാലോ.

പേ:—എന്നാൽ കേസു പോകും.

പ:—അതുകൊണ്ടു അയാൾക്കിട്ടു രണ്ടുകൊടുത്തുവിടുകയാണു് നന്നു്.

ഭോ:—എന്നാൽ അങ്ങനെ ആകട്ടെ. അതിനു് ആരാണുള്ളതു്.

രാ: ക:—ആൾ ഞാനുണ്ടാക്കികൊള്ളാം. ഇന്നെങ്കിൽ ഇന്നു്.

തമ്പി:—അല്ല, വേണമെന്നുവച്ചാൽ പിന്നെ താമസിച്ചിട്ടെന്തുകാര്യം? നമുക്കു രണ്ടു ദിവസം കഴിഞ്ഞാൽ പോകേണ്ടയോ?

ഭോ:—അതു വാസ്തവമാണു്. എന്നാൽ ഇന്നുതന്നെയാകട്ടെ. പക്ഷെ കിട്ടുണ്ണിക്കുറുപ്പിന്റെ സങ്കേതമാണെന്നോൎത്തുകൊള്ളണം.

'അതു സാരമില്ല' എന്നു പറഞ്ഞുംകൊണ്ടു രാഘവക്കുറുപ്പു വേഗത്തിൽ വൃദ്ധനെ 'സൽക്കരിക്കു'ന്നതിനു വേണ്ടതെല്ലാം ഒരുക്കുവാൻ യാത്രയായി. മററുള്ളവർ കുറേനേരംകൂടി ഇരുന്നുസംഭാഷണം കഴിച്ചുശേഷം പിരിഞ്ഞു.

എന്നാൽ രാഘവക്കുറുപ്പിന്റെ ശ്രമം ഒട്ടും ഫലിച്ചില്ല. കിട്ടുണ്ണിക്കുറുപ്പു മുതൽപേരെ പ്രതിയാക്കി ഭാസ്കരൻനായരും തമ്പിയും അന്യായംകൊടുത്തിരിക്കുന്നു എന്ന വാൎത്ത കാട്ടുതീപോലെ നഗരം മുഴുവൻ പരന്നു. അതു കാരണം തമ്പിയോടും ഭാസ്കരൻനായരോടും പലൎക്കും വിരോധമുണ്ടാവുകയാണു ചെയ്തതു്. എന്തെന്നാൽ തമ്പിയും ഭാസ്കരൻനായരും ആഭാസന്മാരെന്നും കിട്ടുണ്ണിക്കുറുപ്പു ചില അലോഹ്യങ്ങളിൽ കുടുങ്ങിയിട്ടുണ്ടെങ്കിലും പരമയോഗ്യനും ഉദാരനിധിയും ആയ ഒരു കുബേരനെന്നും സുപ്രസിദ്ധമാണു്. വിശേഷിച്ചും കിട്ടുണ്ണിക്കുറുപ്പിന്റെ കൈയിൽനിന്നും പണംവാങ്ങി കഴിച്ചിട്ടില്ലാത്ത ഉദ്യോഗസ്ഥന്മാർ തിരുവനന്തപുരത്തുണ്ടായിരുന്നില്ല. അതിനാൽ ആ വൎഗ്ഗ

ക്കാർ മുഴവൻ തമ്പിയുടെ കൂട്ടകാരനായ രാഘവക്കുറപ്പി പ്പിനെ അധിക്ഷേപിച്ചതല്ലാതെ, എത്ര പണം കൊടുക്കാ മെന്നു പറഞ്ഞിട്ടും കിട്ടുണ്ണിക്കുറപ്പിൻെറ മംഗ്ലാവിൽ താമ സിക്കുന്ന അതിഥിയെ തീണ്ടുവാൻപോലും ആരും തയ്യാ റായില്ല. അതിനാൽ ആ ശ്രമത്തിൽ കുറപ്പു മുട്ടിത്തിരി ഞ്ഞതേയുള്ളു.

---

## അദ്ധ്യായം ൨൪.

---

### ഒരു മഹാസ്ഥാപനം

ഈ സമയം മഹിളാമന്ദിരത്തിലേയും മണിയറബം ഗ്ലാവിലേയും അതിഥികൾ എന്തു ചെയ്യുന്നു എന്നറിവാൻ വായനക്കാർ ആഗ്രഹിക്കുന്നുണ്ടായിരിക്കാം. അമ്പലാമ്മ രാജചിന്തയിൽ വ്യാകുലയും വൃദ്ധൻ ബഹുകാര്യചിന്തയിൽ വ്യാപൃതനും ആണെങ്കിലും അവരുടെ കൂട്ടത്തിൽ ശുദ്ധ മനസ്സനായ അറക്കുളത്തു കുറുപ്പുണ്ടായിരുന്നതിനാൽ തിരു വനന്തപുരം നഗരം കാണ്മാൻ അവർ ചുററിയടിക്കേണ്ടി വന്നു. അന്നുച്ചയ്ക്കു ഊണും കഴിഞ്ഞു വൃദ്ധനും കുറപ്പും കൂടി കിട്ടുണ്ണിക്കുറപ്പിൻെറ ഫീററൻവണ്ടിയിൽ മഹിളാ മന്ദിരത്തിലെത്തി. അപ്പോൾ ആ മന്ദിരം ഊർജ്ജിതമായ പ്രവൎത്തനത്തിൽ ഇരിക്കുന്ന അവസരമായിരുന്നു. മന്ദി രാധിപയുടേയും രണ്ടു ദിവസംകൊണ്ടു വീട്ടുകാരിയായി ത്തീൎന്ന അമ്പലാമ്മയുടേയും അകമ്പടിയിൽ വൃദ്ധനും കുറ പ്പും ആ സ്ഥലമെല്ലാം നടന്നുകണ്ടു. മന്ദിരത്തിൻെറ ഒരു ഭാഗം ഇംഗ്ലീഷ് വിദ്യാലയമാണു്. ആറാം ഫാറംവരെ അവിടെ പഠിപ്പിക്കുന്നുണ്ടു്. പക്ഷെ തിരുവിതാംകൂർ ഗവന്മെൻറിൽനിന്നും നിശ്ചയിച്ചിട്ടുള്ള പാഠപദ്ധതിയല്ല അവിടെ അംഗീകരിക്കുന്നതു്. ഇംഗ്ലീഷ്, മലയാളം, കണ

കൾ, ഭൂമിശാസ്ത്രം, ചരിത്രം തുടങ്ങിയ പാഠപദ്ധതികൾ കൂടാതെ ആരോഗ്യരക്ഷ, ശിശുപരിചരണം, പാചകവിദ്യ, ഗൃഹഭരണം, തയ്യൽ, റേന്തനെയ്ത്തു, നെയ്ത്തു, നൂൽനൂല്പ്, മലക്കറികൃഷി, പൂച്ചെടികൃഷി, കുട്ട വട്ടി പായ് ഉണ്ടാക്കൽ, മുതലായ വിഷയങ്ങളിലെല്ലാം ഓരോ സെററു വിദ്യാർത്ഥിനികൾ അഭ്യാസം ചെയ്തുകൊണ്ടിരുന്നു. കൂടാതെ സംഗീതം ചിത്രമെഴുത്തു എന്നീ രണ്ടു കലകളും അവിടെ പ്രത്യേകം പഠിപ്പിച്ചിരുന്നു. പക്ഷെ എല്ലാത്തിനും ഒരു ഭാരതീയത്വമാണുണ്ടായിരുന്നതു്. അല്ലാതെ ആംഗല പ്രസ്ഥാനത്തിൽ ഹൈന്ദവവനിതകളെ അവിടെ അഭ്യസിപ്പിക്കയും മററും ചെയ്തിരുന്നില്ല. അവിടെനിന്നു പഠിച്ചിറങ്ങുന്ന ഒരു കുട്ടിക്കു ഏതു ഭവനത്തേയും ഭരിക്കുന്നതിനും, ഏത്ര വിനീതമായും മിതമായും ജീവിക്കുന്നതിനും, ഏതു രോഗത്തിലും ആളുകളെ ശുശ്രൂഷിക്കുന്നതിനും ഒരു വീട്ടിലേക്കാവശ്യമുള്ള വസ്തുക്കൾ, കുട്ട, വട്ടി, പായ്, മലക്കറി, പൂക്കൾ മുതലായവ എല്ലാം തന്നെത്താൻ ഉണ്ടാക്കുന്നതിനും വിഷമംകൂടാതെ സാധിക്കുമായിരുന്നു. അതിഥികൾ ഈ അദ്ധ്യാപനരീതി കണ്ടു വളരെ സന്തോഷിച്ചു.

അതിനടുത്തു് ഒരു മലയാളവിദ്യാലയമായിരുന്നു. അവിടെയും ചെറുതരം ഉത്സാഹപ്രദമായ കൈത്തൊഴിലുകൾ കുട്ടികളെ വിശേഷാലായി അഭ്യസിപ്പിച്ചിരുന്നു. അതിനെ തുടർന്നു മേൽപറഞ്ഞ വ്യവസായങ്ങളിൽ വിദ്യാർത്ഥിനികൾക്കു പരിശീലനം കൊടുക്കുന്നതിനുള്ള നൂൽനൂല്പുശാല, നെയ്ത്തുശാല, തയ്യൽശാല, ശിശുപരിചരണാലയം, കുട്ട വട്ടി പാ നെയ്ത്തുശാല മുതലായവയായിരുന്നു. മന്ദിരത്തിൽ അവർ കണ്ട ഒരു വലിയ സംഗതി അവിടെ വേലക്കാർ ആരുമില്ലെന്നുള്ളതാണു്. ഓരോ ക്ലാസ്സുകാരുടെയും പാചകവിദ്യാപരിശീലനം മന്ദിരവാസികളുടെ ആഹാരം തയ്യാർചെയ്യുന്നു. വിദ്യാർത്ഥിനികളുടെ

നെല്ലുകുത്തുപുര അവിടത്തേക്കാവശ്യമുള്ള അരി തയ്യാറാക്കി കൊടുക്കുന്നു. ഈവിധം സമർത്ഥമായി സംഘടിപ്പിച്ചു ഭരിക്കപ്പെടുന്ന ഈ മഹനീയമന്ദിരത്തിന് വേണ്ട നെല്ലും പഞ്ഞിയും ഉണ്ടാക്കിക്കൊടുക്കുവാൻ ആളില്ലാതായല്ലോ എന്നു വൃദ്ധൻ വ്യസനിച്ചു പൊട്ടിപ്പറഞ്ഞുപോയി.

മന്ദി:—എല്ലാം ക്രമേണ ഉണ്ടായിക്കൊള്ളും. അവിടുത്തെപ്പോലുള്ള വിശിഷ്ടന്മാരുടെ അനുഗ്രഹംകൊണ്ടാണ ഇത്രയും സാധിച്ചതുതന്നെ.

വൃ:—ഈ കിട്ടുണ്ണിക്കുറുപ്പു എന്തുകൊണ്ട് ഇവിടുത്തേക്കാവശ്യമുള്ള നെല്ലു കിട്ടത്തക്ക ഒരു നിലം മന്ദിരത്തിനു വിട്ടുതന്നിട്ടില്ല?

മന്ദി:—അദ്ദേഹം അതല്ല അതിനപ്പുറവും തരുന്ന ഒരു മഹാനാണ്. പക്ഷെ ഞങ്ങളുടെ പരിശ്രമവാശി എത്രയുണ്ടെന്ന് അദ്ദേഹം പരീക്ഷിക്കയായിരിക്കാം. എന്തെങ്കിലും ഇതിനേക്കാൾ മഹത്തരമായ ഒരു സ്ഥാപനം അദ്ദേഹം കെട്ടിപ്പുലർത്തുന്നുണ്ട്.

വൃ:—അതെന്താണ്?

മന്ദി:—അദ്ദേഹം പല സാധുസ്ത്രീജനാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ട്.

വൃ:—അതായത്?

മന്ദി:—സ്ത്രീകൾ അവരുടെ അന്തസ്സും മാനവും കെടുക്കത്തക്കവിധമുള്ള പ്രവൃത്തികളിൽ പ്രവേശിക്കുന്നതു അദ്ദേഹത്തിന് ഇഷ്ടമില്ല. അതിനാൽ ഇവിടങ്ങളിൽ നെല്ലുവാങ്ങി കുത്തി അരികൊടുത്തു കമ്പോളങ്ങൾതോറും അലയുന്നവരും, അടിച്ചുവാരിയും പാത്രം തേച്ചും ഉപജീവിക്കുന്നതിനായി അന്യജാതിക്കാരുടെ ഭവനങ്ങളിലും അമ്പലങ്ങളിലും കിടന്നു നരകിക്കുന്നവരും ആയ സ്ത്രീകളെ എല്ലാം പിടിച്ചുകൂട്ടി അവർക്കു സ്വാതന്ത്ര്യമായ ജോലിയും ചിലവി

ന്നുള്ള ആദായവും കൊടുക്കന്നതിനുള്ള ഒരു വഴി കണ്ടുപിടിച്ച് അദ്ദേഹം പ്രവൎത്തിക്കയാണ്. ഏകദേശം ഒരു ലക്ഷംരൂപ ഇപ്പോൾ അദ്ദേഹം അതിനു ചിലവിട്ടുകഴിഞ്ഞു.

വൃ:—എന്നിട്ട എന്നോട അദ്ദേഹം ഒന്നും പറഞ്ഞില്ലല്ലോ.

മന്ദി:—താൻ പ്രവൎത്തിക്കുന്നതു മറ്റൊരാളെ അറിയിക്കുന്ന ഒരു മനുഷ്യനല്ല അദ്ദേഹം. ആരുമില്ല ഏകനായിട്ടാണു ഈ വലിയഭാരം നിൎവഹിക്കുന്നത്.

വൃ:—എന്താണു അദ്ദേഹം അതിലേയ്ക്കു പ്രവൎത്തിക്കുന്നത്?

മന്ദി:—അതു വളരെ വിശേഷമാണ്. ഒന്നാമതു പത്തിരുപതു സ്ഥലങ്ങളിലായി ഓരോ സഹകരണസംഘം ഉണ്ടാക്കി. അതൊന്നും രജിസ്റ്റർ ചെയ്തിട്ടില്ല. അതുകൊണ്ടാണു സഹകരണസംഘം എന്ന പേരുപയോഗിച്ചിരിക്കുന്നത്. ആ സംഘങ്ങളിൽ അതാതു സ്ഥലങ്ങളിൽ നിന്നു വീട്ടുവേലയ്ക്കായും കുണ്ടോളത്തിലേയ്ക്കായും പോകുന്ന സ്ത്രീകളെ ആസകലം അംഗങ്ങളാക്കി. ആദ്യമായി ഒരു മാസം അവൎക്കു കിട്ടുന്ന ആദായം ആ സംഘത്തിൽ നിന്നും അവൎക്കു നേരത്തെ കൊടുത്തു വീട്ടിൽ പോയിരിക്കുവാൻ പറഞ്ഞു. പിന്നീട് നെല്ലുകുത്തി ജീവിക്കുന്നവൎക്കെല്ലാം ആ സംഘങ്ങൾ ദിവസവും അവരവരുടെ വീട്ടിൽ നെല്ലു കൊണ്ടുപോയി അളന്നുകൊടുക്കും. അരി അളന്നു വാങ്ങിക്കൊണ്ടു പോരും. വേണമെങ്കിൽ ഉമിയും തവിടും സംഘങ്ങൾ തന്നെ വാങ്ങിക്കൊള്ളും. സംഘങ്ങൾ പല സ്ഥലങ്ങളിലായി കച്ചവടം ചെയ്തും കച്ചവടക്കാൎക്കു കൊടുത്തും അതെല്ലാം വിററഴിക്കുന്നു. ഇങ്ങനെ സ്ത്രീകൾക്കു വീട്ടിൽ തന്നെ ജോലിയും ആദാ

യവും കൊടുത്തു ഈ പട്ടണത്തിലെ നെല്ലരിക്കച്ചവടത്തിന്റെ പ്രധാന കേന്ദ്രങ്ങളായിട്ടാണു് ഇപ്പോൾ ഈ സഹകരണസംഘങ്ങൾ തീൎന്നിരിക്കുന്നതു്. ഇതോടുകൂടി പല വീട്ടുകാൎക്കും മലക്കറിവിത്തുകൾ, പഞ്ഞിക്കുരു, പൂച്ചെടികൾ മുതലായവ എല്ലാം വിതരണം ചെയ്തു അവരെക്കൊണ്ടു ചെറുകൃഷികൾ ചെയ്യിച്ചു ആ കൃഷിയുടെ ഫലങ്ങൾ ഈ സംഘങ്ങൾ തന്നെ വാങ്ങി പിറകു് അവൎക്കു പണം കൊടുത്തു തുടങ്ങി. ഇവിടുത്തേക്കാവശ്യമുള്ള പഞ്ഞി മുഴുവൻ ഈ സംഘങ്ങളാണു തരുന്നതു്. ഈയിടെ സംഘങ്ങൾ വേറൊരു പരിഷ്കാരം കൂടി ആരംഭിച്ചിട്ടുണ്ടു്. ഓരോ വീട്ടിലും അവർ നൂൽചക്രങ്ങൾ പ്രചരിപ്പിച്ചുതുടങ്ങി. അതിനാൽ പഞ്ഞി ഇപ്പോൾ അധികം പുറത്തു കൊടുക്കുന്നില്ല. എല്ലാം നൂലായിട്ടാണു പുറത്തു വിടുന്നതു്. നെല്ലു കുത്തുകാർ പലരും പഞ്ഞികൃഷിയിലും മലക്കറികൃഷിയിലും ഏൎപ്പെട്ടുതുടങ്ങി. വളരെ താമസിയാതെ നെല്ലുകുത്തു നിശ്ശേഷം നിന്നുപോയേക്കുമോ എന്നു പോലും അദ്ദേഹം സംശയിക്കുന്നുണ്ടു്. ചെറുകൃഷികളിലും നെയ്ത്തിലും സ്ത്രീകൾ അത്യുത്സാഹം പ്രദൎശിപ്പിച്ചു തുടങ്ങി. പരമാൎത്ഥത്തിൽ കൂടുതൽ ആനന്ദവും അവയ്ക്കുണ്ടല്ലോ.

വൃ:—അപ്പോൾ അമ്മാ. ഇവിടെ നായർ സ്ത്രീകൾ ഇപ്പോൾ കമ്പോളങ്ങളിലും വീട്ടുവേലയ്ക്കും പോകുന്നില്ലെന്നോ?

മന്ദി:—മിക്കവാറും സ്ത്രീകൾ പോക്കുനിൎത്തി. ഇനിയും കുറെ ശേഷിച്ചിട്ടുണ്ടു്. അവരൊക്കെ മറ്റോരോ പ്രലോഭനങ്ങൾക്കടിമപ്പെട്ടവരാണു്. അവരെയും അദ്ദേഹം പിടിച്ചുതുടങ്ങി.

വൃ:—അപ്പോൾ കൊട്ടാരത്തിലെ അച്ചിമാരോ.

മന്ത്രി:—അത്യാവശ്യത്തിനുള്ള പരിചാരികമാർ മാത്രമേ ഇപ്പോൾ കൊട്ടാരങ്ങളിലുള്ളു! അവരെക്കൂടി പിന്തിരിക്കണമെന്നു പലരും നിർബന്ധിച്ചെങ്കിലും അതു പാടില്ല എന്നു അദ്ദേഹം വിലക്കിക്കളഞ്ഞു. എന്നാൽ ആ അച്ചിമാർക്കു ഇപ്പോൾ പതിനഞ്ചും ഇരുപതും രൂപാവീതം ശമ്പളം കൊടുത്തുതുടങ്ങി.

വൃ:—കോവിലിലും കച്ചേരികളിലും പരിചാരകത്വം ഇപ്പോൾ ആർക്കാണു്?

മന്ത്രി:—കച്ചേരികളിലെല്ലാം പുരുഷന്മാർ തന്നെ. കോവിലുകളിൽ അവിടങ്ങളിലെ അനുഭവക്കാരായ ആളുകൾ തന്നെ അകവും പുറവും അടിച്ചുവാരുന്നു.

വൃ:—അല്ലാ അപ്പോൾ കിട്ടുണ്ണി കുറുപ്പു് അസാദ്ധ്യവേല ചെയ്തല്ലോ.

മന്ത്രി:—അദ്ദേഹം പലപ്പോഴായി ലക്ഷക്കണക്കോളം രൂപ ഈ സംഘങ്ങളിൽ മുടക്കിയിട്ടുണ്ടു്. ഇപ്പോൾ എല്ലാ സംഘങ്ങളിലും കൂടി ഏകദേശം ൧൦ ലക്ഷം രൂപ [illegible] മൂലധനമായിട്ടുണ്ടെന്നാണു പറയുന്നതു്. ഇന്നും അതു രജിസ്റ്റർ ചെയ്തിട്ടില്ല. രജിസ്റ്റർ ചെയ്യണമെന്നു അദ്ദേഹത്തോടു ഗവർമ്മെന്റു അപേക്ഷിച്ചുകൊണ്ടിരിക്കയാണു്.

വൃ:—ഭംഗിയായി. അപ്പോൾ കുറുപ്പു വലിയ കച്ചവടക്കാരനാണിപ്പോൾ അല്ലേ?

മന്ത്രി:—കച്ചവടക്കാരനോ! തിരുവനന്തപുരത്തെ നെല്ലു, അരി, മലക്കറിസാമാനം, പാൽ, തൈരു, [illegible], പൂവു്, വസ്ത്രം, പരുത്തി, നൂൽ, ഈ സാധനങ്ങളുടെ വ്യാപാരം മുഴുവൻ നിയന്ത്രിക്കുന്നതു ഈ സംഘങ്ങളാണു്. പക്ഷെ അദ്ദേഹം ഇതിലൊന്നും ശ്രദ്ധിക്കയും ഇടപെടുകയും ചെയ്യുന്നില്ല. എല്ലാം അദ്ദേ

ഹത്തിന്റെ ആജ്ഞാനുസാരം മററാരോരുത്തർ പ്രവർത്തിക്കയാണു്. അദ്ദേഹം പഴയ അലഞ്ഞ ജീവിതംതന്നെ നയിക്കുന്നു.

അംബ:—ആരാണിദ്ദേഹം?

വൃ:—ഈ മഹാനുമൊരുമിച്ചാണു രാജൻ മദിരാശിക്കു പോയിരിക്കുന്നതു.

കരു:—പേരെങ്കിൽ എന്റെ ഒരകന്ന അനുജനുമാണു്. ഞങ്ങൾ പുലവാലായ്മക്കാരാണെന്നേയുള്ളു. ഞാൻ കണ്ടിട്ടു വളരെക്കാലമായി. അയാൾ അങ്ങോട്ടും വരാറില്ല. ഞാനിങ്ങോട്ടുമില്ല.

വൃ:—നമുക്കു ആ സ്ഥലങ്ങളൊക്കെ ഒന്നു കാണണം.

അതിനുശേഷം അവർ നാലുപേരുംകൂടി കിട്ടുണ്ണി കുറുപ്പിന്റെ വണ്ടിയിൽ തന്നെ കയറി തിരിച്ചു. പല കേന്ദ്രങ്ങൾ സന്ദർശിച്ചു് അവർ ഒടുവിൽ ചെന്തിട്ട സമീപമുള്ള സഹകരണ മന്ദിരത്തിലെത്തി. ആ സ്ഥലം കണ്ടപ്പോൾ അംബലാമ്മയുടെ മുഖം രക്തശൂന്യമായി. വൃദ്ധൻ ഈ ഭാവഭേദം സൂക്ഷിക്കാതിരുന്നില്ല. അവർ വണ്ടിയിൽ നിന്നിറങ്ങി മന്ദിരത്തിലേയ്ക്കു പ്രവേശിച്ചു.

അംബ:—ഇതു ഞാൻ കണ്ടിട്ടുണ്ടു്. പക്ഷെ ഈ മന്ദിരം ഇത്ര വിസ്തൃതമായ ഒരു സമുദായസേവനത്തിന്റെ കേന്ദ്രസ്ഥാപനമാണെന്നു ഇപ്പോഴാണു മനസ്സിലാക്കുന്നതു്.

മന്ദിരത്തിന്റെ മുൻവശം സ്തംഭങ്ങൾ പണികഴിപ്പിച്ചു് അവയിൽ എന്തോ എഴുതിയിരുന്നു.

അംബ:—ഞാൻ കണ്ടപ്പോൾ ഈ സ്തംഭങ്ങളുണ്ടായിരുന്നില്ല.

മന്ദി:—അതിയിടെ പണികഴിപ്പിച്ചതാണു്.

വൃ:—എന്താണു എഴുതിയിരിക്കുന്നതു് വായിച്ചുനോക്കാം.

ന്നാമത്തേതിൽ ഇപ്രകാരം കാണുന്നു. "അജ്ഞാത നാമാവായ ഒരു മഹിളാരത്നം ഒരുപിടി രത്നം ഈ സ്ഥാപനത്തിനു ദാനംചെയ്തു. അതു വിററതിൽ ഒന്നരലക്ഷം രൂപകിട്ടി. ആ പുണ്യവനിതയുടെ ദീർഘായുരാരോഗ്യങ്ങൾക്കായി സകലരും പ്രാൎത്ഥിക്കുവിൻ" അതിൻെറ അടിയിൽ ഒരു വഞ്ചി വച്ചിട്ടുണ്ടു്. ആ വഞ്ചിയുടെ മുകളിൽ ഇപ്രകാരം എഴുതിയിരിക്കുന്നു.

"നിങ്ങൾ ഒന്നുകിൽ ധൎമ്മം വാങ്ങുവിൻ. ഇല്ലെങ്കിൽ കൊടുക്കുവിൻ. ഈ വഞ്ചിയിൽ നാലുകാശെങ്കിലും ഇടുവാൻ നിവൃത്തിയില്ലാത്തവരായി ആരെങ്കിലും ഈ വഴി കടക്കുന്നുണ്ടെങ്കിൽ അവൎക്കു ഈ സ്തംഭം ആരെ സ്മരിപ്പിക്കുന്നുവൊ ആ മഹിളാരത്നം കുറഞ്ഞപക്ഷം നാലുകാശെങ്കിലും പ്രതിദിനം കൊടുക്കുവാൻ ഒരുക്കമുണ്ടു്. അകത്തു ചോദിക്കുക."

കുറുപ്പു് ഇതു വായിച്ചു തീൎന്ന ഉടൻ, "സ്വാമി ഞാൻ പറഞ്ഞില്ലെ. പണം എടുക്കാഞ്ഞതിൻെറ തരക്കേടു ഇപ്പോൾ അനുഭവമായില്ലെ"

വൃ:—കുറുപ്പിനു് എത്ര പണം വേണം.

കുറു:—ഒരു പത്തുരൂപയെങ്കിലും. എങ്ങനെ ഇവിടെ ഇടാതിരിക്കാം.

ഉടനെ വൃദ്ധൻ തന്റെ സഞ്ചിയിൽനിന്നും ഒരു പത്തു രൂപാനോട്ടെടുത്തു കുറുപ്പിനു കൊടുത്തു. കുറുപ്പതു് അതിൽ ഇട്ടതൊഴുതു് അടുത്തതിലേക്കു നടന്നു. അതിൽ ഇപ്രകാരം എഴുതിയിരുന്നു.

"ബംബെയിൽനിന്നും ഒരു കോടീശ്വരൻ പേരൊന്നും പുറത്തറിയിക്കരുതെന്നുള്ള നിൎബന്ധശാസനയോടുകൂടി ഈ സംഘത്തിൽ ചേൎന്നു ഇതിൻെറ ദൃഷ്ടാന്തരിച്ചു പ്രവൎത്തിക്കുന്ന ഓരോ അംഗത്തിനും പ്രതിമാസം ഒരു രൂപ

വീതം സമ്മാനം കൊടുക്കുന്നതിനായി മൂന്നുലക്ഷം രൂപ ഈ സ്ഥാപനത്തെ ഏല്പിച്ചിട്ടുണ്ടു്. ആ വിശുദ്ധാത്മാവിൻെറ ശ്രേയസ്സിനായി സകലരും ജഗദീശ്വരനെ പ്രാത്ഥിക്കുവിൻ."

അതിൻെറ അടിയിൽ ഒരു വഞ്ചിവച്ചിട്ടുണ്ടു്. ആ വഞ്ചിയുടെ മുകളിലായി മുൻസ്തംഭത്തിലെന്നപോലെ ഒരു ലിഖിതമുണ്ടു്. അതു വായിച്ചപ്പോഴും കുറുപ്പു വൃദ്ധനെ നോക്കി. ഉടനെ വൃദ്ധൻ ഒരു പത്തുരൂപനോട്ടുകൂടി കുറുപ്പിനു കൊടുത്തു. കുറുപ്പതു ആ വഞ്ചിയിൽ ഇട്ടശേഷം തൊഴുതു് അടുത്തതിലേക്കു നടന്നു. അതിൽ ഇപ്രകാരം ഒരു ലിഖിതം കാണുന്നു.

"അരണിവിളാകമെന്ന ഈ മന്ദിരത്തിൻെറ ഉടമസ്ഥയായ അമ്മുക്കുട്ടി അമ്മയുടെ സ്മാരകമായി പണിയിച്ചിരിക്കുന്ന സ്തംഭമാണിതു്. ആ മഹിളാമണിയെപ്പററി എന്തെങ്കിലും വിവരങ്ങൾ അറിയാവുന്നവർ അകത്തു പറഞ്ഞാൽ അവക്കു ശരിയായ സമ്മാനം കിട്ടും. ആ മഹതിയുടെ നാമധേയത്തിൽ ആരു യാചിക്കുന്നവരായാലും അവക്കു ഒരു നേരത്തെ ഭക്ഷണത്തിനുള്ള അരിയും സാമാനവും അകത്തുകിട്ടും."

അവിടെ വഞ്ചിയില്ല. ഇതു വായിച്ചുകഴിഞ്ഞപ്പോൾ അംബലാമ്മ കേവലം അസ്വസ്ഥചിത്തയായി വൃദ്ധനെ നോക്കി. വൃദ്ധൻ നയനങ്ങൾകൊണ്ടുള്ള ചില സംജ്ഞകളാൽ ആ സന്യാസിനിയെ സമാധാനപ്പെടുത്തി. എങ്കിലും ആ മഹതി വിഷണ്ണവദനയായി പരിണമിച്ചു.

കുറുപ്പു:—സ്വാമി ഇങ്ങനെ ചെല്ലുന്നവൎക്കൊക്കെ ഭക്ഷണച്ചിലവും ധൎമ്മവും ഒക്കെ കൊടുക്കുമെന്നു പറഞ്ഞാൽ അതിനുതന്നെ എന്തു ചിലവുവരും?

മന്ദി:—ഇപ്പോൾ നാം തന്നെ ഇവിടെവന്നു. ഇരുപതു രൂപ ഇവിടെ നിക്ഷേപിച്ചു ഇതുപോലെ കൊടുക്കുന്നവരും വളരെയുണ്ടു്. കൂടാതെ വെറും ധൎമ്മ

ക്കാർ ഇവിടെ വരികയില്ല. യാചകന്മാരെ മുഴുവൻ പിടിച്ചു വേല എടുപ്പിക്കുന്നതാണെന്നാണു കറുപ്പുസ്ഥാപനത്തിന്റെ നിശ്ചയം. അതിനാൽ യാചനത്തൊഴിലാക്കി നടക്കുന്നവർ ഇവിടെ വരികയില്ല. വന്നാൽ അവർക്കും കൊടുക്കും. ചിലവു ചെയ്യുന്നതിൽ കൂടുതൽ ആണു് ഇവിടെ നിന്നുള്ള വരവു്. പ്രതിവർഷം ഈ രണ്ടു സ്ഥാപനങ്ങളിൽ നിന്നു നാലായിരം രൂപ ആദായമുണ്ടു്.

കറു:—അത്ര വളരെ ആളുകൾ ഇവിടെ വരാറുണ്ടോ?

മന്ദി:—ഇതിലെ അംഗങ്ങൾതന്നെ അവർക്കു കിട്ടുന്ന ആദായത്തിൽനിന്നു് രൂപാക്കൊല്ലംപ്രതി ഇവിടെ ഇട്ടുംവച്ചേ പോകയുള്ളൂ. അതുകൊണ്ടു ഇപ്പോൾ സ്വത്തു് ഈ സമാജത്തിനു പന്തിരണ്ടു ലക്ഷം രൂപ ആയിട്ടുണ്ടു്.

വൃ:—ഇതാണു യഥാർത്ഥമായ ധർമ്മദാനം. കിട്ടുണ്ണിക്കറുപ്പു് ആൾ വീരനാണു്.

കറു:—ഇതൊന്നും ഈ അമ്മുക്കുട്ടിഅമ്മ.

മന്ദി:—അതാർക്കും അറിഞ്ഞുകൂടാ. കറുപ്പുസ്ഥാനത്തിനുമാത്രമേ ഈ മൂന്നു സ്ഥാപനങ്ങളുടെയും രഹസ്യം അറിയുവാൻ പാടുള്ളൂ.

പിന്നീടു അവർ മഠത്തിനകത്തു പ്രവേശിച്ചു. വലിയ പാണ്ടികശാലകൾ നെല്ലും അരിയും നിറഞ്ഞു കിടക്കുന്നു എന്നല്ലാതെ അവിടെ മറ്റൊന്നുമില്ല. കിട്ടുണ്ണിക്കറുപ്പിന്റെ അപാരമായ സംഘടനാവൈഭവത്തെയും ധാർമ്മികബുദ്ധിയേയും പറ്റി പ്രശംസിച്ചുകൊണ്ടു അവർ അവിടം വിട്ടു.

# അദ്ധ്യായം ൨൯

## മറെറാരു വിവാഹാലോചന

പിറെറ ദിവസം രാവിലെ പേഷ്കാരുടെ ഭവനത്തിൽ കേശവൻതമ്പിയും കാരിക്കര പണിക്കരും രാഘവക്കുറുപ്പും സമ്മേളിച്ചു. മണിയറ ബംഗ്ലാവിൽ പോകുവാൻ ചട്ടമ്പികൾക്കുള്ള ഭയത്തെപ്പററി പറഞ്ഞു രാഘവക്കുറുപ്പു തനിക്കുപററിയ പരാജയത്തെ അറിയിച്ചു. കൂടാതെ ആലി എന്ന മുസൽമാനെ ആ വൃദ്ധയോഗിയുടെ സമീപത്തു കണ്ടു എന്നും അവന്റെ ഉസ്താദുമായുള്ള രൂപസാദൃശ്യംകൊണ്ടു് അവൻ വൃദ്ധന്റെ ആളാണെന്നു തീർച്ചയാണെന്നും അതാണു അവനും മർമ്മവിദ്യാപടുവായതെന്നും കുറുപ്പു പറഞ്ഞു; ആലി എന്ന മുസൽമാനെ വൃദ്ധൻ പിടിച്ചിരിക്കുന്നു എന്നറിഞ്ഞപ്പോൾ പേഷ്കാരുടെ ഹൃദയത്തിൽ ഒരു തീകത്തി.

പേ:—അയ്യോ അപ്പോൾ അവൻ നമുക്കനുകൂലമായിരിക്കയില്ലല്ലോ.

രാ-കു:—അതിൽ യാതൊരു സംശയവുമില്ല.

പേ:—ഇനി എന്തുചെയ്യും? നമ്മുടെ കേസും പൊടിഞ്ഞു. നോട്ടു് അവന്റെ കയ്യിൽ വച്ചുംകൊണ്ടു അവൻ നമ്മെ പററിക്കുന്നതാണോ?

പ:—എനിക്കതിൽ വളരെ സംശയമുണ്ടു്. അവൻ നോട്ടിന്റെ പുറത്തു എഴുതി വാങ്ങിച്ചതുതന്നെ കള്ളനോട്ടെന്നറിഞ്ഞിട്ടായിരിക്കണം.

പേ:—എന്നാൽ പററി. എല്ലാം കുടുങ്ങി.

പ:—അതിനെന്തങ്ങുന്നേ, അങ്ങനെ കൊടുത്തതല്ലെന്നു പറയണം. അങ്ങേരുതന്നെ കള്ളനോട്ടടിപ്പിച്ചിട്ടതാണെന്നു വാദിച്ചാലെന്തു്. രാമകൃഷ്ണൻതമ്പിയെ ചികിത്സി

ച്ചതിന്നു് അങ്ങുന്നു പണം കൊടുക്കാൻ എന്തൊരു ബന്ധം.

ത:— അതു സാമൎത്ഥ്യമാണു്. പോകാൻ പറയണം. നോട്ടു പുറത്തെടുത്താൽ അവൻ ജയിലിൽ. അവൻ പറഞ്ഞാൽ നമ്മളെത്തന്നെ പിടിക്കാൻ എത്ര പോലീസുകാർ വരും. അങ്ങുന്നു പോകാൻ പറയണം. അവനു പിന്നെയും രൂപാ കൊടുത്തതു മണ്ടത്തരമായി. എഴുതി കൊടുക്കരുതെന്നു ഞാൻ അപ്പോഴേ പറഞ്ഞു. അതുപോകട്ടെ. അവൻ അതു പുറത്തെടുക്കുകയില്ല. എന്തായാലും നമുക്കു നാളെ മാവേലിക്കരെയ്ക്കു പോകണം.

പേ:— ഞാനെന്തിനു വരുന്നു?

തമ്പി:— അതല്ല അങ്ങുന്നുകൂടി വരണം

പേ:— എന്നാൽ പോകാം, നാളെ എപ്പോഴാം പോകണം?

രാ: കൃ:— നാലുമണിക്കുള്ള വണ്ടിക്കു പോകണം.

പേ:— രാമകൃഷ്ണൻതമ്പിയ്ക്കു സുഖക്കേടൊന്നുമില്ലയോ?

രാ: കൃ: പൂൎണ്ണസുഖമായി.

പിന്നീടു പേഷ്കാർ കേശവൻതമ്പിയെ അകത്തുവിളിച്ചുകൊണ്ടുപോയി രാഘവക്കുറുപ്പിനെക്കൊണ്ടു തന്റെ മകളെ സംബന്ധം ചെയ്യിച്ചാലെന്തു് എന്നാലോചിച്ചു. തമ്പിക്കു ഈ ആലോചന വളരെ രസിച്ചു. അതിനാൽ തമ്പി ഉടൻതന്നെ കാരിക്കാരെ പണിക്കരെക്കൂടി വിളിച്ചുകൊണ്ടു വന്നു പേഷ്കാരുടെ അഭിമതത്തെ അറിയിച്ചു. ഒരു പേഷ്കാരുടെ മകളെ തന്റെ പുത്രൻ വിവാഹം കഴിക്കുക എന്നുള്ളതു് അതിഭാഗ്യമായ ഒരവസ്ഥയായിട്ടാണു പണിക്കർ വിചാരിച്ചിട്ടുള്ളതു്. അതിനാൽ പണിക്കൎക്കു ഈ ആലോചന വളരെ വളരെ സന്തോഷകരമായിരുന്നു. "അവിടുത്തെ ഇഷ്ടംപോലെ എന്തും ചെയ്യുന്നതു് ഈയുള്ളാൎക്കു വളരെ സന്തോഷമാണു്." എന്നു പണിക്കർ

തന്റെ അഭിപ്രായത്തെ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തു. പോറ്റർ പരമസന്തുഷ്ടനായി. എല്ലാവരും പുറത്തേക്കു പോയി. അന്നു എല്ലാവരുടേയും ഭക്ഷണം അവിടെയായിരുന്നു. അതിനിടയ്ക്കു അതിഥികൾ ചെല്ലമ്മയെ കാണുകയും ചെയ്തു.

ചെല്ലമ്മയെക്കണ്ടപ്പോൾ രാഘവക്കുറുപ്പ് അതിരുന്നീടൊരുങ്ങി ആ രമണിയെ വീക്ഷിക്കാതിരുന്നില്ല. ആ യുവതിയെ തന്റെ ഭാര്യയാക്കുവാൻ അയാളുടേയും തന്റേയും പിതാക്കന്മാർ തമ്മിൽ ഒരാലോചന നടത്തിയവിവരം കുറുപ്പ് അറിഞ്ഞിട്ടില്ല. കുറുപ്പിനു തന്റെ പ്രതാപത്തിനും ഉദ്യോഗസമ്പാദനത്തിനും വേണ്ടി ഉദ്യോഗസ്ഥന്മാരുടെ മകളെ ആരെയെങ്കിലും വിവാഹം കഴിക്കണമെന്നല്ലേ ആഗ്രഹം പണ്ടേ ഉണ്ടായിരുന്നു. അതുകൊണ്ടു കുറുപ്പിന്റെ ചിന്തകൾ ചെല്ലമ്മയിൽതന്നെ കേന്ദ്രീകൃതമായി. ഭക്ഷണമെല്ലാം കഴിഞ്ഞു അതിഥികൾ വിശ്രമിക്കുമ്പോൾ പോറ്റർ അകത്തേക്കുപോയി സ്വഭാര്യയെ വിവരം ധരിപ്പിച്ചു. പണവും പഠിത്തവും ഉള്ള ആളെന്നറിഞ്ഞപ്പോൾ മാധവി അമ്മ സന്തുഷ്ടയായി. കണ്ടാൽ അല്പം ദോഷമെങ്കിലും ആണുങ്ങളുടെ സൗന്ദര്യം ആരും നോക്കാറില്ല എന്ന പ്രമാണമാക്കിയാൽ മാധവിഅമ്മ ശങ്കരപ്പിള്ള പോറ്റരെ സമാധാനപ്പെടുത്തുകയും ചെയ്തു.

ഈ സമയം അതിഥികൾ ഹാളിലും വെറുതെ കിടന്നുറങ്ങുകയല്ലായിരുന്നു. കേശവൻതമ്പി കഥ പുറത്തെടുത്തുവിട്ടു.

തമ്പി:—അതപ്പാഴേ പണിക്കരെ പോറ്റ്രേ! നാം ഒരു സംബന്ധത്തിനു പോകുകയാണല്ലോ. നമുക്കു നമ്മുടെ കുറുപ്പിനെക്കൊണ്ടുകൂടി ഇവിടെ എങ്കിലും ഒരു സംബന്ധം ചെയ്യിക്കണമല്ലോ.

പ:—അതൊക്കെ ആലോചിച്ചു വേണ്ടപോലെ ചെയ്യിക്കേണ്ട കടമ ബന്ധുക്കൾക്കുള്ളതാണു്.

തമ്പി—ഞാൻ ഒന്നാലോചിക്കുന്നു. അതിനെപ്പററി അഭിപ്രായം പറയണം.

പ:—കേൾക്കട്ടെ.

തമ്പി—ഇവിടെ ഇനി ഒരു പെൺകുട്ടിയുണ്ടു്. ഉണ്ടുകൊണ്ടിരിക്കുമ്പോൾ അതിലെ കടന്നു പോയതു് ആ കുട്ടിയാണു്. ആ കുട്ടിയെ സംബന്ധം ചെയ്താലെന്തു്?

പ:—ഒട്ടും തരക്കേടില്ല.

തമ്പി:—തരക്കേടില്ലെന്നോ! കൊള്ളാം! പെണ്ണു് അസൽ കുട്ടി. നല്ല പ്രകൃതം. കുറെയൊക്കെ പഠിച്ചിട്ടുമുണ്ടു്. സംഗീതത്തിലും നല്ല സാമർത്ഥ്യം. മൂപ്പരു പണം കുറെ കരുതിയിട്ടുണ്ടു്. പുത്രമാത്രം കുറെയധികമുണ്ടു്. അതുകൊണ്ടു പണവും കുറെ കിട്ടും. പോരെങ്കിൽ കുറുപ്പിനു വല്ല ഉദ്യോഗവും കിട്ടണമെങ്കിൽ അദ്ദേഹം പോയിപ്പറഞ്ഞാൽ ആരും കേൾക്കും. മൂത്തമകളുടെ ഭർത്താവു ബി. എൽ ജയിച്ചതു കഴിഞ്ഞകൊല്ലമാണു്. ഇപ്പോഴിതാ മജിസ്ട്രേട്ടു്. അതുകൊണ്ടു് ഇതിലും നല്ല ഒരു ബന്ധം നമുക്കു കിട്ടുന്നതല്ല. എന്താണിനി കുറുപ്പിന്റെ അഭിപ്രായം.

കുറു:—നിങ്ങളെല്ലാരൊക്കെ നിശ്ചയിക്കുന്നതുപോലെ നടക്കേണ്ട എന്നോടു എന്താണു ചോദിക്കുവാനുള്ളതു്?

തമ്പി—എന്നാൽ അങ്ങനെ തീർച്ചപ്പെടുത്താം. പേഷ്കാരദ്ദേഹത്തിനും സമ്മതംതന്നെ.

പ:—എന്നാൽ അങ്ങനെതന്നെ.

അപ്പോൾ പേഷ്കാർ അകത്തെ ആലോചനകഴിഞ്ഞു പുറത്തുവന്നു.

തമ്പി:—അങ്ങനെതന്നെ. നമ്മുടെ ആലോചന കരുപ്പിനു വിരോധമുള്ളതല്ല. അതുകൊണ്ട് അതു തീർച്ചപ്പെടുത്താം.

പേ:—നിങ്ങളൊക്കെ നിശ്ചയിക്കുന്നതുപോലെ പ്രവർത്തിക്കുക എന്നല്ലാതെ തിൾപ്പെടുത്താനെന്താണ്?

ഇങ്ങനെ ഇവർ ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അകത്തു അമ്മയും മകളുംകൂടി സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു.

മാധ:—മകളേ. അച്ഛൻ ഇന്നൊരാലോചനയുംകൊണ്ടു വന്നിരിക്കയാണു.

ചെ:—എന്താണമ്മേ. അച്ഛന്റെ ഈയിടെയുള്ള ആലോചനകളെല്ലാം പിഴച്ചാണു പോകുന്നതു്.

മാധ:—ഛീ അങ്ങനെ പറയാതെ; സ്വന്തം വീട്ടുകാരെക്കൂടി വേണ്ടെന്നു വച്ചു നമ്മളെത്തന്നെ രക്ഷിച്ചുകൊണ്ടിരിക്കുന്ന അദ്ദേഹത്തെപ്പററി അങ്ങനെ പറയാമോ?

ചെ:—എന്താണമ്മെ അമ്മ ഇങ്ങനെ പറയുന്നതു്? അച്ഛൻ അദ്ദേഹത്തിന്റെ ഭാര്യയേയും മക്കളേയും രക്ഷിക്കുന്നതു് ഇത്ര വിശേഷപ്പെട്ട സംഗതിയൊ?

മാധ:—പിന്നെയല്ലാതെ ആരെങ്കിലും ഭാര്യയ്ക്കു വല്ലതും കൊടുത്തതു്? എന്റെ അമ്മാവന്മാരാരും കൊടുത്തിട്ടില്ല.

ചെ:—അവർക്കു് അവസാനം ശകാരവും ശാപവും അല്ലായിരുന്നൊ തൊഴിലും അനുഭവവും?

മാധ:—അതൊക്കെ എന്തിനു പറയുന്നു? നിനക്കു് ഒരു സംബന്ധം നിശ്ചയിച്ചിരിക്കുന്നു. ആൾ വലിയ സ്വത്തുകാരനാണു്. വളരെ ചെറുപ്പം. ബി. എ.-ക്കാരനുമാണു്. ആ രാജശേഖരൻ നായരെപ്പോലെ ആളും കലവും ഇല്ലാത്തവനുമല്ല.

ചെ:—അമ്മെ വെറുതെ ഇരിക്കുന്നവരെ ദുഷിക്കുന്നതെന്തിനു്. എനിക്കിപ്പോൾ സംബന്ധം ആവശ്യമില്ല. ഞാനുംകൂടി സംബന്ധം ചെയ്തു് ഇവിടുന്നു പോയാൽ അമ്മയ്ക്കാരു? അച്ഛനാരു?

മാധ:—ഇദ്ദേഹം ഇവിടെത്തന്നെ താമസിക്കും. ഇവിടെ നല്ല ഒരു ജോലി നിൻെറ അച്ഛൻ വാങ്ങിക്കൊടുക്കും.

ചെ:—ഏതായാലും എനിക്കിപ്പോൾ സംബന്ധം ആവശ്യമില്ല.

മാധ:—പിന്നെ നീ വെറുതെ ഇരുന്നാൽ—?

ചെ:—അതുകൊണ്ടാക്കും നഷ്ടമില്ലല്ലൊ. നാഴിയരി എനിക്കു ചെലവിനുതരുവാൻ അച്ഛനു സാധിക്കയില്ലയൊ?

മാധ:—അതു പോര മകളെ. നിനക്കൊരു കുഞ്ഞുണ്ടായിക്കാണ്മാൻ എനിക്കെന്തൊഗ്രഹമെന്നു നിനക്കറിഞ്ഞുകൂടാ.

ചെ:—അമ്മ മിണ്ടാതിരിക്കണം അമ്മാ.

മാധ:—എടി അച്ഛനെ മുഷിപ്പിക്കരുതു്. ഇന്നലെകൂടെ കൊണ്ടിരുന്ന ആളാണു്.

ചെ:—ആ കിഴവനൊ.

മാധ:—അതെ. കിഴവൻ. നിൻെറ കണ്ണു കിഴവനെ മാത്രമേ കാണുകയുള്ളൂ. തെക്കെ അററത്തിരുന്ന ആ ചെറുപ്പക്കാരൻ. ആൾ അല്പം കറുത്തിരുന്നാലെന്തു്; നല്ല യോഗ്യൻ. പണവും ധാരാളം.

ചെ:—അമ്മ വഴക്കുപറഞ്ഞു മുഷിയേണ്ട. ഞാനിപ്പോൾ ആരെയും സംബന്ധം ചെയ്വാൻ നിശ്ചയിച്ചിട്ടില്ല.

മാധ:—അതൊക്കെ ശരി. അച്ഛനിപ്പോൾ അതു തീൎച്ചപ്പെടുത്തും.

ചെ:—എന്നിട്ടച്ഛൻ ചെയ്തുകൊള്ളട്ടെ!

മാധ:—ഛീ, അധികപ്രസംഗം പറയുന്നോ? മുത്തുമുത്തു മുരടിച്ചല്ലോ!

ചെ:—അതിനു് അമ്മയ്ക്കെന്തു നഷ്ടം?

മാധ:—വേണ്ടതു പറഞ്ഞാൽ കേട്ടില്ലെങ്കിൽ അനുഭവം ഒടുക്കം അറിയാം.

എന്നു പറഞ്ഞു മാധവി അമ്മ ക്രുദ്ധിച്ചുംകൊണ്ടു പോയി. ചെല്ലമ്മ വിചാരത്തിൽ മുഴുകി. ഒരു നോട്ടമേ നോക്കിയുള്ളുവെങ്കിലും അതിഥികളെ എല്ലാം ചെല്ലമ്മ നല്ലപോലെ കാണാതിരുന്നില്ല. ചില സ്ത്രീകൾക്കു പുരുഷന്മാരുടെ ദോഷഭാഗംതന്നെ പ്രഥമവീക്ഷണത്തിൽ കണ്ടുപിടിക്കുവാൻ ഒരു പ്രത്യേക സാമത്ഥ്യമുണ്ടു്. ചെല്ലമ്മ അക്കൂട്ടത്തിലുള്ള ഒരു യുവതിയായിരുന്നു. കാക്കോദരസദൃശനായ രാഘവക്കുറുപ്പിനെ തന്റെ വരനായി തിരഞ്ഞെടുത്ത അച്ഛന്റെ ബുദ്ധിവൈഭവത്തെയും അതിനെ അനുകൂലിച്ച അമ്മയുടെ ധനലോഭത്തേയും പററി ചെല്ലമ്മ വ്യസനിച്ചു. രാജശേഖരന്റെ രൂപം സദാ ധ്യാനിച്ചു കൊണ്ടിരിക്കുന്ന ആ യുവതിയുടെ ഹൃദയത്തിൽ മറെറാരു പുരുഷന്റെ സ്മരണയ്ക്കുപോലും പ്രവേശനമുണ്ടായിരുന്നില്ല. പിന്നെ പ്രാകൃതനായ രാഘവക്കുറുപ്പിന്റെ കഥ പറയാനുമില്ലല്ലോ. എന്തുതന്നെ ആയാലും രാജശേഖരനെ അല്ലാതെ താൻ ആരെയും വിവാഹം ചെയ്യുന്നതല്ല എന്നു് ആ തരുണി ഒന്നുകൂടി ഉറച്ചു. ഈ കഥയൊന്നും അറിയാതെ പേഷ്ക്കാർ കാര്യങ്ങളെല്ലാം പറഞ്ഞൊതുക്കി തുലാമാസത്തിൽ സംബന്ധവും നിശ്ചയിച്ചു.

*　*　*　*　*　*

പിറേറദിവസം ഉച്ചതിരിഞ്ഞപ്പോൾ തിരുവനന്തപുരത്തു നിന്നും വിശേഷവസ്ത്രധാരികളായ പത്തു നാലു താലൂകൾ തീവണ്ടി കയറാൻ പുറപ്പെടുന്നതുകണ്ടു് നമ്മുടെ അയ്യലി എന്ന മട്ടാണി പരിഭ്രമിച്ചു് അവരുടെ കൂട്ടത്തിൽ

ചെന്നു രാമകൃഷ്ണൻതമ്പിയെ വിളിച്ചു യാത്ര ആരംഭിക്കരെമെന്നു ധരിപ്പിച്ചു. പക്ഷെ അവരെല്ലാം അയാളെ അപഹസിച്ചയച്ചതേയുള്ളു. അതിനാൽ ആലി തമ്പിയെ ശപിച്ചും ഇനി സുഖക്കേടു വന്നാൽ താൻ തൊടുകയില്ലെന്നു് ആവർത്തിച്ചാവർത്തിച്ചു് പറഞ്ഞുംകൊണ്ടു നേരെ പൂജപ്പുരക്കു പാഞ്ഞു. വൃദ്ധൻ മണിയറ മംഗ്ലാവിലുണ്ടായിരുന്നു. ആലി വിവരമെല്ലാം വൃദ്ധനെ ധരിപ്പിച്ചു. ഉടനെ വൃദ്ധൻ അകത്തുകയറി മുദ്രവച്ചിട്ടുള്ള ഒരെഴുത്തു് എടുത്തും കൊണ്ടുവന്നു് ആലിയെ ഏല്പിച്ചു പറഞ്ഞു. "ഇപ്പഴത്തെ വണ്ടികിട്ടിയില്ലെങ്കിൽ ഇന്നത്തെ മെയിൽ വണ്ടിക്കു് ആരെങ്കിലും പോകണം. നാലുമണിക്കുള്ള വണ്ടികിട്ടിയാൽ ബോട്ടിൽ കായംകുളത്തിറങ്ങിപ്പോകാം. ഇല്ലെങ്കിൽ കൊട്ടാരക്കരെചെന്നു മോട്ടാർ വണ്ടിയിൽ കയറി പന്തളത്തിറങ്ങി നടന്നു പോകണം. ഏതായാലും അവർ ഈ എഴുത്തു് അവിടെ എത്തുംമുമ്പെ കിട്ടുപിള്ളയെ ഏല്പിക്കണം."

ആലി ഉടൻ അവിടെ നിന്നും പറന്നു റെയിൽവെസ്റ്റേഷനടുത്തു ചെന്നപ്പോൾ വണ്ടിനീങ്ങിത്തുടങ്ങി. അതിനാൽ മെയിൽ വണ്ടിക്കു രണ്ടുപേരെ ആലി എഴുത്തും കൊടുത്തു പറഞ്ഞയച്ചു. എന്നിട്ടു പിറെറദിവസം രാവിലെ ആലി പൂജപ്പുര എത്തി. വൃദ്ധനോടു വിവരമെല്ലാം പറഞ്ഞു.

വൃ:—ശരി അക്കാര്യം നില്ക്കട്ടെ. കുറുപ്പും രാജശേഖരനും ഇപ്പോൾ എവിടെ.

ആ:—അവർ മിനിയാന്നു മദ്രാസിലുണ്ടു്. മൂന്നാലുദിവസം കഴിഞ്ഞു ബാംബെക്കു പോകും

വൃ:—മീരാൻ അവരുടെ കൂട്ടത്തിൽ താമസമായതെങ്ങനെ?

ആ:—വഴിക്കുവച്ചു മീരാൻ കുറുപ്പുദ്ദേഹത്തിനെക്കണ്ടു തൊഴുതു് അവനും മദിരാശിക്കാണെന്നും തിരുവന

ന്തപുരത്തു കാറനാണെന്നും പറഞ്ഞതപ്പോൾ അദ്ദേഹ ത്തിന്റെ വലിയ കാൎയ്യമായി. പിന്നെ അവന്റെ സകല ചെലവും അദ്ദേഹമാണു കൊടുക്കുന്നതു്. അവൻ അവരുടെ ഭൃത്യനായി കഴിയുന്നു.

വൃ:—മേൽവിലാസം നീ ഇന്നലെ പറഞ്ഞതുതന്നെ യല്ലെ.

ആ:—അതെ.

വൃ:—എന്നാൽ ഈ കമ്പി ഉടനെ അടിയന്തിരമാരമായി അടിക്കണം.

വൃദ്ധൻ ആ വഴി മഹിളാമന്ദിരത്തിലേക്കു പോയി. മന്ദിരാധിപ അവിടെ ഉണ്ടായിരുന്നില്ല. അമ്പലാമ്മ എന്തൊ പുസ്തകം വായിച്ചുംകൊണ്ടിരിക്കയായിരുന്നു. വൃദ്ധൻ ചെന്നയുടനെ അമ്പലാമ്മ എഴുനേററു വൃദ്ധനെ വണങ്ങിയിരുത്തി.

അമ്പ:—അവരുടെ വൎത്തമാനം വല്ലതും കിട്ടിയൊ.

വൃ:—ഇല്ല. അവർ ഒരാഴ്ചക്കകം വരുമെന്നു കേട്ടു.

അമ്പ:—അതെങ്ങനെ അറിഞ്ഞു.

വൃ:—അവരെ മണിരാശിയിൽ വച്ചുകണ്ടതായി ഒരു മഹ മ്മദീയൻ പറഞ്ഞു.

അമ്പ:—അവരെവിടെ താമസിക്കുന്നെന്നയാൾക്കറിയാ മൊ.

വൃ:—അറിഞ്ഞുകൂട. വഴിയിൽവച്ചു കണ്ടതായിട്ടാണു പറഞ്ഞതു്.

അമ്പ:—സംബന്ധത്തിന്നു് ഇനി ദിവസം മൂന്നാലേയു ള്ളല്ലൊ.

വൃ:—അവരെല്ലാം ഇന്നു പോയിക്കഴിഞ്ഞു.

അമ്പ:—പോയോ. അയ്യൊ സ്വാമി, ആ കുട്ടിയെ കിട്ടു പിള്ള ബലികഴിക്കയൊണല്ലൊ.

വ്യ:—എന്താചെയ്യുന്നതു്? ഓരോരുത്തരുടെ തലയിലെഴുതിയിരിക്കുന്നതുപോലെ അനുഭവിക്കാതെ കഴിയുമൊ?

അബ:—സ്വാമി അസാമാന്യസാമത്ഥ്യവും സ്വാധീനശക്തിയും ഉള്ള ഒരു മഹാനാണെന്നാണല്ലൊ ഇവിടത്തെ അമ്മയും മററും പറയുന്നതു്. എനിക്കും അങ്ങനെതന്നെ തോന്നുന്നു. സ്വാമിക്കു് ആ വിവാഹം മുടക്കുവാൻ പാടില്ലെ?

വ്യ:—എന്നാൽ കഴിയുന്ന ശ്രമങ്ങളെല്ലാം ഞാൻ ചെയ്തിട്ടുണ്ടു്. ഫലം നമുക്കുടനെ അറിയാം.

അബ:—ഒരാളുടെ ജീവിതം നിഷ്ഫലമാകുന്നതുകണ്ടു നാമിവിടെ അടങ്ങിയിരുന്നാലൊ. നമുക്കും അങ്ങോട്ടു പോയാലെന്തു്?

വ്യ:—അതുകൊണ്ടു് ഒരു ഫലവുമില്ല. നാമിവിടെ ഇരിക്കുന്നതാണു നല്ലതു്.

അബ:—ഒന്നും വകവയ്ക്കാതെ ദുർവ്വാശിയോടുകൂടി കിട്ടപ്പിള്ള വിവാഹം നടത്തിയാലൊ.

വ്യ:—അങ്ങനെയായാൽ അയാൾക്കു മക്കളുണ്ടാകയില്ല.

അബ:—അതദ്ദേഹം ഇപ്പോൾ ഓക്കയില്ലല്ലോ.

വ്യ:—ഓത്തില്ലെങ്കിൽ അനുഭവിക്കട്ടെ. കായ്യം പറഞ്ഞുകൊടുക്കാമെന്നല്ലാതെ നമുക്കെന്തു ചെയ്യാൻ കഴിയും.

അബ:—എൻെറ കുഞ്ഞും വ്യസനിക്കുമല്ലൊ സ്വാമി.

വ്യ:—നിവൃത്തിയില്ലാത്ത സംഗതിയിൽ വ്യസനിക്കയാണെങ്കിൽ വ്യസനിക്കയേ തരമുള്ളു. ദൈവാധീനമുണ്ടെങ്കിൽ എല്ലാം നേരെവരും.

അബ:—സ്വാമീ, അവിടെയിരുന്നപ്പോൾ ഇങ്ങോട്ടു പോരാൻ തോന്നി. എനിക്കിപ്പോൾ അങ്ങോട്ടു പോകണമെന്നു തോന്നുന്നു. പാവപ്പെട്ട ആ കമലത്തിനു് ആരാണാശ്രയമുള്ളതു്?

വൃ:—ഹെ. അങ്ങനെ നോക്കാനുണ്ടോ. അമ്മയല്ലാരായിരുന്നു ആശ്രയം? അതുപോലെ കാൎയ്യംനോക്കാൻ അവരവർ പ്രാപ്തരാകേണ്ടതല്ലയൊ?

അബ:—സ്വാമിയ്ക്കെല്ലാത്തിനും സമാധാനമുണ്ടു്. അതുപോലെ എനിക്കു വരുന്നില്ല.

വൃ:—അമ്മയോളം സമാധാനം എനിക്കില്ല.

അബ:—സ്വാമി! മനുഷ്യരുടെ അവസ്ഥയല്ലെ; ആഗ്രഹങ്ങൾ അപ്പൊഴപ്പോൾ സാധിച്ചില്ലെങ്കിൽ പിന്നെ സാധിച്ചില്ലെങ്കിലൊ എന്നുള്ള ഭയംകൊണ്ടു ഞാൻ പറഞ്ഞതാണു്.

ഈ വാക്കു വൃദ്ധനെ വിചാരമഗ്നനാക്കി. അതിനാൽ അദ്ദേഹം കുറെനേരത്തേക്കു ഒന്നും ഉത്തരം പറഞ്ഞില്ല.

അബ:—സ്വാമി എന്താണു് ആലോചിക്കുന്നതു്.

വൃ:—അമ്മാ ഒരത്യാവശ്യകാൎയ്യം മറന്നുപോയി. ഞാൻ പോകട്ടെ. നാളെ വരാം. അപ്പോൾ വേണ്ടതുപോലെ ആലോചിച്ചു ചെയ്യാം.

വൃദ്ധൻ ഉടനെ അവിടെനിന്നിറങ്ങി മംഗ്ലാവിലെത്തി. അദ്ദേഹം നേരെചെന്നു കടലാസ്സും മഷിയും എടുത്തു ഒരു മണിക്കൂർകൊണ്ടു് അഗാധമായി ആലോചിച്ചു് എന്തൊ എഴുതി കുറുപ്പിനെ വിളിച്ചു.

വൃ:—എനിക്കൊരുപകാരം ചെയ്യണം.

കു:—എന്തുവേണമെന്നു പറഞ്ഞാൽ മതിയല്ലൊ.

വൃ:—ഇതൊരു ഉയിർപ്പത്രമാണു്. ഇതിൽ ഒരു സാക്ഷിയായി ഒപ്പിട്ടു തരണം.

കു:—അതിനെന്താ വിരോധം?

വൃ:—ഇതു വായിക്കാൻ പാടില്ല.

കു:—സ്വാമീ, സ്വാമിക്കെന്താ എന്നെ ഇത്ര അവിശ്വാസം? എനിക്കു വായിക്കണമെന്നു നിർബന്ധമുണ്ടു

യിട്ടു പറയുകയല്ല. എന്നെക്കൊണ്ടു വല്ല കള്ളപ്രമാണത്തിലും അവിടുന്ന് ഒപ്പിടുവിക്കുമെന്ന് എനിക്കു ഭയവുമില്ല. അവിടുന്നു പറഞ്ഞാൽ എന്റെ തറവാടിന്റെ തീറാധാരത്തിലും ഞാൻ ഒപ്പിട്ടുതരാം. സ്വാമിക്കെന്നെ മനസ്സിലായിട്ടില്ലെങ്കിലും എനിക്കു സ്വാമിയെ നല്ലപോലെ മനസ്സിലായിട്ടുണ്ട്. ഇങ്ങു തരണം ഒപ്പിട്ടുതരാമല്ലോ.

വൃ:—എന്നെ അപ്പോൾ കറുപ്പിനു മനസ്സിലായി, എനിക്കു കറുപ്പിനെ മനസ്സിലായില്ല എന്നാണോ പറഞ്ഞത്?

ക:—അതെ. അല്ലെങ്കിൽ എനിക്കു വായിക്കാൻ പാടില്ലാത്തതു ഞാൻ ഒപ്പിട്ടുതരണമെന്ന് അവിടുന്നു പറയുകയില്ലല്ലോ.

വൃ:—എന്നാൽ വായിച്ചുനോക്കി ഒപ്പിടാവുന്നതാണെങ്കിൽ ഒപ്പിടണം.

വൃദ്ധൻ ആ കടലാസ് കറുപ്പിന്റെ കൈയ്യിൽകൊടുത്തു. കറുപ്പുടനെ തന്റെ കണ്ണാടിപ്പെട്ടി തുറന്നു ഒരു ചതഞ്ഞ കണ്ണാടി എടുത്തുവച്ചു വായന തുടങ്ങി. വൃദ്ധൻ അവിടെ നടന്നുകൊണ്ടിരുന്നു. കറുപ്പ് ആദ്യത്തെ വാചകം വായിച്ചപ്പോൾ അത്യത്ഭുതത്തോടെ വൃദ്ധനെ ഒന്നു നോക്കി. വൃദ്ധൻ അതു കണ്ടതായി ഭാവിച്ചില്ല. കറുപ്പു തുടർന്നുവായിച്ചു. ഓരോ വാചകം വായിക്കുന്തോറും കറുപ്പിന്റെ പരിഭ്രമവും അത്ഭുതവും വർദ്ധിച്ചുവർദ്ധിച്ചുവന്നു. അവസാനത്തെ വാചകം വായിച്ചു കറുപ്പ് കുറെനേരം വൃദ്ധനെ വീക്ഷിച്ചുംകൊണ്ട് അവിടെ ഇരുന്നു. അപ്പോൾ വൃദ്ധൻ കറുപ്പിനെ ഒന്നുനോക്കി. കറുപ്പിന്റെ അക്ഷിദ്വയങ്ങൾ അശ്രുപൂർണ്ണങ്ങളായിരുന്നു. കറുപ്പു അറിയാതെ തന്നെ കസേരയിൽ നിന്നെഴുന്നേറ്റു വൃദ്ധനെ സമീപിച്ചു.

വൃ:—എന്താ വായിച്ചോ. ഇനി ഒപ്പിടാമോ.

ക:—ജ്യേഷ്ഠാ, അല്ല സ്വാമി. ഇതത്ഭുതമായ ഒരു കഥയാണു്.

വൃ:—നിരീക്ഷണശക്തിയില്ലാത്ത ആളുകൾ ലോകത്തിൽ അത്ഭുതങ്ങൾ ധാരാളം കാണും.

ക:—എങ്കിലും ഇതു് ഏതു മനുഷ്യന്റേയും മനസ്സുമഞ്ചിക്കുന്ന ഒരു അത്യത്ഭുതം തന്നെയാണു്.

വൃ:—കുറച്ചു കഥകൾ പലതും പറയാനുണ്ടു്. ഇപ്പോൾ ഒപ്പിടുക. ഈ കഥ ഒരു ജീവിയേയും എന്റെ സമ്മതംകൂടാതെ അറിയിക്കരുതു്.

ക:—ഇല്ല.

കുറുപ്പു് ഒപ്പിട്ടുകൊടുത്തു. വൃദ്ധൻ ആ കടലാസു് മടക്കി പശവച്ചു പുറത്തും എന്തൊക്കെയോ എഴുതി മുദ്രവച്ചു ഭദ്രമാക്കി കുറുപ്പിനെ ഏല്പിച്ചു.

അതിൽപിന്നീടു കുറുപ്പും വൃദ്ധനും കൂടി ഒട്ടുവളരെ നേരം ഓരോ സംഗതികളെപ്പറ്റി സംസാരിച്ചുകൊണ്ടിരുന്നു.

## അദ്ധ്യായം ൨൦

### പിതൃഹൃദയത്തിന്റെ ആർദ്രത

കനകമംഗലവാസികളെ നാം വിട്ടുപിരിഞ്ഞിട്ടു കുറെനാളായല്ലോ. എന്താണു് അവിടത്തെ സ്ഥിതി എന്നു നോക്കുകതന്നെ. വൃദ്ധനും അംബികാമ്മയും തന്റെ ഇഷ്ടത്തിനു വിരോധമായിപ്പോയെന്നറിഞ്ഞിട്ടു കിട്ടുപിള്ള കോപിഷ്ഠനായിരിക്കുമ്പോഴാണു് അവർ പോയതു തമ്പിയെ കൂട്ടിക്കൊണ്ടുപോരുവാനാണെന്നു രാഘവക്കുറുപ്പു ചെന്നു് അദ്ദേഹത്തെ അറിയിച്ചതു്. ആ വിവരം അറിഞ്ഞപ്പോൾ തന്റെ അടിയന്തിരം മുടങ്ങി തനിക്കപമാനം

നേരിട്ടുമൊ എന്നു കിട്ടുപിള്ള വ്യസനിച്ചു തന്റെ ഭയത്തെ കറപ്പിനെ അറിയിച്ചു. അതുതന്നെ തരം എന്നു കണ്ടു കറപ്പു കിട്ടുപിള്ളയെ കൂടുതൽ പരിഭ്രമിപ്പിച്ചു തിരുവനന്തപുരത്തു അഞ്ചെട്ടാളുകളുമായി പോയി വരുന്നതിനും മററും ൨൫൦ രൂപാ കിട്ടുപിള്ളയോടു വാങ്ങിക്കൊണ്ടാണു് അങ്ങോട്ടു തിരിച്ചതു്. കറപ്പു പോയിക്കഴിഞ്ഞപ്പോൾ കിട്ടുപിള്ളയെ സമാധാനപ്പെടുത്തുന്നതിനു് ആരും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ഉററമിത്രമായിരുന്ന അറക്കളത്തു വലിയ കറപ്പും വൃദ്ധനോടുകൂടിപ്പോയതിൽ കിട്ടുപിള്ളയ്ക്കു കറപ്പിനോടു കലശലായ പരിഭവം തോന്നി. ഈ പരിഭവവും വ്യസനവും ഭയവും എല്ലാം പൊറിയുന്നതിനു കനകമംഗലാധിപനു കിട്ടിയ ഏകപാത്രം അദ്ദേഹത്തിന്റെ ഭാര്യമാത്രമായിരുന്നു. മകളെ കാണ്മാൻപോലും കിട്ടുപിള്ളയ്ക്കു് കിട്ടിയിരുന്നില്ല. എങ്കിലും നെട്ടൂരകം കെട്ടും അലങ്കരിപ്പും സംഭരണാഘോഷങ്ങളെല്ലാം പൊടിതൃതിയായി നടന്നുകൊണ്ടിരുന്നു. കമലം കെട്ടുകല്യാണം കഴിച്ചിട്ടുള്ള ഒരു തരുണിയല്ല. പുഷ്പവതിയാകുംമുമ്പു് എല്ലാ പെൺകുട്ടികളെയും കെട്ടുകല്യാണം കഴിക്കേണ്ടതാണെന്നുള്ള അഭിപ്രായത്തിനു് ആ പ്രദേശങ്ങളിൽ നല്ല ശക്തിയുണ്ടായിരുന്നുവെങ്കിലും രാജശേഖരന്റെയും കമലത്തിന്റെ തന്നെയും നിർബന്ധംകൊണ്ടു് ആ പരിഹാസ്യവും ദ്രവ്യനാശവും ആയ ഗോഷ്ടി നടന്നില്ല. അതിനാൽ വിവാഹഘോഷം കനകമംഗലത്തെ ദ്രവ്യപുഷ്ടിയുടെയും സ്വാധീനതിളപ്പിന്റെയും പ്രഭുത്വത്തിന്റെയും ധർമ്മബുദ്ധിയുടെയും ഒരു പ്രദർശനമായിരിക്കണമെന്നു കിട്ടുപിള്ള നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അപ്രകാരം ആ ദിഗ്വാസികളെല്ലാം ഒന്നിളകത്തക്കവണ്ണമുള്ള വട്ടം കൂട്ടലുകളാണു് അവിടെ നടന്നിരുന്നതു്. കറപ്പു പോയി നാലഞ്ചുദിവസം കഴിഞ്ഞപ്പോൾ കിട്ടുപിള്ളയുടെ പ്രധാനോപദേശകാരിയായ ജാനകിഅമ്മ പതിവുപോലെ പല

കാൎയ്യങ്ങളെപ്പററിയും പറഞ്ഞതിനിടയ്ക്കു്, കമലം തീരെ വികൃതിയായിട്ടാണു വരവു് എന്നു അറിയിച്ചു.

കി:—എന്താണു വിശേഷം?

ജാ:—വിവാഹദിവസത്തെ സദ്യ എന്റെ ചാൎവ്വണായിരിക്കും എന്നവൾ ഇന്നലെ രാത്രി പാറുക്കുട്ടിയോടു പറയുകയുണ്ടായി.

കി:—അതുവ്വോ? എന്നാലൊന്നു കാണട്ടെ!

ജാ:—അമ്മയാണു വളം കൊടുക്കുന്നതു്.

കി:—അതെനിക്കറിയാം. അവളോടു ഇങ്ങോട്ടൊന്നു വരാൻ പറയിൻ. അത്രയ്ക്കു മൂത്തോ!

ഇതു കേൾക്കാത്ത താമസം ജാനകി അമ്മ ഓടി പാചകശാലയിൽ നിന്നിരുന്ന ലക്ഷ്മിക്കുട്ടി അമ്മയെ, വിളിക്കുന്നു എന്നു പറഞ്ഞയച്ചു. സാധുവായ ആ സ്ത്രീ ഭൎത്തൃസവിധെ ചെന്നപ്പോൾ അദ്ദേഹം ദുൎവ്വാസാവിന്റെ അവതാരമൂൎത്തിയായി വിറപൂണ്ടിരിക്കയായിരുന്നു. ചെന്നയുടൻ തന്നെ കിട്ടുപിള്ള ക്രുദ്ധനായി ചോദിച്ചു. "എന്താണു മകൾ ചാകാനൊരുക്കമുണ്ടോ"

ല:—എനിക്കറിഞ്ഞുകൂട. അറിഞ്ഞുംകൊണ്ടു മകളെക്കൊല്ലാനുള്ള ധൈൎയ്യം എനിക്കു് ഒരു പിശാചും തന്നിട്ടില്ല.

കി:—എന്നു കേട്ടല്ലോ.

ല:—പറഞ്ഞവരോടുതന്നെ ചോദിക്കണം. ഇല്ലെങ്കിൽ മകളെ വിളിച്ചു ചോദിക്കരുതേ? ഇതിനൊക്കെ ഞാനെന്തുവേണം?

കി:—അല്ല, അങ്ങനെയാണെങ്കിൽ നേരത്തെ കഥകഴിച്ചുകളയട്ടെ എന്നുപദേശിക്കാൻ വിളിച്ചതാണു്.

ല:—എനിക്കാരുടേയും ഉപദേശം വേണ്ട. പിന്നെ ഒരു കാൎയ്യമുണ്ടു്. മകളെ പുലൎത്താനോ കൊല്ലാനോ ഇന്നു ഒരുക്കമെല്ലാം.

കി:—അതു ഞാനാലോചിച്ചുകൊള്ളാം.

ല:—എന്നാൽ എല്ലാം അങ്ങനെ ചെയ്തുകൊള്ളരുതൊ? ഈയുള്ളവളെ ഇടയിട്ടു ഞെരുക്കുന്നതെന്തിന്?

കി:—കമലത്തിനോടിവിടെ വരാൻ പറയുക.

ലക്ഷ്മിക്കുട്ടിഅമ്മ നേരെ കമലത്തിൻെറ അടുക്കൽ ചെന്നു വിവരം പറഞ്ഞു. കമലം ഉടനെ പിതൃസന്നിധിയിലേക്കു യാത്രയായി. ലക്ഷ്മിക്കുട്ടിഅമ്മയും പുറകെ എത്തി.

കമലത്തിൻെറ രൂപം അപ്പോൾ കാണേണ്ടതുതന്നെയായിരുന്നു. ആ തരുണീരത്നത്തിൻെറ സ്ഫടികസമാനം പാടലച്ഛവി പൂണ്ടുതുടിച്ചിരുന്ന കപോലങ്ങൾ കരിഞ്ഞു് ഒട്ടി. ആ ലോകവിഭ്രമകാന്തിയെ വഹിച്ചുകൊണ്ടിരുന്ന അവളുടെ നയനങ്ങൾ മങ്ങി മഞ്ചി കുണ്ടിൽ പതിച്ചു. കടഞ്ഞെടുത്തു വച്ചിരുന്നുവൊ എന്നു തോന്നിച്ചിരുന്ന അവളുടെ നാസിക നീണ്ടു ശുഷ്കിച്ചു. അവളുടെ പവിഴാധരം പുകയാറനിറം പൂകുന്നു. പനംകുലപോലെ ഒരൊതുക്കമില്ലാതെ തിങ്ങി മടിഞ്ഞു മറിഞ്ഞു കിടന്നിരുന്ന കേശഭാരം എണ്ണമയമില്ലാതെ കൊഴിഞ്ഞും ജടിലിച്ചും കിളിക്കൂടുപോലെ പാറന്നു പാറന്നു ഫാലദേശത്തേയും കപോലത്തേയും മറച്ചുകിടക്കുന്ന ഒരു ജടാഭാരമായി പരിണമിച്ചിരിക്കുന്നു. ശുഭ്രവസ്ത്രത്തിലുണ്ടായിരുന്ന അവളുടെ നിഷ്ഠ പാടെ നശിച്ചു്, മലിനവും അലക്ഷ്യവും ആയിട്ടാണു ദേഹം മറച്ചിട്ടുള്ളതു്. ഇതൊക്കെ ആയാലും ദിവ്യമായ ഒരു കാന്തി ആ തങ്കശില്പത്തിൻെറ വിശദമോഹനസൗന്ദര്യജ്യോതിസ്സിൻെറ അവശിഷ്ടമായി ആ മുഖത്തു കളിയാടുന്നുണ്ടായിരുന്നു. സ്വപുത്രിയെക്കണ്ടപ്പോൾ കിട്ടുപിള്ളയുടെ പിതൃഹൃദയം മുമ്പൊരവസരത്തിലെന്നപോലെ ഒന്നു വിറച്ചു് അദ്ദേഹത്തിൻെറ കോപകലുഷ

മായിരുന്ന നയനങ്ങളിൽ അല്പം ജലമയമുണ്ടാക്കി. എ ങ്കിലും കാരണവപ്പാട്ടിലെ കക്ശതം അദ്ദേഹത്തിന്റെ പിതൃഹൃദയത്തെ ജയിച്ചു കയറി. "എടീ നീ ചാകാനൊ രുങ്ങിയിരിക്കയാണെന്ന കേട്ടല്ലൊ" എന്നുള്ള പ്രശ്നരൂപ ത്തിൽ പുറത്തുവന്നു.

ക:—അതെ.

കി:—എന്നാലാകട്ടെ.

ക:—എന്റെ കാൎയ്യമൊന്നും അച്ഛനറിയേണ്ട. ഇങ്ങനെ യൊരു മകൾ ഉണ്ടായിട്ടുള്ളതായേ ഇനി വിചാരി ക്കേണ്ട.

കി:—എന്തുകൊണ്ടു്? നിന്റെ ഗുണത്തിനായിട്ടല്ലേ ഞാ നീബദ്ധപ്പാടെല്ലാം കഴിക്കുന്നതു്.

ക:—അല്ല, അച്ഛന്റെ സമാധാനത്തിന്നു്.

കി:—അധികപ്രസംഗം പറയുന്നൊ? ലാളിച്ചു ലാളിച്ചു കോമാളിയായിത്തീൎന്നു. ഇല്ലെ?

ക:—ലാളിച്ചതച്ഛൻ. കോമാളിയാക്കിയെങ്കിൽ അതും അ ച്ഛന്റെ വേല. എന്റെ ഗുണം, എനിക്കനിഷ്ടമാ യുള്ള വിവാഹബന്ധത്തിലാണിരിക്കുന്നതു് എന്നു ഞാനറിഞ്ഞിട്ടില്ല. അച്ഛന്റെ അനന്തരവനെ പുല ൎത്താൻ അച്ഛൻ ആഗ്രഹിക്കുന്നുണ്ടായിരിക്കാം. അ തിന്നെന്നെ ബലികഴിച്ചിട്ടു വേണൊ?

ഈ വാദഗതി കിട്ടുപിള്ളയുടെ ആത്മാഭിമാനത്തെ സ്പൎശിച്ചു. അതികോപിഷ്ഠനായി അദ്ദേഹം മകളെ കണ്ണു രുട്ടി നോക്കി. ലക്ഷ്മിക്കുട്ടിഅമ്മ സ്തംഭിതയായി.

ലക്ഷ്മി:—അയ്യൊ മകളെ അങ്ങനെയൊന്നും പറയാതെ.

ക:—എന്തമ്മാ, എന്റെ സങ്കടം അമ്മ അറിയുന്നില്ല. എനിക്കീലോകത്തിൽ ഒരു ആശ്രയസ്ഥാനമേയുള്ളു, അതു് അച്ഛനെന്നായിരുന്നു എന്റെ വിചാരം. ആ അച്ഛൻ എന്നെ ഒരു 'തെരുവാടിക്കു' വില്ക്കാൻ നി

ശ്രയിച്ചിരിക്കുന്നു. അതും അച്ഛൻ ആത്മസർവ്വസ്വമായി ലാളിച്ച മകളോടു ഒരു വാക്കുപോലും പറയാതെ, ഇരുപത്തൊന്നു വർഷമായി അച്ഛന്റെ മനത്തിൽ അച്ഛന്റെ ആരാധനയ്ക്കും സ്നേഹത്തിനും വിശ്വാസത്തിനും പാത്രമായിത്താമസിച്ച ഒരു മഹതിയേയും അവരുടെ അതിഥിയായ ഒരു മഹാനേയും ആട്ടിയിറക്കിക്കൊണ്ട്—അവരെ പിടിച്ചുകെട്ടി അടിക്കാൻ പുറപ്പെട്ട രാഘവക്കുറുപ്പിന്റെയും അയാളുടെ അച്ഛനായ ആഭാസത്തലവൻ കാരിക്കരെ പണിക്കരുടേയും ഇവിടുത്തെ ദാസിയായ ജാനകിഅമ്മയുടെയും അവരുടെ മകളായ പാറുക്കുട്ടിയുടേയും ആലോചനയാണ് എന്നെയും എന്നെ സംബന്ധിച്ച മറ്റു സകലതെയും വെറുത്തിരിക്കുന്ന അച്ഛനു പിടിത്തം. നടക്കട്ടെ വിവാഹം, നടക്കട്ടെ. അച്ഛന്റെ അനന്തരവന് എന്നെ ജീവനോടുകൂടി കൊടുക്കാൻ അച്ഛന് സാധിക്കയില്ല. ആഭാസന്മാരിൽ അഗ്രഗണ്യനായ രാമകൃഷ്ണൻ തമ്പിയുടെ ഭാര്യയായി അയാൾക്കു കള്ളും ചാരായവും പകർന്നു കൊടുത്തു ജീവിക്കുവാനുള്ള ദുർഭാഗ്യം എനിക്കു ദൈവം വിധിച്ചിട്ടില്ല. പിന്നെ ആരു വിധിച്ചാലും ഉണ്ടാകയുമില്ല. അച്ഛന്റെ അനന്തരവന് ഒരു ഭാര്യയെ ഉണ്ടാക്കിക്കൊടുക്കേണ്ടതു് അത്യാവശ്യമെന്നു് അച്ഛനു തോന്നുന്നപക്ഷം ജീവനില്ലാത്ത എന്റെ ജഡത്തെ അച്ഛൻ കൊടുത്തുകൊള്ളുക. ഇല്ലെങ്കിൽ വേറെ ആളെ അന്വേഷിച്ചുകൊള്ളണം.

കിട്ടുപിള്ള ജീവച്ഛവംപോലിരുന്നു് ഈ പ്രഭാഷണം കേട്ടതല്ലാതെ മറ്റൊരക്ഷരം ഉത്തരം പറഞ്ഞില്ല. ലക്ഷ്മിക്കുട്ടിയമ്മയും സ്തബ്ധമാനസയായി നിരയുംചാരിനിലച്ചുപോയി. കമലം അവിടെ കുറേനേരം നിന്നു. ആരും അനങ്ങുന്ന മട്ടു കണ്ടില്ല. അതിനാൽ ആ തരുണി തന്റെ

അറയിലേക്ക പോകയും ചെയ്തു. അവിടെ അവർ ചെന്നപ്പോൾ പാറുക്കുട്ടി ഓടിക്കിതച്ചുവന്നു "എന്തൊന്നാ കമലം അച്ഛനെന്തു പറഞ്ഞു" എന്നു ചോദിച്ചു.

"ഛീ. പൊ. പുറത്തു്. എന്റെ അച്ഛൻ എന്നോടു പറഞ്ഞതു നിനക്കറിഞ്ഞിട്ടു കാര്യമെന്തു്" എന്നു കമലം ഗൗരവത്തോടും പുച്ഛത്തോടും ഉത്തരം പറഞ്ഞു.

പാറുക്കുട്ടിക്കതു സഹിച്ചില്ല. കുറെനാളായി അവളുടെ ഉള്ളിൽ തിളച്ചുകയറിവന്നുകൊണ്ടിരുന്ന അഹംകാരം പൊട്ടിച്ചിതറി പുറപ്പെട്ടതു് ഈ വിധമായിരുന്നു. "ഓഹോ-ഞാനറിയും. അത്രയ്ക്കൊന്നും മൂപ്പിക്കേണ്ട"

പെട്ടെന്നു കമലം പാറുക്കുട്ടിയുടെ നേരെതിരിഞ്ഞു. അതുവരെ കണ്ടചിന്നയെങ്കിലും സൗമ്യവദനയായ വിരഹാർത്തയല്ല പാറുക്കുട്ടിയെ അഭിമുഖീകരിച്ചതു്. തീപ്പൊരി ചിതറുന്ന തുറിച്ചുന്തിയനയനങ്ങളോടും, വക്രിച്ച പല്ലുകൾകൊണ്ടു കടിച്ച അധരങ്ങളോടും, വികസിച്ചുരുണ്ട നാസികയോടും, ജടിലിച്ചു ചിതറിയ ജടാഭാരത്തോടും, നീണ്ടുനിവർന്നു വിജൃംഭിതയായി നിന്ന കമലത്തെക്കണ്ടപ്പോൾ പാറുക്കുട്ടിയുടെ അഹംകാരം അലിഞ്ഞൊതുങ്ങി. ഒരു കുന്ന പുച്ഛഭാവത്തിൽ അല്പം അടച്ചു, നെററി ചുളിച്ചു്, മുഖവും അല്പമൊന്നു വക്രിപ്പിച്ചുംകൊണ്ടു് "എന്തു, എന്തു പറഞ്ഞെടീ നീ. ഫോ പുറത്തു് ഇറങ്ങു. നീചപ്പരിഷകളു്. ഫോ- ഫോ- പുറത്തു്" എന്നു കമലം ഗർജിച്ചു. പാറുക്കുട്ടി തലകുനിച്ചു് അവിടെ നിന്നും മന്ദം പുറകോട്ടു വലിഞ്ഞു. കമലം തന്റെ മഞ്ചത്തിൽ ചെന്നു പതിക്കയും ചെയ്തു.

കാലഗതിയുടെ വൈപരീത്യം ഭയങ്കരംതന്നെ. കനകം ലോകത്തിനു സമാധാനം കൊടുക്കുന്നതല്ല എന്നു കനകമംഗലത്തെ കഥകൾ വിജ്ഞാപനംചെയ്യുന്നു. അവിടുത്തെ കനകശില്പം ഇതാ വാടിത്തളർന്നു നിരാധാരയായി കിടക്കുന്നു. എന്താണവളുടെ ഈ രൂപഭേദത്തിനും ഭാവ

ഭേദത്തിനും കാരണം? രാമകൃഷ്ണൻതമ്പിയുടെ ദാമ്പത്യപദത്തിലുള്ള വിരക്തിയാണോ? ഒരിക്കലുമല്ല. തൻെറ ഹിതത്തിന്ന വിപരീതമായ ഒരു വിവാഹബന്ധത്തിൽ താന്ന കുടുക്കുവാൻ ദൈവത്തിനുംപോലും ശക്തിയില്ലെന്ന് ആ തൻേറടക്കാരിക്കു ധൈര്യമുണ്ട്. അവളുടെ രൂപാന്തരത്തിനുള്ള ഏകകാരണം അവളുടെ നിർമ്മലഹൃദയത്തിൽ കിടന്നെരിഞ്ഞു നീറുന്ന പശ്ചാത്താപവും വിരഹതാപവും ആകുന്നു. അവൾ എന്തിനു പശ്ചാത്തപിക്കുന്നു? ആരുടെ വിരഹ[illegible]ൽ ദുഃഖിക്കുന്നു? അവൾ എന്തെങ്കിലും മഹാപാത[illegible]ചെയ്തിട്ടുണ്ടോ? അവൾക്ക് അപ്രാപ്തനായ ഒരു വ[illegible]ല്ലഭനുണ്ടോ? ഉണ്ട്. രൊക്കളോട് അവൾ ഒരു മഹാ[illegible]പം ചെയ്തു. അതവളുടെ ഹൃദയവല്ലഭനോടാണെന്നാണ് അവളുടെ മനസ്സാക്ഷി പറയുന്നത്. ഹേ കമലം, മൂന്നുമാസംമുമ്പു വരെയും താരുണ്യഹൃദയസ്പന്ദനവും കൂടാതെ കൂത്താടിത്തിമിർത്തു നടന്നിരുന്ന നിനക്കും ഒരു ഹൃദയവല്ലഭനുണ്ടായതോ? ബാല്യം മുതൽ നിന്നോടൊന്നിച്ചു കളിച്ചു വളൎന്ന നിൻെറ ജ്യേഷ്ഠനും നിൻെറ ആത്മസർവ്വസ്വവും ആയ രാജശേഖരനോടു എനിക്കു വിവാഹമേ ആവശ്യമില്ല എന്നല്ലേ നീ മൂന്നുമാസംമുമ്പു പറഞ്ഞതു്; എന്നിട്ടിത്രവേഗം നിനക്കു ഹൃദയവല്ലഭനുണ്ടായിതീൎന്നു അതികഠിനമായ വിരഹതാപത്തിലും അകപ്പെട്ടോ? ഹേ ചിത്തമേ, നിൻെറ ചാപല്യം വിചിത്രംതന്നെ. ഇത്ര ചപലയായ നീ ഇതെല്ലാം അനുഭവിക്കുകതന്നെ വേണം.

സ്വപുത്രിയുടെ ധീരപ്രഖ്യാപനം കേട്ടു് മനംമയങ്ങിത്തിരുന്നുപോയ കിട്ടുപിള്ളയുടെ സ്ഥിതി വളരെ കഷ്ടമായിരുന്നു. വിവാഹത്തിന്നു് വേണ്ട ഒരുക്കങ്ങളെല്ലാം സമാപ്തമായി. ഇനി വിവാഹത്തിനു മൂന്നുദിവസമേയുള്ളൂ. ഇതാ കമലം അവളുടെ അചഞ്ചലമായ മനസ്ഥിതിയെ പ്രദർശിപ്പിച്ചിരിക്കുന്നു. വല്ല കാരണവശാലും വിവാഹം മുട

ങ്ങിയാൽ കൊള്ളാമെന്നു കിട്ടുപിള്ള ആഗ്രഹിക്കുകയും പ്രാൎത്ഥിക്കുകയും ചെയ്തു. എന്നാൽ അതിനു യാതൊരു മാൎഗ്ഗവും കണ്ടില്ല. വരനും അതിഥികളും ഇപ്പോൾ വന്നുചേരുകയും ചെയ്യും. ആകപ്പാടെ കിട്ടുപിള്ള ധൎമ്മസങ്കടത്തിലായി. തന്റെ മകളെ ശാസിക്കയൊ ശപിക്കയൊ ഭേദമിക്കയോ ഉപദേശിക്കയോ അതല്ല അവളോടപേക്ഷിക്കയൊ എന്താണു വേണ്ടതെന്നു അദ്ദേഹം ചിന്തിച്ചുതുടങ്ങി. ശാസനയും ഭേദവും നിഷ്ഫലമെന്നു അദ്ദേഹം നേരത്തെ തള്ളി. ഉപദേശത്തിൽ അദ്ദേഹത്തിനു് ഇനിയും വിശ്വാസമുണ്ടായിരുന്നു. അതിനാൽ അദ്ദേഹം സ്വഭാൎയ്യയോടു് ഒററയക്ഷരംപോലും പറയാതെ കമലത്തിന്റെ അറയിലേക്കു ചെന്നു. ഉടനെ കമലം മഞ്ചത്തിൽ നിന്നെഴുന്നേററു മാറിനിന്നു.

കി:—കമലം നിനക്കുവേണ്ടിയിട്ടല്ലെ ഞാനിതൊക്കെ ചെയ്യുന്നതു്? നീ കഷ്ടപ്പെടണമെന്നു് എനിക്കു് വിചാരമുണ്ടാകുമോ? എനിക്കു വയസ്സായി. എന്റെ അവസാനം ഇന്നോ നാളയോ എന്നിരിക്കുന്നു. എന്റെ മകൾക്കു ഞാൻ മരിച്ചാൽ ഒരു രക്ഷിതാവു വേണ്ടയൊ?

ക:—അച്ഛാ അതെല്ലാം എനിക്കറിയാം. എന്നെ ആരുടെ എങ്കിലും കയ്യിൽ ഏൽപ്പിച്ചു് അച്ഛന്റെ ഭാരം തീൎക്കുവാനാണോ അച്ഛൻ ആലോചിക്കുന്നതു്?

കി:—അയ്യൊ, അങ്ങനെ പറയാതെ. അവൻ നല്ല പയ്യനല്ലെ. കുടുംബകാൎയ്യം നോക്കുന്നതിനും മററും എന്തു സാമൎത്ഥ്യം! ഇതാരുപറഞ്ഞു അവൻ ഹീനതയെന്നു്.

ക:—സ്വാമിയാണു പറഞ്ഞതു്. സ്വാമിക്കു അങ്ങേരെ നല്ലപോലെ അറിയാം.

കി:—സ്വാമിയേയൊക്കെ ഉപദേശമാണു നിന്നെ ഇവിധമാക്കിയതു്.

ക:—നല്ലവരുടെ ഉപദേശം മനുഷ്യരെ നന്നാക്കുകയല്ലെ? അദ്ദേഹത്തെ അച്ഛൻ നല്ലപോലറിയുകയില്ല. അദ്ദേഹം ഒരു ദിവ്യനാണ്.

കി:—നിനക്കെന്തറിയാം കുഞ്ഞെ. ഈ തെണ്ടിനടക്കുന്ന കാവിവസ്ത്രക്കാരോളം കള്ളന്മാർ ലോകത്തിൽ ആരുമില്ല എന്നു ഞാനിപ്പോഴാം പഠിച്ചു.

ക:—അച്ഛാ കള്ളനാണെങ്കിൽ പത്തായിരം രൂപ വിലയുള്ള ഒരു രത്നമാല എനിക്കു സമ്മാനിക്കുകയും പത്തിരുന്നൂറുരൂപ വിലയുള്ള ഒരു സ്വർണ്ണച്ചങ്ങല അച്ഛൻെറ മുമ്പിൽ വലിച്ചെറിയുകയും ചെയ്തിട്ടുപോകുമോ?

കി:—നിനക്കു രത്നമാലയോ?

ക:—അതെ ഒരു മാല എനിക്കു സമ്മാനിച്ചു. ഞാൻ വിരോധിച്ചു. എങ്കിലും അദ്ദേഹം എൻെറ മടിയിൽ വലിച്ചെറിഞ്ഞുതന്നു.

കി:—എവിടെ കാണട്ടെ.

കമലം ഉടനെ പെട്ടിതുറന്നു ഒരു രത്നഖചിതമായ കനകച്ചങ്ങല എടുത്തുകൊണ്ടുവന്നു കിട്ടുപിള്ളയുടെ കൈയ്യിൽ കൊടുത്തു. കിട്ടുപിള്ള അതുവാങ്ങി തിരിച്ചും മറിച്ചും സൂക്ഷിച്ചുനോക്കി.

കി:—കമലം ഇതിനു വില ആയിരവുമല്ല പതിനായിരവുമല്ല. വിലമതിക്കാത്ത രത്നങ്ങളാണ് ഈ കാണുന്നത്. ഇതു വല്ലേടത്തുനിന്നും മോഷ്ടിച്ചതാണൊ?

ക:—എങ്കിൽ വെറുതെ വല്ലവക്കും ദാനം ചെയ്യുന്നമെന്നുണ്ടോ.

കി:—എന്തോ എനിക്കറിഞ്ഞുകൂട. അദ്ദേഹം [illegible] [illegible] അച്ഛനായിരിക്കണം.

ക:—എന്തോ [illegible] [illegible] [illegible] [illegible]. [illegible] [illegible] [illegible] ക്കുന്നത്.

കി:—അവൻ എവിടെ?
ക:—അദ്ദേഹത്തിനറിയാം. പറയുന്നില്ല. അദ്ദേഹം അറിഞ്ഞാണു ചേട്ടൻ പോയതു്.
കി:—അദ്ദേഹം കൂട്ടികൊണ്ടുവരുമെന്നോ?
ക:—വരും.
കി:—നീ അവനെ വിവാഹം ചെയ്യാൻ കാത്തിരിക്കയാണോ?

കമലം തലതാഴ്ത്തി. ഇതുവരെ സമർത്ഥയായി സംഭാഷണം ചെയ്തുകൊണ്ടിരുന്ന കമലം നിശ്ശബ്ദയായി. കിട്ടുപിള്ള വീണ്ടും ചോദിച്ചു.

"നീ അവനുവേണ്ടി കാത്തിരിക്കയാണോ?"
ക:—അതെ.
കി:—അവനെക്കൊണ്ടു വിവാഹം ചെയ്യിച്ചാൽ കരമുടക്കങ്ങളാകുമെല്ലാം കുഞ്ഞേ.
ക:—എന്തു് അദ്ദേഹം നായരല്ലേ?
കി:—എന്തോ ആർക്കറിയാം.
ക:—നാം ഏതായാലും നമ്മുടേതാക്കികഴിഞ്ഞില്ലേ?
കി:—അതുപോലെയല്ലല്ലോ വിവാഹബന്ധം.
ക:—അതെല്ലാം നേരെയാകും അച്ഛാ. സ്വാമി ഇങ്ങോട്ടു വന്നുകൊള്ളട്ടെ.
കി:—ഇപ്പോഴേ ആളുകളെല്ലാം വന്നുചേരുമല്ലോ. അച്ഛനു വലിയ അപമാനം നേരിടുമല്ലോ കുഞ്ഞേ!
ക:—എനിക്കു സുഖക്കേടായാലെന്തുചെയ്യും!
കി:—നിന്റെ ഇഷ്ടംപോലെയാകട്ടെ. ഞാൻ കാശിക്കു പോകയാണു്.
ക:—ഞാനും വരാം. അമ്മയും വരും. നമുക്കൊരുമിച്ചു പോകാം.
കി:—എനിക്കാരും വേണ്ട.

എന്നുപറഞ്ഞു കിട്ടുപിള്ള അവിടെനിന്നു നിർഗ്ഗമിച്ചു. കമലം വീണ്ടും മഞ്ചത്തിൽ പതിച്ചു.

———

# അദ്ധ്യായം ൨൧

ദൈവത്തിന്ന കണ്ണുണ്ടു്.

കമലത്തിന്റെ മുറിയിൽനിന്ന കിട്ടുപിള്ള പുറത്തെക്കിറങ്ങിയപ്പോൾ ഒരു മുസൽമാൻ ഒരു കത്തുംകൊണ്ടു നില്ക്കുന്നതുകണ്ടു.

കി:—ഇതെവിടുന്നാണു്.

മു:—തിരുവനന്തപുരത്തുനിന്നു്.

അതു കേട്ടയുടൻ കിട്ടുപിള്ള എഴുത്തുവാങ്ങി പൊട്ടിച്ചു വായന തുടങ്ങി. ഓരോ വാചകം വായിക്കുന്തോറും കിട്ടുപിള്ള അത്യത്ഭുതപരതന്ത്രനായി ഭവിച്ചു്. അദ്ദേഹം വീണ്ടും വീണ്ടും ആ കത്തുവായിച്ചു. ഒടുവിൽ തിരിഞ്ഞു "നീ എവിടുത്തുകാരൻ" എന്ന മുസൽമാനോടു ചോദിച്ചു. പക്ഷെ അതിനുത്തരം പറവാനുള്ള ആരും അവിടെയുണ്ടായിരുന്നില്ല. ഉടനെ വേലക്കാരെ വിളിച്ചു അവനെ വിളിക്കാൻ പറഞ്ഞു. അവർ അവനെ അവിടെയെങ്ങും കണ്ടില്ല.

"അധികപ്രസംഗി. എന്നെ പററിക്കാൻവരുന്നോ." എന്ന പിറുപിറുത്തുംകൊണ്ടു കിട്ടുപിള്ള ലക്ഷ്മിക്കുട്ടിയമ്മയെ വിളിച്ചു എഴുത്തവരുടെ കൈയിൽ കൊടുത്തു. അവരും വിവിധരസപ്രകടനങ്ങളോടുകൂടി ആ കത്തു രണ്ടു പരിവൃത്തി വായിച്ചു പറഞ്ഞു.

"ഞാൻ അന്നേ പറഞ്ഞില്ലേ ഞാൻ കണ്ടിട്ടുള്ള ആളാണെന്നു്. ഇന്നലെ കണ്ടതുപോലെ എനിക്കു തോന്നി. എങ്കിലും ഇങ്ങനെ പററിച്ചല്ലോ"

കി:—ഞാനിതു വിശ്വസിക്കുന്നില്ല. അങ്ങിനെയാണെങ്കിൽ ആ മോതിരവും മററും എങ്ങനെ നമുക്കുകിട്ടി.

ല:—വിശ്വസിക്കാത്തതെന്തു്? ആളെക്കണ്ടാൽ അറിഞ്ഞുകൂടയോ?

കി:—ഇത്ര വെളുപ്പില്ലായിരുന്നല്ലൊ.

ല:—അതു വിദേശവാസംകൊണ്ടു വന്നതായിരിക്കാം.

കി:—എന്റെ ദൈവമെ, ഇതെന്തൊരു അത്ഭുതം—എന്നാൽ പിന്നെ ഇങ്ങോട്ടു വരാത്തതെന്തു്.

ല:—ഉടനെ വരുമെന്നല്ലെ പറഞ്ഞിരിക്കുന്നതു്. രാജനേയും കൂട്ടിക്കൊണ്ടുവരും.

കി:—എന്നാൽ നമ്മുടെ ഗ്രഹപ്പിഴതീൎന്നു. ദൈവം പ്രസാദിക്കുന്നു എന്നു തോന്നുന്നു. എന്റെ ദൈവമേ അദ്ദേഹത്തെ ഉടനെ ഇവിടെ വരുത്തിത്തരണമേ.

കിട്ടുപിള്ളയുടെ കണ്ണുരണ്ടും നിറഞ്ഞു, തൊണ്ട ഇടറി.

ലക്ഷ്മിക്കുട്ടിയമ്മ ആ എഴുത്തുംകൊണ്ടു മകളുടെ അടുക്കലേക്കു ഓടി "പിന്നേ കാൎയ്യം രഹസ്യമായിരിക്കണം. ഒരുത്തരോടും ഇപ്പോൾ പറയേണ്ട" എന്നു കിട്ടുപിള്ള പറഞ്ഞതുകേട്ടുംകൊണ്ടു ലക്ഷ്മിക്കുട്ടി അമ്മ പോയി മകളുടെ കയ്യിൽ എഴുത്തു കൊടുത്തു. കമലത്തിനു് ആ കത്തു ഒരിക്കൽ വായിക്കേണ്ട ആവശ്യമേ ഉണ്ടായിരുന്നുള്ളു. വായിച്ചതിന്നുടൻ ആ തരുണിയുടെ മുഖത്തു കുറെ നാളായി കാണാത്ത പ്രസന്നതപരന്നു പ്രകാശിച്ചു.

ക:—അമ്മെ ഞാൻ പറഞ്ഞില്ലെ അദ്ദേഹം സാധാരണനല്ല എന്നു്.

ല:—എന്റെ കുഞ്ഞെ ഇതാരറിഞ്ഞു! എങ്കിലും കണ്ടിട്ടും അറിയാത്ത ഞങ്ങളെത്ര ബുദ്ധിമോശക്കാർ! നീ കണ്ടിട്ടില്ലല്ലൊ.

ഈ സമയം പുറത്തു കുറേയധികം ആളുകൾ വന്ന ഒരാരവംകേട്ടു കിട്ടുപിള്ള പുറത്തുപോയിനോക്കി. തിരുവനന്തപുരത്തുനിന്നും വന്ന പുടവകൊടക്കാരുടെ പുറപ്പാടായിരുന്നു. പത്തുനാല്പതുപേർ മോടിയായുടുത്തൊരുങ്ങി

വരുന്നതുകണ്ടു് അവരുടെ പുറകെ അനവധി ആളുകളും കൂടിയിട്ടുണ്ടായിരുന്നു. അവരെ കണ്ടപ്പോൾ കിട്ടുപിള്ളയുടെ മുഖം വിളറി. എങ്കിലും ഒരു പച്ചച്ചിരിയോടുകൂടി അവരെ യഥോചിതം സ്വീകരിച്ചു. സ്വീകരണം കഴിഞ്ഞപ്പോൾ കിട്ടുപിള്ളയുടെ മുഖം വിളർച്ച മാറി കലുഷമായി. എന്തെന്നാൽ ചാരായവും വീടിയും നാറിയിട്ടു് ആ അതിഥികളോടടുക്കുവാൻ മൂക്കുള്ളവർക്കൊക്കെ വിഷമമായിരുന്നു. എങ്കിലും കിട്ടുപിള്ള ഒന്നും പുറത്തറിയിച്ചില്ല. ഉടനെ കാപ്പികൊണ്ടുവരുവാൻ അദ്ദേഹം ആജ്ഞാപിച്ചു. കാപ്പി കുടിക്കുന്നതിനിടയ്ക്കു കേശവൻതമ്പിയും രാഘവക്കുറുപ്പും കൂടി അതിഥികളിൽ പ്രമാണികളെയെല്ലാം കിട്ടുപിള്ളയ്ക്കു പരിചിതരാക്കി. അക്കൂട്ടത്തിൽ പ്രമാണി പേഷ്കാർ ശങ്കരപ്പിള്ളയായിരുന്നു. അദ്ദേഹത്തിന്റെ പേരു പറഞ്ഞപ്പോൾ കിട്ടുപിള്ളയുടെ വെറുപ്പല്പം കുറഞ്ഞു.

കി:—അങ്ങുന്നും മററും ഇത്രത്തോളം ബുദ്ധിമുട്ടേണ്ടായിരുന്നു.

പേ:—ഇവരുടെ നിർബന്ധംകൊണ്ടു പോന്നതാണു്. പിന്നെ കനകമംഗലം എന്നു കേട്ടിട്ടേയുള്ളൂ. ഒന്നു കാണാമല്ലോ എന്നും വിചാരിച്ചു.

കി:—അതു ഞങ്ങളുടെ ഭാഗ്യം.

പേ:—കിട്ടുപിള്ളയുടെ വേലക്കാരനായി താമസിച്ചിരുന്ന ആ ചെറുക്കൻ രാമകൃഷ്ണൻതമ്പിയേയും എന്റെ മകനേയും അടിച്ചുകപ്പെടുത്താൻ നോക്കി. സംബന്ധം മുടങ്ങി എന്നു് എല്ലാവരും ഭയപ്പെട്ടു. നമ്മുടെ തറവാട്ടുകളുടെ നേരുകൊണ്ടു ഒന്നും വന്നില്ല.

കി:—ഏതു ചെറുക്കൻ?

പേ:—അവനേ—ഇവിടെ നിന്നു് എന്തൊ പണം തട്ടിക്കൊണ്ടുപോയ രാജശേഖരൻ, അമ്പെടാ അവന്റെ

മട്ടു കണ്ടാൽ അവൻ പൊന്നുതമ്പുരാന്റെ മകനെന്നു തോന്നും.

കി.—രാജശേഖരനോ, അവനെവിടെ? അവൻ എന്റെ ഭൃത്യനല്ല. എന്റെ മകനായി ഞാൻ ലാളിച്ചു വളർത്തിയവനാണു്. പക്ഷെ എന്റെ ഭാഗ്യദോഷത്താൽ അവൻ എന്നൊ പുറപ്പെട്ടുപോയി.

പോസ്കാരെ തമ്പി കണ്ണടച്ചു മിണ്ടാതിരിക്കുവാൻ സംജ്ഞ കാണിച്ചു. പക്ഷെ പോസ്കാർ അതൊന്നും കണ്ടില്ല. കിട്ടുപിള്ളയുടെ ഉത്തരം കേട്ടപ്പോൾ തമ്പിയുടെ മുഖം വിളറി. ഇനി അവിടെ നില്ക്കുന്നതു പന്തിയല്ലെന്നു് കണ്ടു് അയാൾ മറുവശത്തേക്കു പോയി.

പോ.—എന്തു്? ഭൃത്യനല്ലേ? അവൻ പണം മോഷ്ടിച്ചുമില്ലേ?

കി.—അവൻ എന്റെ ഭൃത്യനല്ല. ഒറക്കാശു് അവൻ ആരുടെയും മോഷ്ടിക്കയുമില്ല. അത്ര നല്ല ഒരു പയ്യനെ ഈ ലോകത്തിൽ കാണാൻ വിഷമമാണു്. അതൊക്കെ അങ്ങളോടു ആരു പറഞ്ഞു ഈ കളവെല്ലാം. അവനെവിടെ?

പോ.—ഭംഗിയായി. ആളുകൾ എന്തെല്ലാം പറയുന്നു. അവൻ അവിടെയുണ്ടായിരുന്നു. ഇപ്പോൾ എവിടെയൊ പോയി.

അവിടെ കൂടിയിരുന്നവർ മിക്കവരും തമ്പിയുടെ കെട്ടുകഥ കേട്ടിട്ടുള്ളവരും വിശ്വസിച്ചിട്ടുള്ളവരും ആയിരുന്നു. അതിനാൽ അവർ തമ്പിയെ തിരിഞ്ഞുനോക്കിത്തുടങ്ങി. എന്നാൽ തമ്പിയവിടെ എങ്ങുമില്ല. താൻ എന്തെല്ലാം അബദ്ധനായാലും ഇനി കിട്ടുപിള്ളയുടെ വിവാഹം നടത്താതിരിക്കുവാൻ സാധിക്കയില്ലെന്നു തമ്പിക്കു നിശ്ചയമുണ്ടായിരുന്നു. പന്തലെല്ലാം വളരെ ഭംഗിയായി അലങ്കരിച്ചു കഴിഞ്ഞു. ക്ഷണവും ആ കരയൊഴിച്ചുള്ളതെല്ലാം തീൎന്നു. ഇനി പിന്മാറുവാൻ അഭിമാനികളായ തറ

വാട്ടുകാർ ആരും ആലോചിക്കപോലും ചെയ്യുകയില്ലെന്നു തമ്പിക്ക ധൈര്യമുണ്ടായിരുന്നു. അതിനാൽ അയാൾ കമലത്തിനെ കാണ്മാനായി ഈ തക്കം നോക്കി ജയദേവിയോടെ പോയതാണ്. തമ്പിയെക്കണ്ടപ്പോൾ കമലം എഴുന്നേററു മാറിനിന്നു. കമലത്തിന്റെ ആകൃതി കണ്ടു സംഭ്രമിച്ചു തമ്പി ചോദിച്ചു.

"എന്താ കമലത്തിന്ന സുഖക്കേടു വല്ലതുമാണോ"

ക:—അതെ.

ത:—എന്താണു സുഖക്കേട്.

ക:—പലതുമുണ്ട്.

ത:—കിടപ്പുതന്നെയാണോ.

ക:—അതെ.

ത:—ഭംഗിയായി. ശാരിയറതിരത്തിന് ഇനി രണ്ടു ദിവസമേയുള്ളല്ലൊ.

ക:—എന്നു കേട്ടു.

ത.—കേട്ടതേയുള്ളൊ. അതെന്താ കമലത്തിന് ഇനിയും അതു തൃപ്തിയായില്ലെന്നുണ്ടോ.

ക:—ഇല്ല.

ത:—എങ്കിലും ഇനി അതു നിവൃത്തിയില്ലാത്ത കാര്യമാണല്ലൊ. എന്നെപ്പററി ഇത്ര വളരെ തെററിദ്ധരിച്ചതിൽ കമലം പശ്ചാത്തപിക്കാതിരിക്കയില്ല.

ക:—അങ്ങനെ വരണമെന്നാണ് എന്റെ ആഗ്രഹം. പക്ഷെ എന്നെ സംബന്ധം ചെയ്യാനായി അവിടുന്ന് ഈ ജന്മത്തു് ആഗ്രഹിക്കേണ്ട.

ത:—എന്തു്. ഇത്രയൊക്കെ ആയിട്ടൊ. കൊള്ളാം. അതു കുടുംബത്തിന്നു കൂടി അപമാനമാണല്ലൊ. അമ്മാവനും മാനക്ഷയമല്ലെ? എന്റെ സ്ഥിതിക്കും കുറച്ചിലല്ലെ?

ക:—ആയിരിക്കാം.

എന്നു പറഞ്ഞു് കമലം ആ മുറിയിൽനിന്നു പുറത്തേയ്ക്കു പോയി. തമ്പിയും വിഷണ്ണനായി കുറെനേരം അവിടെ നിന്നശേഷം മന്ദംമന്ദം പുറത്തെയ്ക്കിറങ്ങി. അപ്പോൾ തമ്പിയെ എല്ലാവരും കൂടി പിടിച്ചു ചോദ്യങ്ങളും ആക്ഷേപങ്ങളും വർഷിച്ചു. തമ്പിക്കു ലജ്ജയെന്നുള്ളതു് എന്തെന്നറിഞ്ഞുകൂട. അതിനാൽ അയാളും അവരുടെ കൂട്ടത്തിൽ കൂടി അയാളെത്തന്നെ ആക്ഷേപിച്ചു ചിരിച്ചുകൊണ്ടിരുന്നു. അങ്ങനെ അന്നത്തെ ദിവസം കഴിഞ്ഞു.

* * * * * *

പിറ്റെദിവസം പ്രഭാതമായപ്പോൾ വധുവിനു സുഖക്കേടാണെന്നുള്ള വിവരം കുറേശ്ശ പുറത്തു കേട്ടുതുടങ്ങി. തമ്പിയുടെ ഉന്മേഷം കുറഞ്ഞും തുടങ്ങി. തമ്പി പല പ്രാവശ്യം ചെന്നിട്ടും കമലത്തിന്റെ മുറിയിൽ പ്രവേശനം സിദ്ധിച്ചില്ല. പാറുക്കുട്ടിക്കാകട്ടെ ജാനകിഅമ്മക്കാകട്ടെ കമലത്തിന്റെ മുറിയിൽ പ്രവേശനം അനുവദിച്ചിരുന്നില്ല. അതിനാൽ ദീനത്തിന്റെ യഥാർത്ഥസ്ഥിതി അറിയാതെ തമ്പിയും കൂട്ടരും വിഷമിച്ചു. കള്ളദ്ദീനമല്ലേ എന്നു തമ്പിക്കും അയാളുടെ അച്ഛനും രാഘവക്കുറുപ്പിനും സംശയമുണ്ടാകാതിരുന്നില്ല. എന്നാൽ അതു പുറത്തു പറയുവാൻ ഒരുത്തക്കും ധൈര്യമുണ്ടായിരുന്നില്ല. കമലത്തെ തമ്പി മാത്രമേ കണ്ടിട്ടുണ്ടായിരുന്നുള്ളു. അതിനാൽ പരമാർത്ഥത്തിൽ വല്ല സുഖക്കേടുമാണൊ എന്നു് ഇടയ്ക്കിടയ്ക്കു തമ്പിക്കു ഭയമുണ്ടാകാതിരുന്നില്ല. തിരുവനന്തപുരത്തുനിന്നും വന്നവരുടെ കൂട്ടത്തിൽ ഒരു ആശുപത്രി പ്യൂൺ ഉണ്ടായിരുന്നു. അയാളെ ഡാക്കുറെന്നാണു് അവരെല്ലാം വിളിച്ചിരുന്നതു്. കുറേശ്ശെയൊക്കെ ചികിത്സയും അയാൾക്കുണ്ടായിരുന്നു. അയാൾ മുഖാന്തരം കമലത്തിന്റെ ദീനസ്ഥിതി അറിയാമെന്നുദ്ദേശിച്ചു കേശ

വൻതമ്പി കിട്ടുപിള്ളയോടു തങ്ങളുടെ കൂട്ടത്തിൽ ഒരു നല്ല ഡാക്ടറുള്ള വിവരം പറഞ്ഞു. എന്നാൽ കിട്ടുപിള്ള ചികിത്സ വേറെ ചെയ്യുന്നുണ്ടെന്നു പറഞ്ഞൊഴിഞ്ഞു. അപ്പോൾ മുതൽ അവക്കെല്ലാം സംശയം വർദ്ധിച്ചു. സംബന്ധം നടക്കുമോ എന്നു സകലരും ആരാഞ്ഞുതുടങ്ങി. അങ്ങനെ സന്ദിഗ്ദ്ധമായ ഒരവസ്ഥയിൽ അന്നത്തെ ദിവസവും ഇരുണ്ടു. തിരുവനന്തപുരത്തുകാരുടെ ഇടയ്ക്കുനിന്നും പുറപ്പെട്ട മദ്യവാസന ആ അലംകൃതപ്പന്തൽ മുഴുവൻ വിലസിക്കൊണ്ടിരുന്നു.

* * * * * *

വിവാഹദിവസവും ഉദയമായി. കനകമംഗലപരിസരം ആൾക്കൂട്ടംകൊണ്ടു തിങ്ങിത്തുടങ്ങി. വധുവിന്നു സുഖക്കേടാണെന്നുള്ള വാർത്ത സകലരെയും നിരാശപ്പെടുത്തി. ക്ഷണിച്ചു വരുത്തിയവൎക്കു വിവാഹം നടന്നാലും ഇല്ലെങ്കിലും ശരിയായി ഭക്ഷണംകൊടുക്കേണ്ടതു കനകമംഗലാധീശന്റെ കടമയാകയാൽ സദ്യയ്ക്കുള്ള ഒരുക്കങ്ങൾ കേമമായിത്തന്നെ നടക്കുന്നുണ്ടായിരുന്നു. അതിനാൽ ഒരൂണിനെ മാത്രം ഓർത്തു് എത്തിക്കൂടിയ ഊണന്മാൎക്കും സാധുക്കൾക്കും സമാധാനം തോന്നി. കാലത്തെ ലഘുഭക്ഷണം എല്ലാവരുടേയും കഴിഞ്ഞു. എന്നിട്ടും വിവാഹം നടക്കുമെന്നു കിട്ടുപിള്ള തീർച്ചപറയുന്നില്ല. ഒടുവിൽ കരക്കാരിൽ ചിലരും തിരുവനന്തപുരത്തുകാരും കൂടി കിട്ടുപിള്ളയെ വളഞ്ഞു കേശവൻതമ്പി സഗൗരവം പ്രശ്നം ചെയ്തു.

"എന്താണു സംബന്ധമുണ്ടോ? ഇല്ലെങ്കിൽ ഞങ്ങൾ പോകട്ടെ. ഇവിടെ ഉണ്ടു കിടക്കാനല്ല ഞങ്ങൾ വന്നതു്".

കി:—ഇവിടെ ഉണ്ടുകിടക്കണമെന്നു ഞാൻ ആവശ്യപ്പെടുന്നില്ല. വിവാഹം നടന്നാൽ നടന്നു എന്നല്ലാതെ എനിക്കു തീർച്ച പറവാൻ പാടില്ല.

ത:—ഞാനങ്ങളെ അപമാനിച്ചാൽ അനുഭവംകൊണ്ടറിയും.

കി:—നിങ്ങൾക്കെന്താ ഭ്രാന്തോ? എന്റെ അനന്തരവന് എന്റെ മകളെ വിവാഹംചെയ്യണമെന്നു ഞാൻ നിശ്ചയിച്ചൊരുങ്ങി. അതു മുടങ്ങിയാൽ എനിക്കോ നിങ്ങൾക്കോ അപമാനം?

ത:—തനിക്കുണ്ടോ മാനാപമാനബോധം.

ചിലർ—ഛീ, ഛീ, അതു പറയരുതു്.

മററു ചിലർ—ആരവൻ, കൊടു് അവന്റെ കരണത്തിട്ടു്.

കി:—തന്നോടു സംസാരിക്കാൻ ഞാനാളല്ല. ഞാൻ പോകട്ടെ.

എന്നുപറഞ്ഞു കിട്ടുപിള്ള പോകാൻ ഭാവിച്ചു. ആളുകൾ കിട്ടുപിള്ളയെ തടഞ്ഞു. സാധു വിഷമിച്ചുതുടങ്ങി. "എന്തു് എന്നെ വിടുകില്ലെന്നോ" എന്നു് അദ്ദേഹം കാലുഷ്യത്തോടെ ചോദിച്ചു. "ഇല്ല ഇല്ല" എന്നു് ആൾക്കൂട്ടത്തിൽനിന്നുമുഴങ്ങി. "അങ്ങേത്തെ ഇഷ്ടംപോലെ പോകാം. അങ്ങേത്തെ തൊടുന്നവരും തടയുന്നവരും ആലിമുതലാളിയുടെ ചെട്ടൻ ഉസ്മാൻ ഇവിടെയുണ്ടെന്നു് ഓർത്തുകൊള്ളണേ" എന്നൊരു ഗംഭീരശബ്ദം എല്ലാ ആരവത്തിനും ഉച്ചത്തിലായി മുഴങ്ങി. തമ്പിക്കുട്ടൻ ഒന്നു ഞെട്ടി പുറകോട്ടുനോക്കി. കരുപ്പിന്റെയും അച്ചൻ പണിക്കരുടേയും കൂട്ടുകാരേയും ഒളിച്ചുനോക്കി. ഉസ്മാന്റെ പൌരുഷം ചിതറുന്ന ഭയങ്കരരൂപം സകലരേയും അസ്തപൌരുഷരാക്കി.

ആ സമയം ചില മോട്ടോർകാറുകൾ കനകമംഗലത്തെ മുൻവശത്തുവന്ന ശബ്ദംകേട്ടു് ഒട്ടുവളരെപ്പേർ അങ്ങോട്ടോടി. കാറിന്റെ ശബ്ദം തുടരെത്തുടരെ കേട്ടുതുടങ്ങിയതുകൊണ്ടു പന്തലിൽ ആൾത്തിരക്കു കുറഞ്ഞു. എങ്കിലും കിട്ടുപിള്ളയെ വലയംചെയ്തവർ പിൻവലിഞ്ഞില്ല. പുതുതായും മോട്ടോർകാറിലും വന്നിരിക്കുന്ന അതിഥികൾ

ആരെന്നറിവാൻ കിട്ടുപിള്ള പോകുവാൻ തുനിഞ്ഞു. പക്ഷേ ആരും വഴിമാറിക്കൊടുത്തില്ല.

കി:—എന്താണു നിങ്ങൾ എന്നെത്തല്ലാൻ ഭാവമുണ്ടെങ്കിൽ അതായിക്കൊള്ളണം. ചില ആണുങ്ങളും പുറത്തുവന്നിരിക്കുന്നു. ഞാൻ അങ്ങോട്ടു പോകട്ടെ.

കേ: ത:—താൻ തല്ലുകൊണ്ടേ പോകൂ.

ഈ സമയം ഉസ്മാൻ അവിടെങ്ങും ഉണ്ടായിരുന്നില്ല.

കി:—എന്നാൽ അതു കഴിയട്ടെ. പിന്നെ എനിക്കു പോകാമല്ലോ.

"വരട്ടെ വരട്ടെ പോകാൻ വരട്ടെ" എന്ന പിറുപിറുത്തുംകൊണ്ടു നമ്മുടെ വൃദ്ധതാപസനും അറക്കുളത്തു കുറുപ്പും കിട്ടുണ്ണിക്കുറുപ്പുംകൂടി ആളുകളെ മാററി കേശവൻതമ്പിയുടേയും കിട്ടുപിള്ളയുടേയും മുമ്പിലെത്തി. കിട്ടുപിള്ള വൃദ്ധനെക്കണ്ട മാത്രയിൽ സാഷ്ടാംഗം നമസ്കരിച്ചു പാദത്തിൽ തല കുനിച്ചുവച്ചു കണ്ണീർകൊണ്ടു പാദം കഴുകി. വൃദ്ധൻ കിട്ടുപിള്ളയെ എഴുന്നേല്പിക്കാൻ ശ്രമിച്ചിട്ടും ഒരു കുറെനേരത്തേക്കു സാധിച്ചില്ല. ഒടുവിൽ വൃദ്ധൻ കണ്ണുരണ്ടും നിറഞ്ഞു ഗൽഗദസ്വരത്തിൽ "കുഞ്ഞേ, എഴുന്നേൽക്കു" എന്നു സമാധാനപ്പെടുത്തി, കിട്ടുപിള്ളയെ എഴുന്നേൽപ്പിച്ചു. കിട്ടുണ്ണിക്കുറുപ്പിനെക്കണ്ടപ്പോൾ തിരുവനന്തപുരംകൂട്ടരിൽ പലരും തലതാഴ്ത്തി. പോലീസുകാർ ഏതു വഴിപോയെന്നറിഞ്ഞില്ല. അറക്കുളത്തു കുറുപ്പിനെക്കണ്ടപ്പോൾ രാമച്ചകുറുപ്പും കാരിക്കരെപ്പണിക്കരും പരിവാരങ്ങളും സലജ്ജം പിൻവലിഞ്ഞുതുടങ്ങി. വൃദ്ധൻ തിരിഞ്ഞു ചോദിച്ചു. "എന്താ കേശവൻതമ്പി. തനിക്കെന്തറിയണം. ഇനി ഞാനാണു് ഇവിടുത്തെ കാരണവർ. പറഞ്ഞുകൊള്ളുക".

കേ: ത:—വിവാഹം ഇന്നു നടക്കുമൊ എന്നറിയണം;

വൃ:—സംശയമില്ല നടക്കും. ഇന്നുരാത്രി പത്തു നാഴിക ഇരുട്ടുമ്പോഴുള്ള സുമുഹൂർത്തത്തിൽ കനകമംഗലത്തു

കമലമ്മയുടെ വിവാഹം നടക്കും. തനിക്ക തൃപ്തി യായൊ.

കേ: ത:—ആരാണു വരൻ.

വൃ:—അതു ഞാൻ നിശ്ചയിക്കുന്നേ ആളം.

ത:—നിശ്ചയിച്ചപ്രകാരം എന്റെ മകന്റെ വിവാഹം നടക്കുമൊ എന്നാണറിയേണ്ടതു്.

വൃ:—ആരു നിശ്ചയിച്ചു?

ത:—നിശ്ചയിക്കാനധികാരമുള്ള ആളം;

വൃ:—"എന്നാൽ അതു നടക്കുകയില്ല. പോരെ?

ത:—എന്തുകൊണ്ടു്?

വൃ:—തന്റെ മകൻ തന്നെപ്പോലെ കുടിയനും ദുർവൃത്തനും ആയിരിപ്പാനതുകൊണ്ടു്.

തമ്പിക്ക കഠിനമായ കോപം ജ്വലിക്കുന്നുണ്ടായിരുന്നു. എങ്കിലും വൃദ്ധനോടു് അധിക്ഷേപമായി സംസാരിക്കുവാൻ വൃദ്ധന്റെ വൈഭവങ്ങളെപ്പററി കേട്ടിട്ടുള്ള തമ്പി ഭയപ്പെട്ടു.

ത:—ശരി. ഈ കുടുംബമേ ആണും പെണ്ണും കെട്ട കാട്ടു മാടന്മാരെക്കൊണ്ടു കുപ്രസിദ്ധി കിട്ടിയിട്ടുള്ളതാണു്.

വൃ:—അതുകൊണ്ടു കുടുംബമില്ലാതെ പാപ്പരായി തെണ്ടി കള്ളുകുടിച്ചും കള്ളച്ചൂതു കളിച്ചും നടക്കുന്ന നീയും നിന്റെ മകനും ആയിരിക്കും ഇവിടുത്തേക്ക യോഗ്യന്മാർ. ഛീ. പോ. പുറത്തു്.

തമ്പി നിശ്ശബ്ദനായി. ഉടനെ രാമകൃഷ്ണൻതമ്പി മുമ്പോട്ടുവന്നു. "സ്വാമീ രക്ഷിക്കണം" എന്നുപറഞ്ഞു.

വൃ:—നിന്നെ രക്ഷിക്കാം. പക്ഷെ ഇവിടെ സംബന്ധം കൊള്ളുകയില്ല.

രാ. ത:—എന്നാൽ എന്റെ കഴിച്ചുപോയ അമ്മാവന്റെ [illegible] എനിക്കുള്ള [illegible] താൻ് ഞങ്ങളെ [illegible] ഭാര്യയാക്കാൻ [illegible].

വൃ:—അതും കിട്ടുന്നതല്ല.

ത:—എന്തുകൊണ്ടു്?

വൃ:—കിട്ടുന്നതല്ല.

ത:—വെറുതെ കോട്ടിൽ പോകേണ്ട എന്നു വിചാരിച്ചു പറയുകയാണു്.

വൃ:—കോട്ടിൽ പൊയ്ക്കൊൾക.

ത:—നിങ്ങൾ ആരായിട്ടാണു് ഈ പറയുന്നതു്. നിങ്ങളുടെ ഭാവം കണ്ടാൽ നിങ്ങൾ ചക്രവത്തിയാണെന്നു തോന്നുന്നല്ലൊ.

വൃ:—ഞാനൊ. ഞാനാരെന്നു നിനക്കറിയണം ഇല്ലെ. ഞാൻ ചക്രവത്തിയല്ല. പക്ഷെ പല രാജാക്കന്മാരുടേയും ബഹുമാനാദരങ്ങൾക്കു പാത്രമായി സ്വജനങ്ങളെ കാണ്മാൻ തിരിച്ചെത്തിയിരിക്കുന്ന നിന്റെ ആ മരിച്ചുപോയതായിപ്പറയുന്ന അമ്മാവൻ

**കനകമംഗലത്തു ശങ്കരപ്പിള്ള**

യാണു ഞാൻ.

ഇടിയേററതുപോലെ തമ്പി ഞെട്ടി കണ്ണിവാളിച്ചു. വൃദ്ധനെ പരിചയമുള്ളവരെല്ലാം അന്ധാളിച്ചു മലച്ചു നോക്കി. വൃദ്ധൻ കുനിഞ്ഞെടുത്തു കൈക്കൂപ്പിക്കൊണ്ടുനിന്ന കിട്ടുപിള്ളയുടെ തോളിൽ പിടിച്ചുകൊണ്ടു പറഞ്ഞു.

"ഇവൻ സാധു. ഇവനെ വട്ടത്തിലാക്കാനാണു നീ നോക്കിയതു്. പക്ഷെ അതിനി പററുകില്ല. നിന്റെ ജീവിതരീതി എനിക്കറിയാമൊ എന്നു് എന്റെ പഴയ സ്നേഹിതൻ കിട്ടുണ്ണിക്കുറുപ്പിനെ എന്റെ കൂട്ടത്തിൽ കാണുന്നതുകൊണ്ടുതന്നെ നിനക്കറിയാം. സംബന്ധം ഇന്നയേടത്തും. പക്ഷെ മകൻ ഇല്ല. സംബന്ധത്തിന നിവൃത്തിയെങ്കിൽ [illegible]. [illegible] നി മദ്രാസിൽ ജീവിക്കമെങ്കിൽ മാസം 50 ഉറുപ്പിക നിനക്ക

ഞാൻ തരാം. നിൻെറ ജീവിതരീതി നന്നാകമെന്ന എനിക്ക പൂൎണ്ണബോധ്യം വന്നാൽ അന്ന നീ ആവശ്യപ്പെട്ട അൻപതിനായിരം രൂപായും തരാം. ഇല്ലെങ്കിൽ ഒററ കാശ്ശും തരുകില്ല. നിൻെറ തന്തയുടെ പുറകെ നീയും നടന്നോ"

---

# അദ്ധ്യായം ൨൨

---

## അത്ഭുതാവിഷ്കരണങ്ങൾ

വൃദ്ധതാപസൻ കിട്ടുപിള്ളയുടെ ജ്യേഷ്ഠനും 25 കൊല്ലംമുമ്പ മരിച്ചുപോയതായി കേട്ടിരുന്ന ആളും ആയ കനകമംഗലത്തു ശങ്കരപ്പിള്ള ആണെന്നുള്ള വാൎത്ത ആ കര മുഴുവൻ പത്തുമിനിട്ടിനകം പരന്നു. ശങ്കരപ്പിള്ളയുടെ പഴയ പരിചയക്കാരും വൃദ്ധന്മാരും പൂൎവസ്മരണകൊണ്ടും, യുവാക്കന്മാരെല്ലാം ജിജ്ഞാസുകളായും, കനകമംഗലത്തു തിക്കിത്തിരക്കി കൂടിത്തുടങ്ങി. കാരിക്കരെ പണിക്കരേയും രാഘവകുറുപ്പിനേയും കൂട്ടരേയും മഷിയിട്ടുനോക്കിയിട്ടുപോലും എങ്ങും കാണ്മാനില്ല. കിട്ടുണ്ണിക്കുറുപ്പിനെക്കണ്ട പിന്തിരിഞ്ഞ പേഷ്കാർ ഏതോ മൂലയിൽ പോയി ഒളിച്ചിരിക്കുന്നു. വൃദ്ധനോടുകൂടി തിരുവനന്തപുരത്തുനിന്നും മററ ചിലർകൂടി വന്നിട്ടുണ്ടായിരുന്നു. അവരെല്ലാം അന്നു വെളുപ്പിനെയാണ തിരുവനന്തപുരത്തുനിന്നും മോട്ടോർകാർ കയറിയതു്. ആ മോട്ടോർവണ്ടികൾ കനകമംഗലത്തെ വിശാലമായ പടിപ്പുരമുററത്തിലും കളത്തിലും ആയി നിരന്നുകിടപ്പുണ്ടായിരുന്നു. ഓരോ വണ്ടിക്ക ചുററും പത്തും മുപ്പതും ആളുകൾകൂടി അന്നത്തെ അത്ഭുതവൃത്താന്തത്തെപ്പററി മനോധൎമ്മത്തോടുകൂടി വിവരിച്ചുതുടങ്ങി. തമ്പി

യും കൂട്ടരും അസ്തപൌരുഷരായി അങ്ങിങ്ങു തൂങ്ങിനില്ക്കുന്നു. അപ്പോഴത്തെയ്ക്കും എലവയ്യും ആരംഭിച്ചു. പിന്നത്തെ ബഹളം പറയേണ്ടല്ലൊ.

ഈ സമയം വൃദ്ധന്റെ കൂട്ടത്തിൽ വന്നവരെല്ലാം സുഖമായി കുളിയും ഊണും കഴിഞ്ഞു അന്നത്തെ വിശേഷ സംഭവത്തെയും അവിടത്തെ അലങ്കാരവൈചിത്ര്യത്തെയും ആഡംബരസമൃദ്ധിയേയും പററി പറഞ്ഞു രസിച്ചുകൊണ്ടിരുന്നു. അങ്ങനെയുള്ള ഒരു കൂട്ടർ കിട്ടുപിള്ളയുടെ ശയനമുറിയേയും മറെറാരുകൂട്ടർ കമലത്തിന്റെ ശയനമുറിയേയും ശരണം പ്രാപിച്ചിരിക്കുന്നു. ഈ രണ്ടു മുറികളും അടുത്തടുത്തുള്ളവയും ഒരു മുറിയിലെ സംഭാഷണം മറെറമുറിയിൽ കേൾക്കത്തക്കവിധമുള്ളവയും ആയിരുന്നു. കിട്ടുപിള്ളയുടെ ശയനമുറിയിൽ വൃദ്ധൻ, കിട്ടുണ്ണിക്കുറുപ്പു, അറക്കുളത്തുകുറുപ്പു, കിട്ടുപിള്ള ഇവർ നാലുപേരുമേ ഉണ്ടായിരുന്നുള്ളു. അവർ ആരുടെയൊ വരവു പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നപോലെ കാണപ്പെട്ടു. അല്പം കഴിഞ്ഞപ്പോൾ ഒരു തട്ടത്തിൽ താംബൂലാദികളും മറെറാരു തട്ടത്തിൽ പനിനീർപുഷ്പം തുടങ്ങിയ സുഗന്ധസാമഗ്രികളും എടുത്തുകൊണ്ടു നമ്മുടെ രാജശേഖരൻനായർ പ്രവേശിച്ചു. ഈ കഥാനായകൻ ഇതിനുമുമ്പെവിടെയായിരുന്നു എന്നു ഇപ്പോൾ ചോദിക്കേണ്ട ആവശ്യമില്ല. രാജൻ വന്നവഴി കമലത്തിന്റെ അടുക്കലേക്കാണു് അംബികാമ്മയാക്ക് അധീനനാണു്. അവിടെ അവർ തമ്മിൽ നടന്ന സംഭാഷണങ്ങളും മററും ജനസമക്ഷം പരസ്യപ്പെടുത്താവുന്നതല്ല. പിന്നീടു കിട്ടുപിള്ളയെക്കണ്ടു് തൊഴുതു് അനുഗ്രഹം വാങ്ങിയശേഷമേ രാജൻ പുറത്തിറങ്ങിയുള്ളു. ഇപ്പോൾ കനകമംഗലത്തു കിട്ടുപിള്ളയുടെ പണ്ടത്തെ പുത്രനും കല്യാണവരനും ആയി മാന്യാതിഥികളെ യഥോചിതം സൽക്കരിക്കുന്നതിനായിട്ടാണു രാജൻ വന്നിരിക്കുന്നതു്. രാജനാകട്ടെ

യുടൻ കിട്ടുണ്ണിക്കുറുപ്പു പറഞ്ഞു "കുട്ടാ, കുട്ടൻെറ കഥ ഒന്നും എനിക്കിനി അറിയേണ്ട. ഈ ശങ്കരപ്പിള്ള ജ്യേഷ്ഠനാണു് കുട്ടനെ ചുററിച്ചതെന്നു് എനിക്കു മനസ്സിലായി. ഇതാ നമ്മുടെ ലോകസഞ്ചാരിയുടെ കഥ പറവാൻ പോകയാണു്. അവിടെയിരുന്നു കേട്ടുകൊള്ളുക."

വ്യ:—എൻെറ കഥ പറഞ്ഞുതീർന്നാലുടൻ കുറുപ്പിൻെറ കഥയും പറയണം,

ക:—കണിശമായും പറയാം.

വ്യ:—എന്നാൽ കേട്ടുകൊള്ളുക. എൻെറ കഥ ഒരു നോവൽതന്നെയാണു്. എങ്കിലും നമുക്കധികം സമയമില്ലല്ലോ. അതിനാൽ രത്നച്ചുരുക്കം മാത്രമേ തൽകാലം പറയുന്നുള്ളൂ.

ക:—മതി. വിസ്താരം വേണ്ടിടത്തു ഞങ്ങൾ വിസ്തരിപ്പിച്ചുകൊള്ളാം.

വ്യ:—ഇതങ്ങോട്ടും പറവുന്നതാണേ.

ക:—ഓഹോ. ജ്യേഷ്ഠൻ അറിയാത്ത എന്തു കഥയാണു് എനിക്കുള്ളതു്. ആകട്ടെ പറയണം.

വ്യ:—എന്നാൽ കേട്ടുകൊള്ളുക. എനിക്കച്ഛൻ മുപ്പത്തയ്യായിരം രൂപ ഇവനു കൊടുത്തതുപോലെ തന്നു. അതിൽ ഇരുപതിനായിരം രൂപ ഞാൻ എടുത്തു. ശേഷം ഇവനെത്തന്നെ ഏല്പിച്ചു. ആ രൂപായുംകൊണ്ടു ഞാൻ ആലപ്പുഴ പോയി കയറുകച്ചവടം ആരംഭിച്ചു. ബാംബെയിൽ ഉള്ള മൂന്നു കച്ചവടക്കാർക്കാണു ഞാൻ സാധാരണയായി ചരക്കയച്ചു കൊടുത്തുകൊണ്ടിരുന്നതു്. എൻെറ ചരക്കിൻെറ നന്മകൊണ്ടു് അവർക്കു് എന്നെ വളരെ വിശ്വാസമാവുകയും, എനിക്കു മുമ്പേർ എത്ര പണം വേണമെങ്കിലും തന്നതു കൂടാതെ ചരക്ക

കപ്പലിൽ കയററിയാലുടൻ അതിൻെറ വില അവർ തരികയും ചെയ്യുന്നു. എന്നിട്ടും ഇടയ്ക്കിടെ ചില കുടിശ്ശികകൾ അവിടെയും ഇവിടെയും കിടക്കാതിരുന്നില്ല. അങ്ങനെ ഞാൻ നാലുകൊല്ലം കച്ചവടം ചെയ്തു. അപ്പോൾ ബോംബെയിൽ ഞാൻ ചരക്കയച്ചുകൊണ്ടിരുന്ന ഗോവിന്ദലാൽ എന്ന വ്യാപാരി പാപ്പരായിരിക്കുന്നു എന്നൊരു വാർത്ത കിട്ടി. അദ്ദേഹത്തിൽ നിന്നും എനിക്കൊരു ലക്ഷം രൂപ വരുവാനുണ്ടായിരുന്നു. ഒരു പ്രാവശ്യം അയച്ച ചരക്കിൻെറ വിലയാണതു്. എനിക്കു അന്നു പണത്തിനു വിഷമമില്ലായിരുന്നതിനാൽ കപ്പലിൽ കയററിയ ഉടൻ ഞാൻ പണത്തിനാവശ്യപ്പെട്ടില്ല. ഇടപാടുകാരനായ ഹാജിസേട്ടിൻെറ വകയായി ഒന്നരലക്ഷം രൂപാ എൻെറ കയ്യിൽ അധികം നിൽപുണ്ടായിരുന്നു. അതിനാൽ ഗോവിന്ദലാലൻെറ പേരിലുള്ള ഒരു ലക്ഷം രൂപയുടെ ഉണ്ടിയൽ ഞാൻ ഹാജിസേട്ടിനയച്ചുകൊടുത്തു. ആ ഉണ്ടിയൽ നിഷേധിച്ചതുകൊണ്ടാണു പാപ്പരായി എന്നു ഞാൻ ഭയപ്പെട്ടതു്. എന്നാൽ ഞാനും പാപ്പർ എന്നു നിശ്ചയിച്ചു കൊടുക്കാനുള്ളവർക്കെല്ലാം കൊടുത്തു കച്ചവടം നിർത്തി ഞാൻ ബോംബക്കു പോയി. അവിടെച്ചെന്നപ്പോൾ ഗോവിന്ദലാൽ പാപ്പരല്ല. അദ്ദേഹത്തിൻെറ കൂട്ടുകാരനുമായി പിണങ്ങിപ്പിരിഞ്ഞതുമൂലമുണ്ടായ കുഴപ്പത്താൽ ഉണ്ടിയൽ നിഷേധിച്ചുപോയതാണെന്നു മനസ്സിലായി. ഞാൻ ചെന്നപ്പോൾ ഗോവിന്ദലാൽ പഴയ [illegible] [illegible]. എന്നാൽ [illegible] ത്തിൻെറ വ്യാപാരമെല്ലാം [illegible] പങ്കാളിയായിരുന്നു. ഞാനും പിരിഞ്ഞപ്പോൾ

അദ്ദേഹത്തിന്റെ വ്യാപാരം പൊടിഞ്ഞു. അതിനിടെ പല ഉണ്ടികളും നിഷേധിക്കപ്പെട്ടതിനാൽ ഗോവിന്ദലാലിനെപ്പററി പലക്കും അവിശ്വാസവും വർദ്ധിച്ചു. എന്നെക്കണ്ടു് ആളറിഞ്ഞപ്പോൾ അദ്ദേഹത്തിനു വളരെ സന്തോഷം തോന്നി. അദ്ദേഹത്തിന്റെ ബാംബെ ശാഖയിലെ വ്യാപാരം ഒററെക്കു നടത്താമോ എന്നെന്നോടു ചോദിച്ചു. അവിടത്തെ കച്ചവടത്തിന്റെ ഗതി പഠിക്കാമല്ലോ എന്നു വിചാരിച്ചു ഞാനതു സമ്മതിക്കയും ചെയ്തു. അന്നുമുതൽതന്നെ ഞാൻ ഗോവിന്ദലാലന്റെ മാനേജരായി വ്യാപാരം നടത്തിത്തുടങ്ങി. കയറിന്റെ നന്മ തിരിച്ചറിവാനും കളവു കണ്ടുപിടിക്കുവാനും എനിക്കു പ്രത്യേകം പരിചയമുണ്ടായിരുന്നതുകൊണ്ടു് ഗോവിന്ദലാലിന്റെ വ്യാപാരം വളരെ ഭംഗിയായി ഞാൻ നടത്തി. രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ അദ്ദേഹം ബംഗാളിലെ ഒന്നാമത്തെ കയറുവ്യാപാരിയായിത്തീർന്നു. എനിക്കു തിരികെപ്പോരണമെന്നു് ആഗ്രഹമുണ്ടായെങ്കിലും അദ്ദേഹത്തിനതു വളരെ സങ്കടമായിരുന്നു. അങ്ങനെ ഞാൻ അവിടെ താമസമുറപ്പിക്കുവാൻ നിർബന്ധിതനായി. ഇതിനിടെ ഒരു മലയാളപത്രത്തിൽ കച്ചവടം പൊളിഞ്ഞു പാപ്പരായി പുറപ്പെട്ടുപോയ ഞാൻ മരിച്ചുപോയതായി ഒരു വാർത്തകണ്ടു. അതിനാൽ ഞാൻ എന്റെ വിവരമൊന്നും ആരെയും പിന്നെ അറിയിച്ചില്ല.

"ഗോവിന്ദലാലിനു് ഒരു മകൾ മാത്രമേയുണ്ടായിരുന്നുള്ളു. അതിനാൽ ഞാനും അദ്ദേഹമൊരുമിച്ചു തന്നെ താമസിച്ചു. ഞാൻ അവിടെ ചെന്നപ്പോൾ മകൾക്കു പതിനാലു വയസ്സു പ്രായമുണ്ടായിരുന്നു. അവളുടെ പേർ സരോജിനി എന്നായിരുന്നു. രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ അവളുടെ വിവാഹത്തിനുള്ള ആലോചനകൾ ആരംഭി

ച്ചു. ഒരാലോചനയും അവൾക്കും അദ്ദേഹത്തിനും രസിച്ചില്ല. എന്നെപ്പററി അവർക്കു രണ്ടുപേർക്കും വളരെ സ്നേഹവും ബഹുമാനവും ആയിരുന്നതുകൊണ്ടു് രണ്ടുപേരും ആലോചനകളെല്ലാം എന്നെ അറിയിച്ചുവന്നു. ക്രമേണ സരോജിനിക്കു് എന്നോടു എന്തോ പ്രത്യേകത കണ്ടുതുടങ്ങി. ഞാനും കണ്ടാൽ അത്ര വിരൂപനല്ലായിരുന്നല്ലൊ. എന്റെ വിശ്രമാവസരങ്ങളിലെല്ലാം അവളും എന്നോടുകൂടിയാണു് കഴിച്ചിരുന്നതു്. എന്തെന്നാൽ അവളുടെ അച്ഛൻ അമ്പത്തഞ്ചു വയസ്സായ ഒരു വൃദ്ധനും തപോനിഷ്ഠനും ആയിരുന്നതുകൊണ്ടു് അദ്ദേഹം സാധാരണ ഏകാന്തമായിത്തന്നെ കഴിച്ചിരുന്നു. അങ്ങനെ കൊല്ലം ഒന്നുകൂടി കഴിഞ്ഞു.

അപ്പോൾ ഒരു വിശേഷസംഭവമുണ്ടായി. ഗോവിന്ദലാൽ അറിയാതെ ഞാൻ ഓഹരിച്ചന്തയിൽ കുറേശ കൊടുക്കൽവാങ്ങൽ ചെയ്യാറുണ്ടായിരുന്നു. ദൈവാധീനത്താൽ ഞാൻ ഏർപ്പെട്ടതിലൊക്കെ ആദായമേ കിട്ടിയിട്ടുള്ളൂ. എന്റെ മൂന്നുകൊല്ലത്തെ സമ്പാദ്യമായി എന്റെ കയ്യിൽ ഓഹരിവ്യാപാരംകൊണ്ടു രണ്ടുലക്ഷം ഉറുപ്പ്യയുണ്ടായി. അതുമുഴുവൻ ഞാൻ പഞ്ഞിഓഹരികളിലാണു് നിക്ഷേപിച്ചിരുന്നതു്. പഞ്ഞിഓഹരിക്കു പെട്ടെന്നു വില കയറി. എന്റെ ഓഹരിവില നാലുലക്ഷം ഉറുപ്പ്യയായി. ഞാനുടനെ അതു വിററു. എന്റെ വില്പനകഴിഞ്ഞു് ഒരാഴ്ച ചെന്നപ്പോൾ പഞ്ഞിയുടെ വില ഇടിഞ്ഞു. പഞ്ഞിഓഹരിക്കച്ചവടക്കാരെല്ലാം പാപ്പരായിത്തുടങ്ങി. ഈ തക്കം കണ്ടു എന്റെ നാലുലക്ഷം ഉറുപ്പ്യയും ഞാൻ വീണ്ടും പഞ്ഞി ഓഹരിയിൽതന്നെ മുടക്കി. ഉടൻ പഞ്ഞിക്കു വില കയറി. എന്റെ നാലുലക്ഷം എട്ടുലക്ഷമായി. ഇങ്ങനെ ഒരു മാസംകൊണ്ടു ഞാൻ എട്ടുലക്ഷം ഉറുപ്പ്യ സമ്പാദ്യക്കാരനായി. അതു കൈയിൽ കിട്ടിയപ്പോൾ ഞാൻ ഗോവിന്ദലാലിനെ വിവരം അറിയിച്ചു. അദ്ദേഹം വളരെ സന്തോഷിച്ചു് എന്നെ അദ്ദേഹത്തിന്റെ ഒരു പങ്കാളിയാ

യി സ്വീകരിച്ചു. അദ്ദേഹം ആകെ 60 ലക്ഷം രൂപാ മുടക്കിയിട്ടുണ്ടായിരുന്നു. എങ്കിലും ശമ്പളംനീക്കി ഞാൻ പകുതിലാഭം എടുത്തുകൊള്ളുവാൻ ഉടമ്പടി ചെയ്തു. അന്നുമുതൽ ഞാൻ പണക്കാരനും യഥാർത്ഥവ്യാപാരിയും ആയി.

എന്നാൽ ഞാൻ പങ്കാളിയായി ഒരു മാസം കഴിഞ്ഞപ്പോൾ ഗോവിന്ദലാൽ പെട്ടെന്നു് ഒരു ഹൃദ്രോഗം പിടിപെട്ടു മരിച്ചു. ഉയിർപത്രപ്രകാരം മകളായിരുന്നു അദ്ദേഹത്തിന്റെ അവകാശിനി. അങ്ങനെ ഞങ്ങൾ പങ്കാളികളായി പരിണമിച്ചു. ഒരുകൊല്ലം കഴിഞ്ഞു ഞങ്ങൾ വിവാഹം ചെയ്കയും ഞാൻ വ്യാപാരശാലയുടെ പരിപൂർണ്ണാധികാരിയായിത്തീരുകയും ചെയ്തു.

എനിക്കൊരു പെൺകുട്ടിയുണ്ടായി. അവളുടെ പേർ കമലം എന്നായിരുന്നു. പ്രായവും നമ്മുടെ കമലത്തിന്റേതന്നെ. എന്നാൽ കഴിഞ്ഞകൊല്ലത്തെ ഇൻഫ്ളുവൻസായിൽ, എന്റെ ഭാര്യയും എന്റെ മകളും, ഹാ! കഷ്ടം! മരിച്ചുപോയി. ഉടനെ ഞാൻ എന്റെ വ്യാപാരശാല വിട്ടു. സരോജിനിയുടെയും മകൾ കമലത്തിന്റെയും ഗോവിന്ദലാലിന്റെയും സ്മാരകമായി അവരുടെ ഭവനം ഒരു അനാഥശാലയാക്കി അതിനെ വേണ്ടവിധം പുഷ്ടിപ്പെടുത്തി. പിന്നീടു ഇവിടുത്തെ സ്ഥിതിയറിവാൻ പുറപ്പെട്ടതാണു്. തിരുവനന്തപുരത്തു വന്നപ്പോൾ കറപ്പിനെ കണ്ടു. കറപ്പ് എങ്ങനെയോ എന്നെ തിരിച്ചറിഞ്ഞു. അതിനാൽ ചിലകാര്യങ്ങളെല്ലാം ഞാൻ കറപ്പിനെ അറിയിച്ചു. അതിനുശേഷം ഇവിടെ വന്നു. പിന്നീടുള്ള കഥകളെല്ലാം നിങ്ങൾക്കറിയാമല്ലോ.

രാജൻ—ഈ മർമ്മവിദ്യ എവിടെനിന്നു പഠിച്ചു.

വൃ:—അതു ഞാനും കിട്ടുണ്ണിക്കുറുപ്പുംകൂടി തിരുവനന്തപുരത്തു താമസിക്കുന്ന കാലത്തു പഠിച്ചതാണു്. വടക്കൻ ഒരു നായക്കു് അവിടെ ഒരു വീട്ടിൽവച്ചു കാളറാ

പിടിപെട്ടു. നോക്കുവാൻ ആരുമില്ലായിരുന്നു. കാളറയല്ലേ സുഖക്കേടു്! വല്ലവരും അടുക്കുമോ. ഞങ്ങൾ ആ രോഗിയെ ശുശ്രൂഷിച്ചു രക്ഷപ്പെടുത്തി. അതിനു കുറെ പണവും ചിലവിടേണ്ടിവന്നു. ആ ആൾ അതിവിദ്വാനായ ഒരു മർമ്മശാസ്ത്രജ്ഞനായിരുന്നു. അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചതാണു്. പിന്നീടു് എൻെറ വ്യാപാരശാലയിൽ ജോലിക്കാരായിരുന്ന രണ്ടുമൂന്നു മുസൽമാൻമലയാളികളെ ഞാൻ പഠിപ്പിച്ചു. അവരാണു് തിരുവനന്തപുരത്തു താമസിക്കുന്ന ആലി ഇവിടെയുള്ള ഉസ്മാൻ നിങ്ങളുടെ കൂടെ താമസിച്ച മീരാൻ.

കിട്ടുണ്ണിക്കുറുപ്പു്—അല്ല, മീരാൻ അവിടുത്തെ ശിഷ്യനൊ? അവനെങ്ങനെ ഞങ്ങളുടെ കൂട്ടത്തിൽ കൂടി.

വൃ.—നിങ്ങളെ പിന്തുടൎന്നു് അവൻ വന്നു.

കറു:—ഭാഗ്യമായി!

വൃ:—ഇല്ലെങ്കിൽ ഇത്രവേഗം നിങ്ങളെ ഞാനെങ്ങനെ ഇവിടെക്കൊണ്ടു വരും?

കി:—പിന്നെ മോതിരവും മററും ഇവിടെ വന്നുചേൎന്നതെങ്ങിനെ?

വൃ:—എൻെറ മോതിരവും കടുക്കനും എൻെറ പേരെഴുതിയ തോൽപെട്ടിയും ഇവിടെ എൻെറ കൂട്ടത്തിൽ ഉണ്ടായിരുന്ന ഒരു ഈഴവനു ഞാൻ സമ്മാനിച്ചു് അവനെ തിരിച്ചയച്ചു. അവൻ വഴിയിൽ എവിടെയൊ വച്ചു മരിച്ചുപോയി. തോൽപെട്ടിമൂലം അതു ഞാനായിരിക്കുമെന്നു അധികാരികൾ നിശ്ചയിച്ചതായിരിക്കണം. കിണ്ണാരം ചോദിച്ചിരുന്നാൽ പോരാ. ഇനി കുറുപ്പിൻെറ കഥ കേൾക്കട്ടെ.

കറു:—എൻെറ കഥ അത്ര സുഖമുള്ളതല്ല.

വ്യ:—എന്റെ ഭാൎയ്യയും മകളും വ്യാപാരവും നഷ്ടമായി സന്യാസജീവിതത്തിലേയ്ക്കു് ഈ വേഷത്തിൽ എന്നെ ഇറക്കിയ കഥ കറുപ്പിനു സുഖമായിരുന്നിരിക്കും കേൾക്കാൻ അല്ലേ.

കറു:—അയ്യോ! അങ്ങനെ പറയാതിരിക്കണം. എന്റെ ഹൃദയം കിടുങ്ങുന്നു. ഞാൻ ഒരു ധൎമ്മസങ്കടത്തിൽ കിടന്നുഴലുന്നവനാണു്. അതങ്ങേയ്ക്കറിയാമല്ലോ.

വ്യ:—എനിക്കെല്ലാമറിയാം. പക്ഷേ രാജനാണു്, നിങ്ങളുടെ മനസ്സിൽകിടന്നു നീറുന്ന കഥകളെ പുറത്തറിയിച്ചു് നിങ്ങളുടെ മനസ്സിനു് അല്പം ആശ്വാസമുണ്ടാക്കുവാൻ എന്നോടു നിർബന്ധിച്ചതു്.

കറു:—എന്നാൽ രാജൻ എന്നെ ഒന്നും അറിയിച്ചില്ലല്ലോ. മിക്കതും ഞാൻ ഊഹിച്ചുകഴിഞ്ഞു.

വ്യ:—അവന്റെ കഥ അവനേക്കാൾ ഭേദമായി എനിക്കറിയാം. കറുപ്പു് അവന്റെ ആഗ്രഹം തീൎക്കുമ്പോൾ ഞാൻ അവനെയും പരിപൂൎണ്ണമായി കറുപ്പിനെ പരിചയപ്പെടുത്താം.

കറു:—ഇപ്പോൾ വേണമെന്നുണ്ടോ? നാളെ ആകാമല്ലോ. ഈ ബഹളത്തിൽ ഇതൊക്കെയെന്തിനു്.

വ്യ:—ബഹളത്തിലല്ലേ ഉത്സാഹം കൂടുതൽ? നമുക്കു പിന്നെയെന്തു ജോലി?

കറു:—കിട്ടുപിള്ളക്കും ഇവിടെയിരുന്നാൽ മതിയോ?

വ്യ:—അവൻ കിടന്നുറങ്ങിയാലും അവിടെ നടക്കേണ്ടതെല്ലാം ഭംഗിയായി നടന്നുകൊള്ളും. മണി രണ്ടേ ആയുള്ളൂ. നമുക്കിനിയും അഞ്ചാറുമണിക്കൂർ സമയമുണ്ടു്. രാജൻ പോയി കുറെ കാപ്പി തയ്യാറാക്കുവാൻ ഏൎപ്പാടു ചെയ്തുംവച്ചു വരിക.

—ഞാൻ വരാതെ കഥ തുടങ്ങുമോ?

വ്യ:—നീ ഇത്ര മണ്ടനൊ? നിന്നെ കേൾപ്പിക്കാനല്ലേ ഞാൻ കുറപ്പിനെ നിർബന്ധിക്കുന്നതുതന്നെ.

*          *          *          *

രാജൻ ഉടനെ പുറത്തേക്കുപോയി. ഈ സമയം കമലത്തിന്റെ അറയിൽ ഇരിക്കുന്നവർ ആരെന്നും അവർ എന്തുചെയ്യുന്നു എന്നും അറിവാൻ വായനക്കാൎക്കു് ആഗ്രഹമുണ്ടായിരിക്കുമല്ലൊ. അവിടെ കമലവും അബലാമ്മയും മഹിളാമന്ദിരാധിപയും ലക്ഷ്മിക്കുട്ടി അമ്മയും മാത്രമേയുള്ളു. കമലം ഇപ്പോൾ ആളാം മാറിയിരിക്കുന്നു. അല്പം ക്ഷീണിച്ചിട്ടുണ്ടെന്നല്ലാതെ പണ്ടത്തെ തങ്കശില്പത്തിൽ വിശേഷവിധിയായി യാതൊരു മാററവും കാണുന്നില്ല. അബലാമ്മ കമലത്തിന്റെ കേശഭാരത്തിലെ ജടയെല്ലാം കളഞ്ഞു് ചീകി ഒതുക്കിക്കൊണ്ടിരിക്കുന്ന സമയമാണു് അടുത്ത മുറിയിലെ സംഭാഷണത്തിൽ അവരുടെ ശ്രദ്ധ പതിഞ്ഞതു്. അതുമുഴുവൻ അവർ കേട്ടു. അബലാമ്മ ഒടുവിൽ പറഞ്ഞു. "കമലം. ഒദ്ദേഹത്തിന്റെ മകൾ കമലം മരിച്ചിട്ടില്ല; ഇവിടെയുണ്ടു് എന്നു വിളിച്ചുപറയട്ടെയൊ?"

മന്ദി:—വരട്ടെ. കുറപ്പദ്ദേഹത്തിന്റെ കഥക്രൂടി കേട്ടിട്ടു നമുക്കെല്ലാങ്ങുംകൂട്ടു പോയി പറയാം.

അബ:—എന്നാലാകട്ടെ. കുറപ്പദ്ദേഹത്തിനെ എനിക്കു പരിചയമില്ല. ഞാൻ കണ്ടിട്ടുമില്ല.

മന്ദി:—അതെയൊ. എന്തു യോഗ്യനായ ആളാണെന്നു പറയാനില്ല. കാഴ്ചയിലും സ്വഭാവത്തിലും പരമയോഗ്യനാണു്. സ്വത്തും ധാരാളം. അനുഭവിക്കുവാൻ ഏകൻ.

കമ:—പ്രായമെന്തു്?

മന്ദി:—അമ്പതു വയസ്സിനോടടുക്കും. പക്ഷെ കണ്ടാൽ മുപ്പത്തഞ്ചുവയസ്സായി എന്നു തോന്നും.

കമ:—പിന്നെ ആരുമില്ലാത്തതെന്തു്? ഭാൎയ്യയില്ലയൊ?

മന്ത്രി:—ഇല്ല, മരിച്ചുപോയി. പിന്നെ വിവാഹം കഴിച്ചുമില്ല. ഇതാ അദ്ദേഹം പറയുന്നു. നമുക്കു കേൾക്കാം. നാം കേൾക്കുന്നുണ്ടെന്നു് അവർ അറിയുന്നില്ല.

രാജൻ വന്നയുടൻ കുറുപ്പ സംഭാഷണം തുടങ്ങി.

"ഞങ്ങൾ അനേകമുത്തുനിന്നു വളരെക്കാലം മുമ്പു പിരിഞ്ഞുപോയ ഒരു ശാഖയാണെന്നറിയാമല്ലൊ."

രാ:—ഞാൻ ഒന്നും അറിഞ്ഞിട്ടില്ല. അതുകൊണ്ടു വിസ്തരിച്ചുപറയണം.

കുറു:—ശരി. എന്നാൽ എന്റെ കുടുംബാദികളെ എന്റെ മനോവ്യഥ അറിയിക്കാം. ഞങ്ങൾ അനേകമുത്തുനിന്നു പിരിഞ്ഞുപോയവരാണു്. ഇപ്പൊഴത്തെ കുടുംബം ചെല്ലടയാകുന്നു. എന്റെ അമ്മയ്ക്കു സഹോദരീസഹോദരന്മാർ ആരുമില്ലായിരുന്നു. അവർ അവരുടെ മുത്തശ്ശിയുടെ ഇളയമകളുടെ മകനായി ഒരു സഹോദരൻ മാത്രമെ ഉണ്ടായിരുന്നുള്ളു. മുത്തശ്ശൻ കൊടുത്ത സ്വത്തു ഞങ്ങൾക്കു ധാരാളമുണ്ടായിരുന്നു. അക്കാലത്താണു് അച്ഛൻ എന്റെ അമ്മയെ വിവാഹം കഴിച്ചതു്. അച്ഛൻ അമ്മയെ അച്ഛന്റെ വീട്ടിൽതന്നെ താമസിപ്പിച്ചിരുന്നതിനാൽ അമ്മാവനും ഭാൎയ്യയും മക്കളും വീട്ടിൽ താമസിച്ചു. അമ്മാവൻ ദുർവൃത്തനായിരുന്നതുകൊണ്ടു സ്വത്തു മുഴുവൻ നശിപ്പിച്ചു. മുത്തശ്ശന്റെ സമ്പാദ്യമെല്ലാം പൊലികടത്തിലായിരുന്നതിനാൽ അമ്മാവനു് ആരെയും അറിയിക്കാതെ മുഴുവൻ മുടിക്കുവാൻ സൗകൎയ്യമുണ്ടായിരുന്നു. എനിക്കു 18 വയസ്സായപ്പോൾ ഞാൻ തറവാട്ടിന്റെ സ്ഥിതി എന്തെന്നു് അന്വേഷണം തുടങ്ങി. അപ്പോൾ

മുതൽ അമ്മാവനും അമ്മാവിക്കും എന്നോടു വിരോധവും മുഴുത്തു. തറവാടുപോയാലും എനിക്കു വിഷമമുണ്ടായിരുന്നില്ല. എന്തെന്നാൽ അച്ഛൻ നല്ല സമ്പാദ്യക്കാരനും തറവാട്ടിൽ ഏകനും ആയിരുന്നു. അതിനാൽ അമ്മാവനു സുഖമില്ലെങ്കിലും എന്നോടു ഭവ്യതയിൽ തന്നെ പെരുമാറി വന്നു. മകളെ എന്നെക്കൊണ്ടു സംബന്ധം ചെയ്യിക്കാം എന്നൊരാശയും ഉണ്ടായിരുന്നു. ഞാൻ ഇതിനിടയ്ക്കു തിരുവനന്തപുരത്തു പഠിക്കയായിരുന്നു. നാലാംഫാറം മുതൽ ഞാൻ അവിടെയാണു പഠിച്ചതു്. അച്ഛന്റെ വക മംഗ്ലാവിലായിരുന്നു താമസം. കൂടക്കൂടെ അച്ഛനും അമ്മയും കൂട്ടത്തിൽ വന്നു താമസിക്കാറുമുണ്ടായിരുന്നു. സാധാരണ ഒരു ദാസിയും ഒരു ഭൃത്യനും ആണു് എന്റെ കൂട്ടത്തിൽ താമസിച്ചിരുന്നതു്. കൂടാതെ എന്നെ വീട്ടിലിരുന്നു പഠിപ്പിക്കാനായി ഒരുപാദ്ധ്യായനേയും അച്ഛൻ എന്റെ കൂട്ടത്തിൽ താമസിപ്പിച്ചിരുന്നു. ഞാൻ മട്രിക്കുലേഷനു പഠിച്ചുകൊണ്ടിരിക്കുമ്പോൾ മുതൽ എന്നും വഴിക്കു വച്ചു് ഒരു കൗതുകമുള്ള പെൺകുട്ടിയെ കാണാറുണ്ടായിരുന്നു. എന്നെയും ആ കുട്ടി പ്രത്യേകം സൂക്ഷിച്ചുവന്നു. ഞാൻ മട്രിക്കുലേഷൻ ജയിച്ചു വെക്കേഷൻ കഴിഞ്ഞു എഫ്എ ക്ലാസിൽ ചേരാനായി ചെന്നപ്പോൾ ആ കുട്ടിയെ ഒരു തരുണിയായിക്കണ്ടു. മൂന്നുമാസംകൊണ്ടാണു് അവൾ അത്ര വളൎന്നതു്. സ്ത്രീകളുടെ വളൎച്ച് ഒരു ഘട്ടത്തിൽ വളരെ വേഗത്തിലാണല്ലോ. ഒരു ദിവസം ആ കുട്ടിയെ അനുഗമിച്ചു ഞാൻ അവളുടെ വീടു കണ്ടുപിടിച്ചു.

“ഒരു ശനിയാഴ്ച ഞാൻ അവളുടെ വീട്ടിൽ കയറിച്ചെന്നു. അവൾ എനിക്കു പായിട്ടുതന്നു. അവളും അവളുടെ

മുത്തശ്ശിയും അല്ലാതെ അവിടെ ആരുമുണ്ടായിരുന്നില്ല. അവളുടെ പേർ അമ്മുക്കുട്ടി എന്നാണെന്നും അവൾ പഠിക്കുന്നതു് നാലാംഫാറത്തിലാണെന്നും മുത്തശ്ശിയല്ലാതെ അവൾക്കാരുമില്ലെന്നും ധരിച്ചു ഞാൻ തിരിച്ചുപോന്നു. പിന്നീടു വഴിക്കുവെച്ചുള്ള ഞങ്ങളുടെ കൂടിക്കാഴ്ചകൾ എന്തോ അല്പം രസവും മാധുര്യവും കൂടുതലായുണ്ടെന്നു് എനിക്കു തോന്നി. ചില ഒഴിവുദിവസങ്ങളിൽ ഞാൻ അവിടെ പോകാറുണ്ടായിരുന്നു. മുത്തശ്ശിക്കു് അത്ര രസമില്ലായിരുന്നെങ്കിലും അവർ ഒന്നും പറയാറുണ്ടായിരുന്നില്ല. ക്രമേണ ഞങ്ങളുടെ സന്ദർശനം ദൃഢമായ അനുരാഗത്തിൽ പരിണമിച്ചു വിവാഹം ചെയ്യണമെന്നു ഞങ്ങൾ തീർച്ചപ്പെടുത്തി. അവൾ ആ വിവരം അവളുടെ മുത്തശ്ശിയെ അറിയിച്ചു. പിറ്റേ ദിവസം ഞാൻ ചെന്നപ്പോൾ എന്റെ വീട്ടിനെപ്പറ്റി അവർ ചോദ്യം ചെയ്തു. ഞാൻ സകല വിവരവും പറഞ്ഞപ്പോൾ,

"കുഞ്ഞേ ഇനി നീ ഇവിടെ വരരുതു്" എന്നവർ പറഞ്ഞു. എന്തുകൊണ്ടാണെന്നു ഞാൻ ചോദിച്ചപ്പോൾ അവർ പറഞ്ഞ മറുപടി വളരെ വിലയുള്ളതായിരുന്നു. "കുഞ്ഞു വലിയ സമ്പത്തുകാരൻ. ഞങ്ങൾ സാധുക്കൾ. അതിനാൽ നിങ്ങളുടെ വിവാഹം അത്ര ശുഭമായിരിക്കയില്ല." എനിക്കതു തീരെ നിസ്സാരമായി തോന്നി. അതിനാൽ ഞാൻ വിവാഹം ചെയ്വാൻ തീർച്ചപ്പെടുത്തി വിവരം അച്ഛനെ ധരിപ്പിച്ചു. തന്റെ സ്ഥിതിയിലുള്ള ഏതെങ്കിലും കുടുംബത്തിൽ ഞാൻ വിവാഹംകഴിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഇങ്ങനെ ഞങ്ങളുടെ രണ്ടുപേരുടേയും രക്ഷാകർത്താക്കൾ വിരോധിച്ചപ്പോൾ ഞങ്ങൾ വിഷമത്തിലായി. എങ്കിലും ഒന്നു തീർച്ചപ്പെടുത്തിയാൽ പിന്നെ പിന്തിരിയുന്ന പ്രകൃതം എനിക്കില്ല. അതിനാൽ ചുരുക്കം ചില സ്നേഹിതന്മാരെ ക്ഷണിച്ചു് ഞാൻ

അമ്മുക്കുട്ടിയെ വിവാഹം ചെയ്തു. അന്നു് ആ ക്രിയക്കു സാക്ഷിയായി നിന്നു് എന്നെ ധൈര്യപ്പെടുത്തിയതു ഈ ശങ്കരപ്പിള്ള ജ്യേഷ്ഠനായിരുന്നു.

"വിവാഹവാർത്ത എങ്ങനെയോ അച്ഛനറിഞ്ഞു. അദ്ദേഹം എന്നോടു വളരെ മുഷിഞ്ഞു. ഞാൻ വീട്ടിൽ ചെന്നപ്പോൾ എന്നെ അദ്ദേഹത്തിന്റെ മുമ്പിൽ ചെല്ലാൻ പോലും അനുവദിച്ചില്ല. എങ്കിലും പിതൃഹൃദയം പുത്രന്റെ താപമറിയും എന്നെനിക്കു മനസ്സിലായി. എന്തെന്നാൽ ഞാൻ തിരിച്ചു തിരുവനന്തപുരത്തെത്തിയപ്പോൾ എന്റെ ഭാര്യക്കണിയാനുള്ള സകല ആഭരണങ്ങളും അദ്ദേഹം അയച്ചുതന്നു. എങ്കിലും അച്ഛന്റെ വിരോധത്താൽ ഞാൻ അവളെ മംഗ്ലാവിൽ കൂട്ടിക്കൊണ്ടു പോയില്ല. അങ്ങനെ ഞങ്ങൾ ഒരു കൊല്ലം കൂടി കഴിച്ചു. ഞാൻ എഫ്എക്കു ചേർന്നിരിക്കുന്ന അവസരത്തിൽ അച്ഛനു സുഖക്കേടെന്നും ഉടൻ ചെല്ലണമെന്നും ഒരു കമ്പികിട്ടി. ഞാനുടനെ പുറപ്പെട്ടു. അന്നു് അവൾക്കു ഒൻപതുമാസം ഗർഭമായിരുന്നു. ഞാൻ വീട്ടിൽ ചെന്നപ്പോൾ അച്ഛനെ ആസന്നമരണശയ്യയിലാണു കണ്ടതു്. രണ്ടുദിവസം കഴിഞ്ഞപ്പോൾ അദ്ദേഹം മരിച്ചു. ആ ദുഃഖംകൊണ്ടുണ്ടായ വ്യാധിയാൽ ഒരാഴ്ച കഴിഞ്ഞപ്പോൾ അമ്മയും മരിച്ചു. എനിക്കു ബലിയിട്ടിരിക്കാതെ നിർവാഹമുണ്ടായിരുന്നില്ല. അതിനാൽ നാല്പത്തൊന്നുവരെ അവിടെ താമസിക്കുവാൻ ഞാൻ നിർബന്ധിതനായി. അമ്മാവിയായിരുന്നു എനിക്കു ഭക്ഷണം ശുദ്ധമായി പാകംചെയ്തുതന്നിരുന്നതു്. അവർ എനിക്കു വിഷം കലർത്തി ഭക്ഷണം തന്നു. അതിന്റെ ഫലമായി സഞ്ചയനം കഴിഞ്ഞ അന്നു എനിക്കൊരു വയറിളക്കം പിടിപെട്ടു. അച്ഛൻ നാലഞ്ചു ലക്ഷം രൂപായുടെ സ്വത്തു് എനിക്കു തന്നിട്ടുണ്ടായിരുന്നു. ഞാൻ മരിച്ചാൽ അതവർക്കു കിട്ടുമല്ലോ എന്നായിരുന്നു അവരുടെ

ഉദ്ദേശ്യം. അവരുടെ മകളെ ഞാൻ വിവാഹം കഴിച്ചിരുന്നെങ്കിൽ അവൎക്കു സമാധാനമുണ്ടായിരുന്നു. അതു സാധിക്കയില്ലെന്നു് അവൎക്കു മനസ്സിലായി. അതാണു് അവർ ഇതു കടുംകൈ പ്രവൎത്തിച്ചതു്. അമ്മാവന്റെ ആലോചനയും ഇതിലുണ്ടായിരുന്നു. അമ്മാവൻ വിലക്കിയിട്ടും കരയിലുള്ള ചില പ്രമാണികളുടെ നിൎബന്ധപ്രകാരം എന്നെ കൊല്ലം ആശുപത്രിക്കു കൊണ്ടുപോയി. അമ്മാവനും കൂട്ടത്തിൽ വന്നു. ഡാക്ടറന്മാർ കൊടുക്കുന്ന മരുന്നൊന്നും അമ്മാവൻ എനിക്കു തരികില്ല. അന്നു് ഇന്നത്തെപ്പോലെ ശുശ്രൂഷിക്കാൻ ആശുപത്രിയിൽ സ്ത്രീകൾ ഉണ്ടായിരുന്നില്ല. എങ്കിലും ഡാക്ടറന്മാർ മരുന്നു പിടിക്കാത്തതുകണ്ടു് അവർതന്നെ മരുന്നുതന്നുതുടങ്ങി. അപ്പോൾ മുതൽ ദീനത്തിനു വാസികണ്ടു. അതിനാൽ അമ്മാവനെയും ആരെയും മുറിക്കകത്തു കയററാതെ അവർ തന്നെ ശുശ്രൂഷിച്ചു എന്നെ ഒരുവിധം സുഖപ്പെടുത്തി. എനിക്കൊരുവിധം സുഖമായപ്പോൾ, മാസം രണ്ടു കഴിഞ്ഞു. അതുവരെ എനിക്കു നല്ല ബോധമുണ്ടായിരുന്നില്ല. സ്വബോധം വന്നപ്പോൾ ഞാൻ എന്റെ ഭാൎയ്യയുടെ വിവരം അന്വേഷിച്ചു. ആൎക്കും ഒന്നും അറിഞ്ഞുകൂട. ഞാൻ ആളയച്ചു. അവിടെ ആരുമില്ല എന്നു പോയവർ വന്നു പറഞ്ഞു. അതിനാൽ ആശുപത്രിക്കാർ പുറത്തുവിട്ട അന്നു ഞാൻ തിരുവനന്തപുരത്തിനു വള്ളംകയറി. എരിഞ്ഞു നിലംപതിച്ച ഭവനമല്ലാതെ ഞാനൊന്നും അവിടെക്കണ്ടില്ല. അന്വേഷിച്ചതിൽ അവൾ പ്രസവിച്ചു എന്നും അതു കഴിഞ്ഞുടൻ അവളുടെ മുത്തശ്ശി മരിച്ചു് ശിശുവോടുകൂടി എന്നും അതിനുശേഷം അഞ്ചാറുദിവസം കഴിഞ്ഞു ഒരു രാത്രി വീടിനു തീപിടിച്ചു എന്നും പിന്നെ വിവരങ്ങൾ അവളെ അവിടെ കണ്ടിട്ടില്ലെന്നും മനസ്സിലായി. ഉടനെ ഞാൻ കല്ലടയ്ക്കു തിരിച്ചു. സാമാന്യം

ഗൂഢമായ ഒരു സ്ത്രീയെ ഒരു കുട്ടിയുമായി അവിടെ കുറെ നാൾ മുമ്പുകണ്ടു എന്നു പലരും എന്നോടു പറഞ്ഞു. അന്നു മുതൽ ഞാൻ അവളെ കാത്തിരിക്കയാണ്. ഞാൻ പല ഗണിതക്കാരെയും വരുത്തി ഗണിപ്പിച്ചു. ഗൂഢമായി എന്നെ ധ്യാനിച്ചു സന്ന്യസിക്കുന്ന എന്നും ഒരു കാലത്തു കാണുമെന്നും എല്ലാവരും എന്നെ സമാധാനപ്പെടുത്തി. അതു വിശ്വസിച്ചു ഞാൻ ഈ ജഡത്തെ വഹിച്ചുംകൊണ്ടു നടക്കയാണ്. എന്താ കുട്ടാ ഇപ്പോൾ കിട്ടുണ്ണിക്കുറുപ്പിന്റെ കഥ മനസ്സിലായൊ. എന്റെ മകൻ ഉണ്ടായിരുന്നെങ്കിൽ ഇപ്പോൾ കുട്ടന്റെ പ്രായമായിരിക്കുമായിരുന്നു.

രാജൻ:—ആ അമ്മാവൻ ഇപ്പോഴുണ്ടോ.

കുറു:—ഇല്ല അയാൾ രണ്ടുകൊല്ലംമുമ്പു നരകിച്ചു മരിച്ചു. അയാളുടെ മക്കളെല്ലാം ചത്തു. ഭാര്യ തെണ്ടിനടക്കുകയായിരുന്നു. രണ്ടുമാസമായി ഞാൻ ചിലവിനു കൊടുക്കുന്നുണ്ട്.

രാ:—അവൾക്കു കൊടുക്കുന്നതുതന്നെ പാപമല്ലെ?

കുറു:—വിവരമില്ലാത്ത സാധുക്കൾ എന്ന് എനിക്ക് ഈയിടെ ഒരു ദൈന്യം തോന്നി.

രാ:—അവരെ എവിടെയെല്ലാം അന്വേഷിച്ചു.

കുറു:—പലേടത്തും അന്വേഷിച്ചു. ഇനി കുട്ടനു ഇവിടെയുള്ള ബന്ധമെന്താണു പറയുക?

വൃ:—അതു ഞാൻ പറയാമെന്നല്ലെ പറഞ്ഞതു്?

കു:—ആരു പറഞ്ഞാലും മതി; കേൾക്കാൻ ധൃതിയുണ്ട്.

വൃ:—അതു നാളെയാകാം.

കു:—അല്ല, ഇപ്പോൾതന്നെ വേണം.

വൃ:—എന്നാൽ പറയാം—രാജൻ, കിട്ടുണ്ണിക്കുറുപ്പിന്റെ അളിയനാണ്. നമസ്കരിക്കുക.

# അദ്ധ്യായം ൨൩.

---

**അത്ഭുതാവിഷ്കരണങ്ങൾ (തുടൎച്ച)**

സുദൃഢവും സുപ്രസന്നവും ആയ ഒരു സ്വരത്തിൽ വൃദ്ധൻ പൊട്ടിച്ചുവിട്ട ആ അത്യത്ഭുതവൃത്താന്തം അവിടെ കൂടിയിരുന്ന സകലരേയും സ്തബ്ധമാനസരാക്കി. ആരും ഒന്നും പറഞ്ഞില്ല. ഒരു മിനിട്ടുനേരം വൃദ്ധൻ സകലരേയും മാറിമാറി നോക്കിക്കൊണ്ടിരുന്നു. പിന്നീട് അദ്ദേഹം വീണ്ടും പറഞ്ഞു. "എന്താ രാജൻ, അച്ഛനെ നമസ്കരിക്കുക" അതു കേട്ടപ്പോൾ രാജൻ ഞെട്ടിയുണർന്നു കിട്ടുണ്ണിക്കുറുപ്പിന്റെ പാദം നോക്കിവീണു. എന്നാൽ ആ സുകുമാരനെ നിലത്തു പൊടിയേല്പിക്കാതെ കുറുപ്പു തന്റെ ബലിഷ്ഠഹസ്തങ്ങളിൽത്തന്നെ താങ്ങിയെടുത്തു മടിയിലിരുത്തി. രാജനും കുറുപ്പും ചേർന്നിരുന്ന ആ അത്യാനന്ദകരമായ കാഴ്ച അധികം നേരം കാണ്മാൻ ആർക്കും ഭാഗ്യമുണ്ടായില്ല: എന്തെന്നാൽ കമലത്തിന്റെ മുറിയിൽനിന്നു പുറപ്പെട്ട ചില നിലവിളികൾ കിട്ടുപിള്ളയേയും രാജനേയും ഞെട്ടി എഴുന്നേല്പിച്ചു. കമലത്തിന്റെ ശബ്ദമാണ് അവർ കേട്ടത്. അവർ അഞ്ചുപേരും കൂടി ആ അറയിലേക്കു ത്വരിതഗമനം ചെയ്തു.

ഇതിനിടെ എന്താണവിടെ ഉണ്ടായതെന്നു നാം കണ്ടില്ല. കിട്ടുണ്ണിക്കുറുപ്പിന്റെ ശബ്ദശ്രവണമാത്രയിൽത്തന്നെ അംബലാമ്മ തല ചിക്കുനിർത്തി. കുറുപ്പ് കഥാഭാഗത്തിലേക്കു കടന്നു അമ്മുക്കുട്ടിയുടെ കഥ പറഞ്ഞപ്പോൾ അംബലാമ്മ "അയ്യോ" എന്നു നിലവിളിച്ചു. കമലവും മന്ദിരാധിപയും തിരിഞ്ഞുനോക്കിയപ്പോൾ വിളറി മരച്ചു 'ജീവശ്ശവം' പോലിരിക്കുന്ന തപസ്വിനിയെയാണ് അവർ കണ്ടത്. അവർ പരിഭ്രമിച്ച കാരണം

ചോദിച്ചു. എന്നാൽ ഒന്നും ഉത്തരം പറയാതെ കഥ ശ്രദ്ധിക്കുവാൻ അവർ ആംഗ്യം കാണിച്ചതേയുള്ളു. അമ്പലാമ്മയെ കൂടെക്കൂടെ നോക്കിക്കൊണ്ടു കമലവും മന്ദിരാധിപയും പരിഭ്രമിച്ചിരുന്നു. ദയനീയമായ ആ കഥ കേട്ടു് ഒടുവിൽ 'രാജാ നമസ്കരിക്കു' എന്നു വൃദ്ധൻ പറഞ്ഞപ്പോൾ 'ഹാ ദൈവമേ,' എന്നൊരു ദയനീയമായ ദീനരോദനത്തോടുകൂടി ആ തപസ്വിനി മന്ദിരാധിപയുടെ മടിയിൽ മറിഞ്ഞുവീണു. കമലവും മന്ദിരാധിപയും ഭയവിഹ്വലരായി ആ സന്യാസിനിയെ എടുത്തു നേരെ കിടത്തി. അവൾക്കു ബോധമുണ്ടായിരുന്നില്ല. അതിനാൽ കമലം നിലവിളിച്ചുപോയി.

അടുത്ത മുറിയിൽനിന്നും ഓടിവന്നവരിൽ രാജൻ വേഗം കാര്യത്തിന്റെ പ്രകൃതം മനസ്സിലാക്കി. "കമലം ആ മരുന്നിങ്ങെടുക്കണം" എന്നു പറഞ്ഞു. കമലം ഉടനെ ഒരു ചെറിയ കുപ്പിയെടുത്തുകൊടുത്തു. രാജൻ ആ കുപ്പി തുറന്നു അമ്പലാമ്മയെ മണപ്പിച്ചു. ഉടൻ അവർ കണ്ണുതുറന്നു. മുറിയിൽ പലരെയും കണ്ടപ്പോൾ അവരുടെ വിറപൂണ്ട അധരത്തോടുകൂടിയ വിവർണ്ണവദനം ലജ്ജാഭാരത്താൽ ഒന്നു മങ്ങി ഉൽഭ്രാന്തമായി. അവൾക്കു അപരിചിതനായി ഒരാളേ അവിടെ ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തെ അവർ ഒന്നു നോക്കി. പിന്നീടു് അവിടെ നിന്നെഴുന്നേററു അവർ നേരെ ആ അന്യന്റെ അടുത്തുചെന്നു സാഷ്ടാംഗം നമസ്കരിച്ചു. കരച്ചുന്ധിച്ചു പുറകോട്ടുമാറി. എല്ലാവരും മലച്ചുനോക്കി. അവർ വീണ്ടും ബോധരഹിതയായി വീഴുകയാണെന്നു വിചാരിച്ചു രാജൻ ചാടി അവരെ പിടിച്ചു. കമലം അയ്യോ എന്നു നിലവിളിച്ചുപോയി. വൃദ്ധൻ അപ്പോൾ മുമ്പോട്ടുനീങ്ങി രാജനെ പിടിച്ചു മാററിക്കൊണ്ടു പറഞ്ഞു.

"രാജൻ, ഇപ്പോൾ ഈ അമ്മയെ തൊടാൻനിനക്കധികാരമില്ല. നിൻെറ അമ്മയാണെങ്കിലും ഈ സാദ്ധ്വി അവരുടെ ഭർത്താവിനെ നമസ്കരിക്കുമ്പോൾ നിനക്കു തൊടാൻ പാടില്ല. കുറുപ്പേ നിങ്ങളുടെ ഭാൎയ്യയെ സ്വീകരിച്ചനുഗ്രഹിക്കുക".

കുറുപ്പു വൃദ്ധൻെറ മുഖത്തു മിഴിച്ചുനോക്കിക്കൊണ്ടു ഒരു നിമിഷം നിന്നുപോയി. പിന്നീട് അദ്ദേഹം അംബലാമ്മയെ പിടിച്ചെഴുന്നേൽപിച്ചു. വൃദ്ധൻെറ ആംഗ്യമനുസരിച്ച് ഈ സമയം മററുള്ളവരെല്ലാം ആ മുറിയിൽനിന്നും പതുക്കെ പുറത്തേയ്ക്കു വലിയുകയും ചെയ്തു. കിട്ടുണ്ണിക്കുറുപ്പും അംബലാമ്മയും തനിച്ചായപ്പോൾ കുറുപ്പ് അംബലാമ്മയെ ഗാഢമായി ആശ്ലേഷംചെയ്തു. അവർ രണ്ടുപേരും നാലുകണ്ണുകൾ നിറഞ്ഞു കവിഞ്ഞൊഴുകിയ കണ്ണീരിൽ കളിച്ചു. അവൎക്ക് ഒററയക്ഷരംപോലും സംസാരിക്കാൻ ശേഷിയുണ്ടായിരുന്നില്ല. എത്രനേരം ആ വിധം അവർ ഇരുന്നു എന്നും നിശ്ചയമില്ല. അരനാഴിക കഴിഞ്ഞപ്പോൾ രാജൻ അകത്തേക്കു ചെന്നു് ആ മാതാപിതാക്കളുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു. അവർ അവനെ വാരിയെടുത്ത് ആലിംഗനം ചെയ്തു ശിരസ്സിൽ ചുംബിച്ചു. അപ്പോൾ വൃദ്ധനും മററുള്ളവരും ആ മുറിയിലേക്കുചെന്നു. അതിനാൽ അംബലാമ്മ അല്പം മാറി.

വൃദ്ധൻ വന്നുകയറിയ ഉടൻ പറഞ്ഞു "കുറുപ്പു ഭാൎയ്യയേയും മകനേയും കാണാതെ വ്യസനിച്ചു. രാജൻ മാതാപിതാക്കന്മാരാരെന്നറിയാതെ ക്ലേശിച്ചു. അമ്മുക്കുട്ടിഅമ്മ മകനെ ലാളിച്ചും ഭർത്താവിനെ അന്വേഷിച്ചും സുഖിച്ചു വിഷാദിച്ചു. ഞാനോ ഭാൎയ്യയും മകളും മരിച്ചു ദുഃഖിക്കുന്നു".

മന്ത്രി:—അവിടുത്തെ മകൾ കമലം മരിച്ചിട്ടില്ല. ഇതാ നിൽക്കുന്നു.

വൃദ്ധൻ കമലത്തിനെ പിടിച്ചുടുപ്പിച്ചു നിൎത്തി അവളുടെ കവിളിൽ മന്ദമായി കൊട്ടിക്കൊണ്ടു പറഞ്ഞു.

"അതെ. നീ തന്നെ എൻെറ മകൾ. നിന്നെക്കണ്ടപ്പോൾ എൻെറ ദുഃഖം പാതിതീൻ".

അപ്പോൾ കാപ്പിയും പലഹാരവും വന്നു. എല്ലാവരും അവിടെത്തന്നെ ഇരുന്നു കാപ്പികുടിക്കൊരുങ്ങി.

വൃ:—ഇനി അബലാമ്മയുടെ കഥകൂടി കേൾക്കണം എന്നു കമലത്തിനൊരു വലിയ ആഗ്രഹം. അവൾക്കതു കേൾക്കാഞ്ഞിട്ടു കാപ്പി ഇറങ്ങുന്നില്ല. പലഹാരത്തിനു രുചിയുമില്ല.

ഇതു കേട്ടപ്പോൾ അബലാമ്മ ഒന്നു പരുങ്ങി.

വൃ:—മടിക്കേണ്ട. പറയണം. എന്തിനു തിരുവനന്തപുരത്തുനിന്നും പോന്നു. എങ്ങിനെ ഇവിടെ എത്തി.

അബ:—ഇദ്ദേഹം പോയതിന്റെ ഇരുപതാംപക്കം ഞാൻ പ്രസവിച്ചു. എന്റെ പ്രസവശുശ്രൂഷകൊണ്ടു ക്ഷീണിച്ച് ഞാൻ പ്രസവിച്ചു മുപ്പതായപ്പോൾ മുത്തശ്ശി മരിച്ചു. പിന്നെ എനിക്കാരും തുണയില്ലാതെയായി. പണവും തീന്നു. കല്ലടനിന്നും ഒരെഴുത്തുമില്ല. അയച്ച എഴുത്തിനൊന്നിനും മറുപടിയുമില്ല. ഒടുവിൽ എന്നെ ശകാരിച്ചുകൊണ്ടും ഉപേക്ഷിച്ചതായും, ഒന്നു രണ്ടു കള്ള എഴുത്തു കിട്ടി. അങ്ങനെ ദാരിദ്ര്യംകൊണ്ടും ആരുമില്ലാത്തതുകൊണ്ടും വിഷമിച്ചിരിക്കുമ്പോൾ ഒരു രാത്രി പുരയ്ക്കു് എങ്ങനെയോ തീയും പിടിച്ചു. ഞാൻ കുഞ്ഞിനെയുംകൊണ്ടു ഒരുവിധം രക്ഷപ്പെട്ടു. പിറെറ ദിവസം ചെന്നു നോക്കിയപ്പോൾ വീടും സാമാനവും മുഴുവൻ നശിച്ചിരിക്കുന്നതായി കണ്ടു. എന്റെ ആഭരണങ്ങളും അക്കൂട്ടത്തിൽ പോയി. കുഞ്ഞിന്റെ ആഭരണങ്ങളൊന്നും ഞാനു ഊരിവച്ചിരുന്നില്ല. എൻെറ കാതിൽ കിടന്നതു വിററു കുഞ്ഞിനും എനിക്കും ഈരണ്ടു വസ്ത്രങ്ങളും വാങ്ങി. അന്നു ഞാൻ കൊല്ലത്തിനു വള്ളം കയറി.

പിറെറ ദിവസം കൊല്ലത്തെത്തി. അവിടെനിന്നും കല്ലടയ്ക്കു് ഒരു വണ്ടിപിടിച്ചു. ഞാൻ പുറപ്പെടുന്ന വിവരത്തിന്നു ഒരു എഴുത്തുതിരുവനന്തപുരത്തുനിന്നും അയച്ചിട്ടുണ്ടായിരുന്നു. അതിനാൽ എന്നെ കാത്തിരിക്കും എന്നായിരുന്നു എന്റെ വിചാരം. കല്ലടെ കോവിലകത്തു ഭവനത്തിന്റെനടയിൽ വണ്ടി നിൎത്തി ഞാനിറങ്ങി വണ്ടിക്കാരന്നു കൂലികൊടുത്തയച്ചു. അപ്പോൾ രാത്രി മണി എട്ടായി. വണ്ടി കണ്ടയുടൻ ഒരു വൃദ്ധൻ ഇറങ്ങിവന്നു എവിടുന്നാ എന്നു ചോദിച്ചു. ഞാൻ പരമാൎത്ഥം പറഞ്ഞു. അയാൾ എന്നെ ദാസിയെന്നും കുലടയെന്നും മററും വിളിച്ചുട്ടധികം ശകാരിച്ചു എന്നെ പിടിച്ചുതള്ളി പുറത്താക്കയച്ചു. എന്നിട്ടും കൃഷ്ണക്കുറുപ്പുദേഹം ഇവിടെയുണ്ടോ എന്നു ഞാൻ ചോദിച്ചു. "അയാൾ ചത്തുതൊലഞ്ഞിട്ടു മാസം രണ്ടായി" എന്നാണയാൾ മറുവടി പറഞ്ഞതു്. അതു കേട്ടപ്പോൾ എനിക്കു ബോധക്ഷയം വന്നു ഞാൻ ആ വഴിയിൽ വീണു. ഇവൻ കരയുന്ന ഒച്ചകേട്ടു ഞാനുണൎന്നപ്പോൾ നേരം എന്തായൊ എന്തൊ നല്ല ഇരുട്ടായിരുന്നു. ഒരനക്കവുമുണ്ടായിരുന്നില്ല. അവിടെ ആരേയും കണ്ടതുമില്ല. ഞാൻ അന്നു ഭക്ഷണം കഴിച്ചിട്ടുണ്ടായിരുന്നില്ല. അതിനാൽ എനിക്കു നല്ല ക്ഷീണമുണ്ടായിരുന്നു. എങ്കിലും കുഞ്ഞിനേയും എടുത്തുംകൊണ്ടു ഞാൻ എങ്ങോട്ടോ നടന്നു. കുറെ ദൂരം നടന്നപ്പോൾ ഒരു പടിപ്പുരകണ്ടു അവിടെക്കയറിയിരുന്നു. നേരം വെളുത്തപ്പോൾ എന്നെ കണ്ടാൽ ഒരു ഭ്രാന്തിയെപ്പോലെ ആയി. വള്ളത്തിലും വണ്ടിയിലും ഇരുന്നും വഴിയിൽ വീണും തിണ്ണയിൽ കിടന്നും എന്റെയും കുഞ്ഞിന്റെയും വസ്ത്രം മുഴുവൻ മണ്ണുപുരണ്ടു വളരെ

മലിനമായിരുന്നു. എന്നെ ഒരു ധമ്മക്കാരി എന്നു പലരും ധരിച്ചു. അതിനാൽ ഞാൻ കുഞ്ഞിന്റെ ആഭരണമെല്ലാം ഊരി മടിയിലാക്കി. കാലത്തെ ഒരു കാപ്പിക്കടിലിൽ കയറി കുറെ കാപ്പി കുടിച്ചു. അവിടത്തെ മുത്തിത്തള്ളയോടു ഞാൻ കോവിലകത്തു കൃഷ്ണക്കുറുപ്പിനെപ്പററി ചോദിച്ചു. അദ്ദേഹം മരിച്ചുപോയി എന്നവരും പറഞ്ഞു. ഇനി കുട്ടിയെ എവിടെയെങ്കിലും ഏല്പിച്ചു സന്യസിക്കണം എന്നു ഞാൻ തീച്ചപ്പെടുത്തി. അതിനായി എന്റെ കയ്യിലുണ്ടായിരുന്ന വസ്ത്രം കുറെ കാവിവാങ്ങി മുക്കി ഒരു കത്രികയും കണ്ണാടിയും സൂചിയും നൂലും സമ്പാദിച്ചു ഞാൻ കാട്ടിലുള്ള ഒരു അരുവിക്കരെ ചെന്നു വസ്ത്രം കീറിത്തുന്നി ഉടുപ്പാക്കി വീണ്ടും നടന്നു. രണ്ടുമൂന്നു ദിവസം നടന്നപ്പോൾ ഇവിടെയെത്തി. ഈ വീട്ടിൽ ഒരു പ്രഭാതത്തിൽ വന്നു വരാന്തയിൽ കുട്ടിയെക്കിടത്തിയുംവച്ചു ഞാൻ ഒരു കാട്ടിൽ കയറി തലമുടി മുഴുവൻ കത്രിച്ചു കളഞ്ഞു ദേഹം ശുദ്ധിചെയ്തു കാവിവസ്ത്രം ധരിച്ചു തിരിച്ചുവന്നു. ദൈവാധീനത്താൽ എന്റെ കുഞ്ഞിനോടുകൂടി ഇവിടെത്തന്നെ സ്ഥിരമായി താമസിക്കുവാൻ (കിട്ടുപിള്ളയെ ചൂണ്ടിക്കൊണ്ടു) ഇദ്ദേഹത്തിന്റെ ഔദാര്യംകൊണ്ടു സാധിച്ചു. ഈ സന്യാസിനീവേഷത്തിനു യോജിക്കുംവിധം ചില കാപട്യങ്ങൾ ഞാൻ കാണിച്ചിട്ടുള്ളതു് എല്ലാവരും ക്ഷമിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

വൃ:—അമ്മ എന്തുകപടം കാണിച്ചു? ആദ്യം ചെയ്ത ദീർഘദശ്നം മാത്രം അല്പം കപടമെന്നു വേണമെങ്കിൽ പറയാം.

അബ:—പരമാത്ഥത്തിൽ ഞാൻ പറഞ്ഞതു എന്റെ വിശ്വാസമാണു്. എങ്കിലും അതു ദിവ്യചക്ഷുസ്സു

കൊണ്ടു കണ്ടു പറഞ്ഞതായി ഭാവിച്ചതു വേഷത്തിനൊത്തു കരയുകയായിരുന്നു.

വ്യ:—എന്താണു വിശ്വാസം?

അബ:—രാജന്റെ ജാതകത്തിൽ അവനു 22 വയസ്സുവരെ അന്യഗൃഹത്തിലാണു താമസമെന്നും എങ്കിലും ചെല്ലുന്നിടത്തെങ്ങും ദാരിദ്ര്യവും അനപത്യതയും ഉണ്ടാകയില്ലെന്നും പറഞ്ഞിട്ടുണ്ടു്. 22-വയസ്സു കഴിഞ്ഞാൽ സ്വഭവനത്തിൽ മാതാപിതാക്കളോടുകൂടി സുഖമായി താമസിക്കാൻ സാധിക്കും എന്നും വിധിച്ചിട്ടുണ്ടു്.

വ്യ:—അപ്പോഴും അച്ഛൻ മരിച്ചതായി ധരിച്ചതു തെററല്ലേ?

അബ:—അതെ. പക്ഷേ ജാതകം തെററാൻ പാടില്ലല്ലോ. അതുകൊണ്ടു് അച്ഛൻ വളർത്തച്ഛൻതന്നെ എന്നും വീടു അന്യഗൃഹം എന്നും ഞാൻ സങ്കല്പിച്ചു.

ല:—പിന്നെ അച്ഛനമ്മമാർ ആരെന്നു ഇതുവരെ വെളിപ്പെടും എന്നു പറഞ്ഞതോ?

അബ:—അതു ഞാൻതന്നെ പറയാൻ നിശ്ചയിച്ചിരുന്നു.

കിട്ടു:—മരിച്ച ആളും ഇപ്പോൾ ജീവിച്ചു വന്നതെങ്ങനെ?

വ്യ:—അതു കിട്ടുണ്ണിക്കുറുപ്പിന്റെ പിശകുതന്നെ. കുറുപ്പിന്റെ ജ്യേഷ്ഠന്റെ പേരു കുഞ്ഞിക്കുറുപ്പു എന്നായിരുന്നു. അദ്ദേഹത്തെ വളരെ അടുത്തു പരിചയമുള്ളവർ വിളിച്ചിരുന്നതു് കിട്ടക്കുറുപ്പു എന്നായിരുന്നെങ്കിലും, കുഞ്ഞിക്കുറുപ്പ് എന്ന നാമധേയത്തിലാണു് അദ്ദേഹം പരക്കെ അറിയപ്പെട്ടിരുന്നതു്. എന്നാൽ കിട്ടുണ്ണിക്കുറുപ്പിന്റെയും ശരിയായ പേരു കുഞ്ഞിക്കുറുപ്പ് എന്നായിരുന്നെങ്കിലും കല്ലടെ സകലരും കിട്ടുണ്ണിക്കുറുപ്പായി മാത്രമേ ഇദ്ദേഹത്തെ അറിഞ്ഞിരുന്നുള്ളൂ. പള്ളിക്കൂടത്തിൽ മാത്രം കുഞ്ഞിക്കുറുപ്പ് എന്നു വിളിച്ചുവന്നു. ആ പേരുമാത്രമേ അമ്മ അറിഞ്ഞിരുന്നുള്ളൂ.

എന്ന പേരിൽ ആ രത്നം മുഴുവൻ ഞാൻ ആ ധൎമ്മസ്ഥാപനത്തിനയച്ചു കൊടുത്തു.

വൃ:—അതു ചെല്ലേണ്ട സ്ഥാനത്തുതന്നെ ചെന്നുചേൎന്നു.

കിട്ടുണ്ണി:—അതു വിററതിൽ ഒന്നരലക്ഷം രൂപായോളം കിട്ടി. അതിൻെറ സ്മാരകമായി ഒരു സ്തംഭം ഞാൻ ആ മന്ദിരത്തിൻെറ മുമ്പിൽ നിൎത്തിയിട്ടുണ്ടു്.

വൃ:—ഞങ്ങൾ അതിത്തവണ കണ്ടു. എങ്കിലും ഇക്കഥ എന്നെ അമ്മ അറിയിച്ചില്ല.

മന്ദിരാ:—മററെ സ്തംഭം ആരുടെ?

കിട്ടുണ്ണിക്കുറുപ്പു വൃദ്ധനെ ഒന്നു നോക്കി.

വൃ:—അതു എൻെറ വകയാണു്. കുറുപ്പിൻെറ പ്രശംസനീയമായ പരിശ്രമത്തെപ്പററി അറിഞ്ഞു ഞാൻ അയച്ചുകൊടുത്തതാണു്.

അറ-കുറു:—അപ്പോൾ ഇവിടുത്തെ സംഗതികൾ അറിയാറുണ്ടായിരുന്നോ?

വൃ:—എല്ലാം ഞാൻ അറിഞ്ഞുകൊണ്ടുതന്നെ ഇരുന്നു. ഇങ്ങോട്ടു വന്നില്ലെന്നേയുള്ളു.

ഈ സംഭവങ്ങളെല്ലാം കണ്ടും കേട്ടും അത്യത്ഭുതവിവശരായിനിന്ന കമലത്തെയും രാജനേയും നോക്കിക്കൊണ്ടു വൃദ്ധൻ പറഞ്ഞു.

"രാജൻ നിനക്കു നാടും വീടും എല്ലാം ഉണ്ടായില്ലേ? ഇനി കമലത്തെ വിട്ടോടല്ലേ. കമലം, ആലോചിക്കുന്നതൊന്നും ഇനി പറയരുതു്. വേഗം രണ്ടുപേരുംപോയി കുളിച്ചുതൊഴുതുവരുവിൻ. നേരമായി.'

ഇതു കേട്ടു് ഇരുവരും സലജ്ജം തലതാഴ്ത്തി. ഇത്ര നേരവും അത്യത്ഭുതത്തോടെ കഥകൾ കേട്ടുകൊണ്ടിരുന്ന അറക്കളത്തു കുറുപ്പു ചാടി എഴുന്നേററു കമലത്തിനെ നോക്കിക്കൊണ്ടു പറഞ്ഞു.

"കുഞ്ഞേ, അമ്മാവനോടു മുഷിയരുതു്. കരുണാകരൻെറ കടമ നിറവേററാൻ എനിക്കു ഇതുവരെ സാധിക്കാതെ വന്നതു് എൻെറ കുററം കൊണ്ടല്ല. നിങ്ങളെപ്പോലുള്ള കുഞ്ഞുങ്ങളുടെ ഇഷ്ടംപോലെ നടക്കുകയാണു ലോകത്തിനും വൃദ്ധന്മാർക്കും നല്ലതെന്നു ഞാൻ പഠിച്ചു. അതുകൊണ്ടു അമ്മാവനോടു പരിഭവിക്കരുതു്."

കമ:—എനിക്കു് ആരോടും പരിഭവമില്ല. ഞാൻ എന്നെ തന്നെ ശകാരിച്ചതല്ലാതെ, ആരോടും പരിഭവിക്കേണ്ട ആവശ്യം ഉണ്ടായിട്ടില്ല. പിന്നെ, എന്നെ എൻെറ അച്ഛനെപ്പോലെ 'വാത്സല്ലിക്കുന്ന', കരുപ്പമ്മാവനോടു ഞാൻ എങ്ങനെ പരിഭവിക്കും?

കരു:—അതു മതി. ഇതാ ശങ്കരപ്പിള്ള ജ്യേഷ്ഠൻെറ വകയാണെങ്കിലും കുഞ്ഞിനു ഒരു സമ്മാനം അമ്മാവൻ തരുന്നു.

എന്നു പറഞ്ഞു അറക്കുളത്തു കരുപ്പ തൻെറ മടിയിൽനിന്നും ഒരുമുദ്രവച്ച കവർ എടുത്തു കമലത്തിനു കൊടുത്തു.

വൃ:—എന്താ കരുപ്പേ. എൻെറ അനുവാദം കൂടാതെ ഈ സംഗതി പുറത്തു പറയരുതെന്നല്ലെ ഞാൻ പറഞ്ഞതു്.

കരു:—ഞാൻ ഒന്നും പുറത്തു പറഞ്ഞില്ലല്ലൊ. ഇനി ഞാനെന്തിനു ഇതു സൂക്ഷിക്കുന്നു. അതു ഇരിക്കേണ്ട സ്ഥാനത്തു് ഏൽപ്പിക്കയല്ലായിരുന്നോ?

കിട്ടുണ്ണിക്കുരുപ്പു്—എന്താണതു് ഉയിർ പത്രമോ?

വൃ:—അതെ.

കിട്ടുണ്ണി:—ആരുടെ?

വൃ:—എൻെറ.

കിട്ടുണ്ണി:—ഭംഗിയായി പൊട്ടിക്കണം. വായിക്കാമല്ലൊ.

വൃ:—ഇപ്പോൾ വേണ്ട. പിന്നെയാകട്ടെ.

കിട്ടുണ്ണി:—അതല്ല, എല്ലാം ഇപ്പോൾതന്നെ ആകട്ടെ. നേരം ഇനിയും ധാരാളം ഉണ്ടല്ലൊ.

എന്നു പറഞ്ഞു കുറുപ്പു തന്നെ കമലത്തോടു ആ കവർ വാങ്ങി പൊട്ടിച്ചു. ഈ സമയം ശങ്കരപ്പിള്ള പ്ലീഡർ അകത്തേക്കു കയറി ചെന്നു. കിട്ടുണ്ണിക്കുറുപ്പു പ്ലീഡരെ അടുത്തു പിടിച്ചിരുത്തികൊണ്ടു വായന തുടങ്ങി.

കനകമംഗലത്തു ഗോവിന്ദപ്പിള്ള ശങ്കരപ്പിള്ള വക ഇഷ്ടദാനം

എന്റെ വകയായി ബൊംബയിൽ——തെരുവിൽ ഉള്ള——നമ്പർ ഏഴുനില മാളിക എന്റെ ഭാൎയ്യ മരിച്ചുപോയ സരോജിനിയുടെ സ്മാരകമായി ഒരു സാധുസ്ത്രീജനാലയമായും,——തെരുവിൽ ഉള്ള——നമ്പർ മൂന്നുനില മാളികയും അതിനോടുചേൎന്ന പത്തേക്കർ ഭൂമിയും എന്റെ മരിച്ചുപോയ മകൾ കമലത്തിന്റെ സ്മാരകമായി ഒരു മഹിളാമന്ദിരമായും, നടത്തുന്നതിനു തിരുവനന്തപുരത്തു മണിയറമംഗ്ലാവിൽ കിട്ടുണ്ണിക്കുറുപ്പിനേയും അദ്ദേഹത്തിന്റെ മകൻ രാജശേഖരൻനായരേയും തിരുവനന്തപുരം മഹിളാമന്ദിരസെക്രട്ടറിയേയും നായർസ്ത്രീസ്സമാജസെക്രട്ടറിയേയും ഞാൻ ഇന്നുമുതൽ ട്രസ്റ്റികളായി ഏൎപ്പെടുത്തുകയും, അവയുടെ ചിലവിലേക്കായി ൧൨ ലക്ഷം രൂപ ഇംപീരിയൽ ബാങ്കിൽനിന്നു വാങ്ങി യഥേഷ്ടം വിനിയോഗിച്ചുകൊള്ളുവാൻ അവൎക്കധികാരം കൊടുക്കുകയും ചെയ്തിരിക്കുന്നു.

തിരുവനന്തപുരം മഹിളാമന്ദിരത്തിന്റെ ചിലവിലേയ്ക്കായി പത്തുലക്ഷം രൂപായും, തിരുവനന്തപുരത്തു മണിയറമംഗ്ലാവിൽ കിട്ടുണ്ണിക്കുറുപ്പിന്റെ നോട്ടത്തിൽ നടത്തുന്ന സഹകരണസംഘങ്ങൾക്കു ൧൨ ലക്ഷം

രൂപയും, നായർസമുദായത്തിൻെറ ശ്രേയസ്സിനായി പ്രവർത്തിക്കുന്ന നായർസർവ്വീസ് സൊസൈററിക്കു ൨൦ ലക്ഷം രൂപായും, ഏതു ജാതിയിൽപെട്ട സാധുക്കളായ ആയിരമോ കൂടുതലോ ബാലന്മാക്കും ബാലികകൾക്കും ആറാറുവഷത്തേക്കുള്ള വിദ്യാഭ്യാസച്ചിലവിനും ഭക്ഷണച്ചിലവിനും ആയി നായർസർവ്വീസ്സൊസൈററിക്കു് എൻെറ വക കൊടകിലുള്ള രണ്ടായിരം ഏക്കർ റബർ—തേയിലത്തോട്ടവും,

ബാക്കിയുള്ള സ്വത്തിൽനിന്നു ഒരു ലക്ഷം രൂപ വീതം എൻെറ ഉത്തമശിഷ്യന്മാർ, ഉസ്മാൻ, അലി, മീരാൻ എന്ന മൂന്നുപേക്കും,

ബാക്കിയുള്ള എൻെറ സ്വത്തായ ൫൦ ലക്ഷത്തിൽപരം രൂപകളുള്ള സ്വത്തു എൻെറ അനുജൻ കനകമംഗലത്തു കിട്ടുപിള്ളയ്ക്കും അയാളുടെ ഭാര്യക്കും മക്കൾക്കും ആയും ദാനം ചെയ്തിരിക്കുന്നു.

എൻ്റെ അനന്തരവൻ രാമകൃഷ്ണൻതമ്പിക്കു പ്രതിമാസം ൫൦ രൂപ വീതം കൊടുക്കുന്നതിനും അയാൾ നല്ലനടത്തക്കാരനായിത്തീന്നിരിക്കുന്നു എന്നു കോവിലകത്തു കിട്ടുണ്ണിക്കുറുപ്പിൻെറ സാക്ഷിപത്രം ഹാജരാക്കി ആവശ്യപ്പെടുന്നപക്ഷം അയാളുടെ മാനമായ കാലക്ഷേപത്തിനു വേണ്ട സ്വത്തു കൊടുക്കുന്നതിനും ഞാൻ എൻെറ അനുജനേയും അയാളുടെ മക്കളേയും ഭാരപ്പെടുത്തിയിരിക്കുന്നു."

ഇതു വായിച്ചുകഴിഞ്ഞപ്പോൾ സകലരും അത്യത്ഭുതപരതന്ത്രരായി.

കിട്ടുണ്ണി:—അപ്പോൾ ജ്യേഷ്ഠൻെറ കൈവശം ഒന്നും വേണ്ടെന്നോ?

വൃ:—നിങ്ങളൊക്കെപിന്നെ ആരുടെ കൈവശമാണു്.

കിട്ടുണ്ണി:—വീട്ടിലേയ്ക്കു സമ്പാദ്യത്തിൻെറ പത്തിലൊന്നുപോലുമില്ലല്ലൊ?

വൃ—ഇതുതന്നെ ഇവൾ കൊടുത്തിട്ടുള്ളതു് ഇവൾക്കനുഭവിക്കാനല്ല. ഇവരുടെ ഇഷ്ടപ്രകാരമുള്ള ദാനത്തിനാണു്. എന്തിനാ കുറുപ്പെ സ്വത്തു്? പണം പ്രയത്നിച്ചുണ്ടാക്കണം. അതു നമുക്കനുഭവിക്കാനല്ല. നമ്മുടെ ആദർശപ്രകാരമുള്ള കാര്യങ്ങൾ ലോകത്തിൽ വിജയമായി നടന്നു കണ്ടു് ആനന്ദിക്കുന്നതിനാണു്. കുറുപ്പിൻെറ അടുക്കൽ ഞാനെന്തിനു പറയുന്നു? കുറുപ്പു് എന്നേക്കാൾ കട്ടിയെന്നു എനിക്കറിയാം.

കിട്ടുണ്ണി:—അവിടുന്നു പറഞ്ഞതു ശരിയാണു്. എൻെറ സഹകരണസംഘങ്ങൾ മുഴുവൻ മഹിളാമന്ദിരത്തിനും സ്വത്തു മുഴുവൻ നായർസർവ്വീസ് സൊസൈററിക്കും ആയി ഞാൻ ഉയിർ പത്രം എഴുതി രജിസ്റ്ററാക്കിയിട്ടുണ്ടു്.

മന്ദി:—ഇനി അതൊക്കെകില്ല. ഭാര്യക്കും മകനും ഒന്നും വേണ്ടെന്നോ.

കിട്ടുണ്ണി:—എൻെറ ഭാര്യ മഹിളാമന്ദിരത്തിലേയും എൻെറ മകൻ നായർസർവ്വീസ്സൊസൈററിയിലേയും വേലക്കാരാണു്. അവരെ സംരക്ഷിക്കാൻ ആ സ്ഥാപനങ്ങൾക്കു ശക്തിയുണ്ടാക്കിയാൽ പിന്നെ ഞാൻ ആൾക്കു സ്വത്തുകൊടുക്കണം. പോരെങ്കിൽ ഇത്രനാളും എൻെറ രക്ഷയുടെ ആവശ്യമില്ലാതെ അവരെ വളർത്തിയ കനകമംഗലം ഭവനത്തിനു് ഇനിയും അതിനു ശേഷിയുണ്ടെന്നു എനിക്കു വിശ്വാസവുമുണ്ടു്. അതുകൊണ്ടു് എൻെറ ഉയിർ പത്രം ഞാനുടനെ ദാനപത്രമാക്കുന്നതാണു്.

വ്യ:—അതുതന്നെയാണു കരുപ്പെ വേണ്ടതു്. നമ്മുടെ സമുദായത്തിന്റെ നില എത്ര മോശമായിരിക്കുന്നു. ധർമ്മസ്ഥാപനവും, ധർമ്മസ്വത്തും ഇല്ലാത്ത ഒരു സമുദായത്തിൽ എങ്ങനെ ധർമ്മം പുലരും. എവിടെ സമുദായം സംഘടിക്കും. പണം നമുക്കുണ്ടു്. പണം നാം ചിലവിടുന്നുമുണ്ടു്. പക്ഷെ നമ്മുടെ പണം പ്രയോജനകരമായവിധം സ്വരൂപിച്ചു ധർമ്മസ്ഥാപനങ്ങൾ മുഖാന്തരം പ്രവർത്തിക്കുവാൻ നമുക്കാളില്ല. പ്രവർത്തകന്മാരായി എല്ലാവിടത്തും എല്ലാപ്പോഴും ആദർശജീവികളെ കിട്ടുന്നില്ല. കിട്ടുന്നവരെക്കൊണ്ടു് ആകാവുന്ന വേല ചെയ്യിക്കയാണു വേണ്ടതു്. സമുദായകാര്യം സ്വന്തകാര്യമാണെന്നും സമുദായത്തെ മറന്നു സ്വാർത്ഥം നേടുവാൻ വിചാരിക്കുന്നതു ബുദ്ധിശൂന്യമാണെന്നും ജനങ്ങളെ പഠിപ്പിക്കണം. വിദ്യാഭ്യാസം ചെയ്തവരെല്ലാം ഉദ്യോഗമാകുന്ന അടിമത്വത്തിൽ ജീവിക്കയും അടിമവൃത്തിയെ ആരാധിക്കയും ചെയ്യുന്ന ഒരു സമുദായത്തിൽ നിന്നു പൌരുഷവും ആത്മവിശ്വാസവും വററിപ്പോകുന്നതു് സ്വാഭാവികമാണു്. വിദ്യാഭ്യാസം ചെയ്തവർ കൃഷിവാണിജ്യവ്യവസായാദികളിൽ ധാരാളമായി പ്രവേശിക്കുന്ന കാലത്തുമാത്രമേ വ്യക്തിപരമായ അഭിവൃദ്ധിയും ആത്മശക്തിയും നമുക്കുണ്ടാകയുള്ളൂ. എങ്കിലും സമുദായശരീരത്തിന്റെ അവയവങ്ങൾ മാത്രമാണു് അംഗങ്ങളെന്നും ശരീരമില്ലാതെ അംഗങ്ങൾക്കു നിലയില്ലെന്നും നമ്മുടെ ആളുകൾ ധരിക്കണം. നമ്മുടെ ഓരോരുത്തരുടേയും സ്വത്തു സമുദായത്തിന്റേതാണു്. അതുകൊണ്ടു അതു

നമ്മുടെ കൈയ്യിൽനിന്നു സമുദായത്തിലേക്കു മാറിയാലും അതു നമ്മുടെ തന്നെ.

പേഷ്കാർ:—ഞാൻ പല അമ്പലങ്ങളിൽ ഇതിനിടെ കട്ടടിച്ചിട്ടുണ്ടു്. എനിക്കു് ആ കേശവൻതമ്പി പത്തുപതിനായിരം രൂപ തരാനുണ്ടു്. അതു കിട്ടാനായി അവരുടെ കൂട്ടത്തിൽ കൂടിയതുകൊണ്ടാണു ഈ അപകടങ്ങളെല്ലാം പററിയതു്. (രാജനെ നോക്കിക്കൊണ്ടു) കുട്ടാ ഈ വയസ്സനു മാപ്പുതരണം.

രാജൻ:—എനിക്കവിടുത്തോടു ഒരു പരിഭവവുമില്ല.

പേ:—ഇതു മതി. ഇത്ര ത്യാഗികളായ മഹാന്മാരുടെ മുമ്പിൽ വച്ചു എന്റെ പാപവിമോചനം വരുത്താൻ സാധിച്ചതുതന്നെ മഹാഭാഗ്യം.

വൃ:—ശങ്കരപ്പിള്ള പേഷ്കാർക്കു പാപവിമോചനം ഞാൻ തന്നിരിക്കുന്നു. എന്റെ കൂട്ടത്തിൽ മീരാൻ എന്നൊരു മഹമ്മദീയനുണ്ടു്. അവൻ ഇപ്പോൾ തിരുവനന്തപുരത്തുണ്ടു്. അവനു ഒരു ലക്ഷം രൂപ ഞാൻ ദാനം കൊടുത്തിട്ടുണ്ടു്. ആ രൂപയോടുകൂടി ഞാൻ അവനെ നിങ്ങൾക്കു തന്നിരിക്കുന്നു. നിങ്ങളുടെ മകനാണു അവൻ. മഹമ്മദീയനല്ല. ഞാൻ പേരു മാററി എന്നേയുള്ളു. നിങ്ങൾ ബാംബേയെച്ചതു കൊള്ളരുതാത്തവനായിട്ടായാലും ഇപ്പോൾ അവൻ എന്തിനും സമർത്ഥനാണു്.

പേഷ്കാർ അത്യാനന്ദപരവശനായി, വൃദ്ധനെ സാഷ്ടാംഗം നമസ്കരിച്ചു. വൃദ്ധൻ എഴുന്നേററു പേഷ്കാരെ പിടിച്ചെഴുന്നേല്പിച്ചു. അതോടുകൂടി എല്ലാവരും എഴുന്നേററു.

വൃ:—"ഇനി നമുക്കു കല്യാണത്തിനു ശ്രമിക്കാം"

# അദ്ധ്യായം ൨൪

## ഉപസംഹാരം

നായർസർവീസ് സൊസൈററി നടപ്പിലാക്കിയിട്ടുള്ള ചടങ്ങുകൾ അനുസരിച്ചു കമലത്തിൻെറയും രാജശേഖരൻനായരുടെയും വിവാഹം തിങ്ങിക്കൂടിയ ജനാവലിയുടെ ജയജയഘോഷങ്ങളോടുകൂടി മംഗളമായി നടന്നു. അതു കഴിഞ്ഞപ്പോൾ പാറുക്കുട്ടിയേയുംകൊണ്ടു രാമകൃഷ്ണൻതമ്പിയും അയാളുടെ അച്ഛനും കൂട്ടുകാരെ ആരെയും കൂടാതെ തിരുവനന്തപുരത്തിനു ഗമിച്ചിരിക്കുന്നതായി അറിവുകിട്ടി. അതിൽ വ്യസനിക്കാൻ അറക്കളത്തു രാഘവക്കുറുപ്പും ജാനകി അമ്മയും മാത്രമേ ഉണ്ടായിരുന്നുള്ളു. പാറുക്കുട്ടിയെക്കൊണ്ടു കിട്ടുപിള്ളയുടെ പേരിൽ വ്യവഹാരം കൊടുപ്പിക്കണമെന്നായിരുന്നു തമ്പിമാരുടെ വിചാരം. എന്നാൽ കോർട്ടുചിലവിനുള്ള കാശുപോലും ഉണ്ടാക്കുവാൻ സകലരുടേയും അധിക്ഷേപപാത്രങ്ങളായ അവക്കു സാധിച്ചില്ല. അങ്ങനെ നരകിച്ചു കേശവൻതമ്പി ലോകത്തിൽനിന്നുംമറഞ്ഞു. പാറുക്കുട്ടി തിരുവനന്തപുരത്തെ ദാസീവർഗ്ഗത്തിൽ കുറെനാൾ നടനംചെയ്തു്, അവസാനം, കമലത്തിൻെറ ഭരണത്തിൽ പുഷ്ടിമത്തായിവന്ന സഹകരണസംഘത്തിൻെറ സഹായത്തിൽ ജീവിതശേഷം നയിച്ചു. രാമകൃഷ്ണൻതമ്പി അച്ഛൻെറ വിയോഗത്തോടുകൂടി താൻ പ്രഭുകുടുംബജാതനല്ലെന്നു് പഠിച്ചപ്പോൾ തൻെറ നില കണ്ണുതുറന്നു നോക്കിത്തുടങ്ങി. തൽഫലമായി തമ്പി രാജശേഖരൻനായരെ അഭയം പ്രാപിച്ചു്, അദ്ദേഹത്തിൻെറ ശാസനയിലും രക്ഷയിലും മാന്യജീവിതം തുടർന്നു്, അവസാനം ഭേദപ്പെട്ട നിലയിലായി. അറക്കളത്തു രാഘവക്കു

ഷ്പ് ഉദ്യോഗത്തിന് ഒട്ടുവളരെ തിണ്ടാടി. ഒടുവിൽ ഒരു മിഷൻസ്കൂളിലെ താഴ്ന്ന തരം അദ്ധ്യാപകവൃത്തി സമ്പാദിച്ചു ലോകത്തെ ദ്വേഷിച്ചുകൊണ്ടു കാലയാപനംചെയ്തു. പരിചാരിക ജാനകിഅമ്മ എവിടെപ്പോയി എന്നു ആൎക്കും അറിഞ്ഞുകൂട. ഉസ്മാൻ കനകമംഗലത്തെയും ആലി മണിയറമംഗ്ലാവിലെയും ഉററ ബന്ധുക്കളായി പരിലസിച്ചു. പേഷ്കാർ തന്റെ പുത്രന്റെ സമാഗമത്തിലും സമ്പത്തിലും സന്തുഷ്ടനായെങ്കിലും പുത്രിയുടെ കാൎയ്യത്തിൽ കഷ്ടപ്പെട്ടു. രാജശേഖരൻനായരെ ആരാധിച്ചു ആ സാധ്വിയുടെ ഹൃദയത്തിനു മററാരോടും ഉള്ള ഭൎത്തൃബന്ധം അസഹ്യമായിരുന്നു. അതിനാൽ വൈവാഹികജീവിതവിരക്തയായ ആ തരുണീമണി തന്റെ ആയുഷ്കാലം പൊതുജനോപകാരപ്രദമായി ബലികഴിക്കുവാൻ നിശ്ചയംചെയ്തു; മഹിളാമന്ദിരം തന്റെ ഭവനമാക്കി, നാട്ടിൽ പല ഭാഗങ്ങളിലും അനാഥാലയങ്ങൾ, അനാഥകൾക്കും സ്ത്രീകൾക്കും ഉള്ള തൊഴിൽശാലകൾ മുതലായവ പ്രവൎത്തിപ്പിച്ചു തുടങ്ങി. പണത്തിനു ആ മഹിളാരത്നത്തിനു് ഒരിക്കലും ബുദ്ധിമുട്ടുണ്ടായിട്ടില്ല. നാട്ടിലെ ജനങ്ങൾ ആസകലം അവരുടെ ആത്മശക്തികളനുകരണംചെയ്തുകൊണ്ടിരുന്നു. വിശേഷിച്ചും കിട്ടുണ്ണിക്കുറുപ്പു, രാജശേഖരൻനായർ, കമലം ഇവരുടെ പണപ്പെട്ടികൾ ഏതവസരത്തിലും ആ സ്ത്രീരത്നത്തിനു തുറന്നുതന്നെ കാണപ്പെട്ടു. അങ്ങനെ പേഷ്കാരുടെ പുത്രി സമുദായത്തിന്റെ എന്നല്ല പൗരന്മാരുടെ ചെല്ലമ്മയായി പരിലസിച്ചു.

---

Printed at the B. V. Book Depot & Printing Works, Trivandrum—1940.

